LICENCE NO. 592. DATED 20TH JULY 1946. REG. NO. T. 189.

2

# ഗ്രന്ഥാലോകം

അഖില തിരുവിതാംകൂർ
ഗ്രന്ഥശാലാസംഘം പ്രസിദ്ധീകരണം.




പരിസംഖ്യ

...വരി .... രൂ. 6.
...തിക്ക് .... രൂ. 1.

N. B. ആദ്യത്തെ ഒരു ... മാസിക ആറു ലക്ക ങ്ങളായി പ്രസിദ്ധീകരിക്കുന്നതായിരിക്കും.

# വിഷയവിവരം



## കവിതാപംക്തി





**തിരുത്ത്.** 38-ാമത്തെ പേജിലെ "കാമനെ കൂട്ടുപിടിച്ചതു്" എന്നു മുതൽ രണ്ടു ഖണ്ഡിക പിശകായി ചേർന്നുപോയിട്ടുള്ളതാണ്.

# ഗ്രന്ഥാലോകം

| വാല്യം 1 | 1124 തുലാം, വൃശ്ചികം | ലക്കം 2 |
| --- | --- | --- |

## തിരനോട്ടം



### 1. അനുമോദനം

അഖിലതിരുവിതാംകൂർ ഗ്രന്ഥശാലാസംഘത്തിൻെറ അദ്ധ്യക്ഷനായ ശ്രീ പറവൂർ ടി. കെ. നാരായണപിള്ളയുടെ പുതിയ സ്ഥാനലബ്ധിയിൽ "ഗ്രന്ഥാലോക"ത്തിനുള്ള അത്യാഹ്ളാദത്തെ രേഖപ്പെടുത്തുകയാണ് ഇക്കുറി ഞങ്ങളുടെ പ്രഥമകൎത്തവ്യം. തിരുവിതാംകൂർ സ്റ്റേററുകാൺഗ്രസ്സിലെ സുസമ്മതനായ ഒരു നേതാവായതുകൊണ്ടാണ് അദ്ദേഹം പ്രധാനമന്ത്രിയായി അവരോധിക്കപ്പെട്ടതെന്ന് ഞങ്ങൾക്കറിയാം. എങ്കിലും ഇതു് ഞങ്ങളുടെ സ്വന്തം ഭാഗ്യമായി ഞങ്ങൾ അവകാശപ്പെടുന്നു. വിനയാന്വിതനും കർമ്മകുശലനും പുരോഗമനകാംക്ഷിയും ആയ അദ്ദേഹത്തിൻെറ ഭരണം നാട്ടിനു ശ്രേയസ്കരമായിരിക്കുമെന്നു തീർച്ചയാണ്. ഗ്രന്ഥശാലാസംഘം ഈ ഭാഗ്യമുഹൂർത്തത്തിൽ മററാരെക്കാളും ഒരുപടി മുന്നിട്ടുനിന്ന് അദ്ദേഹത്തെ അനുമോദിക്കുന്നു. ഗ്രന്ഥശാലാസംഘത്തിൻെറ ഉപാദ്ധ്യക്ഷനായ ശ്രീ [redacted] വി. കെ. മാക്കോസ് അവർകളുടെ മന്ത്രിപദലബ്ധിയിൽ അദ്ദേഹത്തെയും ഞങ്ങൾ ഹാർദ്ദമായി അനുമോദിക്കുന്നു.

### 2. വായനശാലയും നാട്ടുകാരും

വായനശാലകളുടെ വാർഷികയോഗങ്ങൾക്കായി നാട്ടിൻപുറങ്ങളിൽ ചെല്ലുമ്പോൾ പറഞ്ഞുകേൾക്കാറുള്ള ഒരു പതിവു പരാതിയുണ്ട്. "ഇവിടെ മുമ്പൊരു വായനശാലയുണ്ടായിരുന്നു. പക്ഷേ പുസ്തകങ്ങളെല്ലാം മാരോരുത്തരായി അങ്ങെടുത്തുകൊണ്ടുപോയി. ഇപ്പോൾ പുസ്തകം ഒന്നുമില്ല. അലമാരിമാത്രമുണ്ട്. അതു സെക്രട്ടറിയുടെ വീട്ടിലുമാണ്" ഇതാണ് പരാതി. നമ്മുടെ ജനങ്ങളുടെ പൗരബോധത്തിൻെറ സവിശേഷമായ ഒരു വശത്തെയാണ് ഈ സമ്പ്രദായം ഉദാഹരിക്കുന്നതു്. പൊതുമുതലായിട്ടുള്ളതെന്തും ആക്കാം തോന്ന്യാസം കാണിക്കാനുള്ളതാണെന്നാണ് നമ്മുടെയിടയിലെ ചില യോഗ്യന്മാരുടെ ധാരണ. ലൈബ്രറി പുസ്തകങ്ങളിൽ ഒന്നു വരയ്ക്കുന്നതുപോലും കുററകരമാണെന്ന് നാം ഓർക്കേണ്ടതാണ്. അതുപോയിട്ട് അവയിലെ പടങ്ങൾ വലിച്ചുകീറുക, മാസികകളിൽനിന്ന് നല്ല ലേഖനങ്ങൾ വലിച്ചുകീറുക ഇങ്ങനെ തുടങ്ങി പുസ്തകങ്ങൾ തിരിയെ കൊടുക്കാതെ ആ സ്ഥാപനത്തെ

നശിപ്പിക്കുകവരെ പലതരം നിരുത്തരവാദിത്വങ്ങളും നാം കാട്ടാറുണ്ട്. പോലീസിന്റെയും മജിസ്ട്രേട്ടിന്റെയും സഹായം കൊണ്ട് പരിഹാരം നേടാനുള്ള പ്രശ്നങ്ങളല്ല ഇവ. സ്വയം അറിഞ്ഞ് ഓരോ ലഘുകാര്യങ്ങളിലും സുശിക്ഷിതരെപ്പോലെ പെരുമാറാൻ പഠിച്ചെങ്കിലേ ഇതിനു പോംവഴിയുള്ളൂ. സ്വന്തം കുഞ്ഞിനെ നോവിച്ചാലും ലൈബ്രറി പുസ്തകങ്ങളെ ദുരുപയോഗപ്പെടുത്തരുതെന്ന് നാം പഠിക്കണം.

### 3. പ്രസിദ്ധീകരണക്കാരോട്

ഈയിടെ വള്ളത്തോളിന്റെ 'ബധിരവിലാപം' ഒരു പുസ്തകം വാങ്ങിയപ്പോൾ അതെഴുതിയതു് ഏതുകൊല്ലത്തിലാണെന്ന് അറിയാൻ ഒരാഗ്രഹം തോന്നി. ഒമ്പതാം പതിപ്പായിരുന്ന ആ പുസ്തകം അച്ചടിച്ചതു് 1119 ലാണെന്നല്ലാതെ മറെറാരു വിവരവും അതിൽനിന്നു ഗ്രഹിക്കാൻ കഴിഞ്ഞില്ല. ഇതു് അശാസ്ത്രീയമായ ഒരു മനോഭാവമാണെന്ന് ചൂണ്ടിക്കാണിക്കാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. ഒരു പുസ്തകം വാങ്ങുമ്പോൾ അതിന്റെ ഒന്നാം പതിപ്പ് മുതലുള്ള പ്രചരണത്തിന്റെ ചരിത്രം അറിയാൻ നമുക്കു താല്പര്യം തോന്നും. അതെഴുതിയ കാലഘട്ടത്തെക്കുറിച്ചറിയുക, സാഹിത്യചരിത്രകാരന്മാൎക്ക് അത്യാവശ്യവുമാണ്. സാഹിത്യവിദ്യാൎത്ഥികൾക്ക് ലബ്ധപ്രതിഷ്ഠമായ ഓരോ ഗ്രന്ഥത്തിന്റെയും ചരിത്രം പഠനീയമാണ്. മുൻപറഞ്ഞ ഉദാഹരണം നോക്കുക. വള്ളത്തോളിനു് ബാധിൎയ്യം ബാധിച്ചതു് ഏതു കാലത്തു്? ബധിരവിലാപം എഴുതിയതു് ഏതു കാലത്തു്? ഇങ്ങനെ ചിലതു് അറിയുന്നതു് അദ്ദേഹത്തിന്റെ ജീവിതവും കവിതയുമായുള്ള ബന്ധം മനസ്സിലാക്കാൻ വളരെ ആവശ്യമാണ്. അതുകൊണ്ട് ഒരു ഗ്രന്ഥം പ്രസിദ്ധീകരിക്കുമ്പോൾ അതിന്റെ ഒന്നാംപതിപ്പിന്റെ തീയതി അവശ്യം കൊടുക്കണം. വളരെ കൊല്ലങ്ങൾക്കുശേഷം ഒരു പുതിയ പതിപ്പു പ്രസിദ്ധപ്പെടുത്താൻ ആലോചിക്കുമ്പോൾ ഒരു പുതിയ ആമുഖം ആരെക്കൊണ്ടെങ്കിലും എഴുതിച്ചേർക്കുന്നതും നന്നു്.

കേരളത്തിൽ ഇനിയും ചിലതരം പ്രസിദ്ധീകരണക്കാരുണ്ട്. അവർ ഒരു പുസ്തകം എത്രാംപതിപ്പാണെന്നു പറയുകയേ ഇല്ല. ഇതിന്റെ കാരണം എത്രആലോചിച്ചിട്ടുംമനസ്സിലാകുന്നില്ല. ഭാഷാഭൂഷണം, ശാകുന്തളം മുതലായ പുസ്തകങ്ങൾ ഇതിനുദാഹരണമാണ്. പ്രസിദ്ധീകരണക്കാരുടെ ഇടയിൽ നിലവിലിരിക്കുന്ന അശാസ്ത്രീയമായ ഈ നടപടികൾ മാറേണ്ടതു് അത്യാവശ്യം. എത്ര നല്ല ഗ്രന്ഥമായാലും എങ്ങനെയെങ്കിലും അച്ചടിച്ചാൽ അതു് ഒരു നല്ല പ്രസിദ്ധീകരണമാകയില്ല. പ്രസിദ്ധീകരണത്തിനു് എപ്പോഴും ഒരു ചിട്ടയും ക്രമവും ഉണ്ടായിരിക്കണം.

### 4. ക്ഷമാപണം

ഗ്രന്ഥാലോകത്തിന്റെ ഒന്നാംപതിപ്പ് ഞങ്ങൾ ആഗ്രഹിച്ചതുപോലെയായിട്ടില്ല എന്ന വിവരം ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ. കൂടുതൽ ഗ്രന്ഥനിരൂപണങ്ങൾ, അല്പംകൂടി ലാഘവമുള്ള ഉപന്യാസങ്ങൾ ഏതാനും കഥകൾ ഇങ്ങനെ ചിലതു ഒത്തുവന്നെങ്കിലേ ബഹുജനങ്ങൾക്കു തികച്ചും ഇഷ്ടപ്പെടൂ എന്നു പല സുഹൃത്തുക്കളും ഞങ്ങളെ അറിയിച്ചിട്ടുണ്ട്. എല്ലാ നിർദ്ദേശങ്ങളെയും ആദരിച്ചു പ്രവൎത്തിക്കാൻ ഞങ്ങൾ ആവുംവിധം ശ്രമിക്കാം.

---

ഒരു പുതിയ പുസ്തകത്തെക്കുറിച്ച്:



# 'അമേരിക്കയുടെ അന്തരംഗം' *

★

കെ. സു.

[ഇന്നത്തെ ഒന്നാംകിടക്കാരായ പത്രറിപ്പോർട്ടറന്മാരിൽ ഒരാളാണ് ജോൺ ഗന്തർ. അദ്ദേഹത്തിന്റെ വിവരണാത്മകമായ ഗ്രന്ഥങ്ങൾ ലോകപ്രസിദ്ധങ്ങളാണ്. അസുലഭമായ ഒരു കാഴ്ചയോടെ വ്യക്തികളേയും സംഭവങ്ങളേയും പ്രസ്ഥാനങ്ങളേയും ചിത്രീകരിക്കുവാൻ ഗന്തർക്ക് കഴിയും. അദ്ദേഹത്തിന്റെ Inside Asia വായിച്ചിട്ടുള്ളവർക്ക് ആ ഉൾക്കാഴ്ചയെ നേരിട്ട് ആസ്വദിക്കാനും അഭിനന്ദിക്കാനും ധാരാളം ഇട കിട്ടിയിട്ടുണ്ടല്ലോ. ഗാന്ധിജിയുടേയും നെഹ്റുവിന്റെയും പട്ടേലിന്റെയും രാജഗോപാലാചാരിയുടേയും മററും ആ നഖചിത്രങ്ങൾ ഉജ്ജ്വലങ്ങളെന്നേ പറയാവൂ. That Cunning old fox of Madras എന്ന് സി. ആറിനെക്കുറിച്ചുള്ള ആ പ്രസിദ്ധവാചകം ഗന്തറിന്റെ സംഭാവനയാണ്. ഗന്തറിന്റെ Inside U. S. A. വളരെ വേഗം നമ്മുടെ വിപണികളിൽ എത്തിച്ചേരും. ആ നിലയ്ക്ക്, മുൻക്കൂറായുള്ള ഈ നിരൂപണം ഗ്രന്ഥാലോകം വായനക്കാർക്ക് പ്രയോജനകരമായിരിക്കുമെന്നതാണ്. 'പോളിക്രിട്ടിക്' 'മൈസിന്ത്യാ'യിലെഴുതിയിരുന്ന വിസ്തൃതലേഖനത്തിന്റെ ഒരു സംഗ്രഹമാണിത്.]

അമേരിക്കൻ പത്രലേഖകനായ ജോൺ ഗന്തർ 1936-ൽ പ്രസിദ്ധീകരിച്ച "യൂറോപ്പിന്റെ അന്തരംഗം" (Inside Europe) എന്ന ശ്രദ്ധേയമായ പുസ്തകം ഗ്രന്ഥവില്പനയിൽ ചരിത്രം സൃഷ്ടിച്ചിരുന്നു. ഇററലി, ജമ്മനി, ആസ്ത്രിയ ഇവയെപ്പററിയുള്ള ഗന്തറിന്റെ വിശകലനം, അതുല്യസ്പർശിയായിരുന്നു. ഹിററ്ലർ, ഗോറിംഗ്, മുസ്സോളിനി, ഡോൾഫസ്സ് തുടങ്ങിയുള്ളവരുടെ വിദഗ്ദ്ധചിത്രങ്ങൾ അവരെ പൂർണ്ണമായി മനസ്സിലാക്കണമെന്നുള്ളവർക്ക്, അനപേക്ഷണീയമാകുന്നു. വ്യക്തികൾക്ക് ചരിത്രത്തിൽ ചെലുത്തുവാൻ കഴിയുന്ന പ്രേരണയെ, ഗന്തർ എപ്പോഴും അല്പം പവ്വതീകരിച്ചിരുന്നുവെന്നത് ശരിയാണ്. എങ്കിലും അദ്ദേഹത്തിന്റെ രസകരങ്ങളായ ആഖ്യാനങ്ങൾ വായിക്കുക, ഒരനുഭവം തന്നെയാണ്.

പുറകെ 1939-ൽ ഗന്തർ ഏഷ്യയുടെ അന്തരംഗം (Inside Asia) പ്രസിദ്ധീകരിച്ചു. അതിനുവേണ്ടി ഇന്ത്യ, ചൈന, ജപ്പാൻ, ബമ്മാ തുടങ്ങിയ പൗരസ്ത്യരാജ്യങ്ങളിലൂടെ 300,000 ത്തിൽപ്പരം മൈൽ നെടുകെയും കുറുകെയും അദ്ദേഹം സഞ്ചരിച്ചുവത്രെ. തുടരെ 1940-ൽ Inside Latin America (ലാററിൻ അമേരിക്കയിൽ) പ്രസിദ്ധീകരിക്കപ്പെട്ടു. ഇപ്പോഴിതാ സ്വന്തം നാടായ അമേരിക്കയുടെ അന്തരംഗവും.

---

* Inside U. S. A; by John Gunther (Hamish Hamilton, London. Pp. 979. Price. 21sh)

ഈ പുസ്തകം എഴുതുവാൻവേണ്ടി യു. എസ്സ്. എ. യുടെ ഘടകങ്ങളായ 13 സംസ്ഥാനങ്ങളേയും അദ്ദേഹം 13 മാസങ്ങൾ കൊണ്ടു് വിശദമായി പഠിച്ചു. അങ്ങനെയുള്ള ലക്ഷോപലക്ഷം കുറിപ്പുകൾ കാച്ചിക്കുറുക്കുവാനായി പിന്നീട് 14 മാസങ്ങൾ കൂടി ചിലവഴിച്ചു. അതിന്റെ ഫലമായി ഇതാ ഒന്നാംഭാഗം വെളിയിലിറങ്ങിയിരിക്കുന്നു. തലസ്ഥാനനഗരിയായ വാഷിംഗ്ടനെക്കുറിച്ചും, അവിടുത്തെ രാഷ്ട്രീയമായ അടിയൊഴുക്കുകളെക്കുറിച്ചും, തൊഴിലാളിപ്രസ്ഥാനങ്ങളെക്കുറിച്ചും മററുമുള്ള പഠനങ്ങൾ രണ്ടാംഭാഗത്തിലേക്കു് മനഃപൂർവം മാററിവയ്ക്കപ്പെട്ടിരിക്കുകയാണു്. ആ രണ്ടാം ഭാഗത്തിനുശേഷം സ്വന്തം ആത്മകഥയും അനന്തരം ആഫ്രിക്കയെക്കുറിച്ചു് ഒരു പുസ്തകവുംകൂടി എഴുതണമെന്നു് ഗന്തർ ആശിക്കുന്നു.

“Inside Asia, Inside Europe, Latin America” എന്നിവയെപ്പോലെ ഇതും പത്രലേഖകന്റെ യത്നമാണു്. ഗന്തർ പറയുന്നു, “ആദ്യത്തേതു് ഇമ്പീരിയലിസത്തിന്റെ ഒരു പഠനമായിരുന്നു. രണ്ടാമത്തേതു് ഖണ്ഡദേശീയതത്വത്തിന്റെ; മൂന്നാമത്തേതു് കൊളോനിയൽ രാജ്യതന്ത്രത്തിന്റേയും. ഇപ്പുസ്തകമാകട്ടെ, ഉജ്ജ്വലമായ ഡെമോക്രസിയുടെ ഒരു പഠനമാകുന്നു. ഏററവും അപരിചിതമായ ഈ ലോകത്തെ അതിന്നുതന്നെ പരിചയപ്പെടുത്തിക്കൊടുക്കുക, എന്നതാണു്, വാസ്തവം പറഞ്ഞാൽ എന്റെ കാതലായ ഉദ്ദേശം.”

എണ്ണമററ ട്രാജഡികൾക്കും കോമഡികൾക്കും നാടകങ്ങൾക്കും പ്രഹസനങ്ങൾക്കും സാഹസികകഥകൾക്കും വകകൾ സംഭരിച്ചിട്ടുള്ള ഈ മഹാഗ്രന്ഥം, അറിവുകളുടേയും വിവരണങ്ങളുടേയുംഈ മഹാശേഖരം' അമേരിക്കൻ ജീവിതത്തിന്റെ മിക്ക വശങ്ങളേയും ചിത്രീകരിക്കുന്നുണ്ടു്. ഗ്രന്ഥകാരൻതന്നെ പറയുകയാണു്: അമേരിക്ക എന്ന പേരിൽ അറിയപ്പെടുന്ന ആ അത്യൽഭുതകരമായ ഒന്നിനെ, അങ്ങിനെ ഞാനിതാമുമ്പിൽ വിരിച്ചിട്ടിരിക്കുന്നു. നോക്കു: അടററാമിക് യുഗത്തിന്റെ പ്രാരംഭവർഷങ്ങളിൽ ജീവിക്കുന്ന ഒരു രാജ്യം: ഒരു മനുഷ്യപ്രപഞ്ചം: മനുഷ്യനും പ്രകൃതിയും ചരിത്രത്തിലെ മറെറതുരാജ്യത്തെക്കാളും കൂടുതൽ അനുഗ്രഹിച്ചിട്ടുള്ള ഒരു ഭൂവിഭാഗം;–അതിതാ, വളർന്നു മുററിയ ഒരു മഹച്ഛക്തിയെന്ന നിലയിൽ തനിക്കു ലഭിച്ചിരിക്കുന്ന അപൂർവലബ്ധമായ ഭാഗം, പതറുന്ന കാലടികളോടെയാണെങ്കിലും, ആദ്യമായി അഭിനയിക്കാൻ തുടങ്ങുന്നു. അതെ,–മാതൃകാപരമായ ഭൂമിശാസ്ത്രത്താലും പ്രകൃതിദത്തമായ അത്യന്തിവരമ്പുകളാലും അനന്തവിസ്തൃതിയാലും അമേയ സമ്പത്തിനാലും ഓജസ്സിനാലും ‘വൈവിദ്ധ്യത്താലും’ എന്നല്ല ജനാധിപത്യാദർശങ്ങളിലുള്ള അനുപമമായ പാരമ്പര്യത്തിനാലും, ഭൂമണ്ഡലത്തിലെ എല്ലാ രാജ്യങ്ങളേയും കവച്ചുവയ്ക്കുന്ന ഒരു ഭൂഭാഗം, അതിമഹത്തായ ഒരാശയത്തിന്മേൽ ബോധപൂർവ്വമായി സ്ഥാപിക്കപ്പെട്ട ഒരു രാജ്യം!–ഈ രാജ്യത്തിന്റെ ചരിത്രം ഗ്രഹിച്ചു് നാം എന്തൊക്കെയാണു് ചെയ്യുന്നതു്? ചെയ്യാൻ പോകുന്നതു്? എവിടെയാണു് നാമെല്ലാംകൂടി പോകുന്നതു്? ഏതുലക്ഷ്യത്തിലേക്കു്?–എത്രമാത്രം വേഗത്തിൽ?–എന്തെല്ലാമാണു് നമ്മുടെപ്രശ്നങ്ങൾ?–പ്രേരണകൾ?–പിൻബലങ്ങൾ? ആരാണു് നമ്മെ നയിക്കുന്നതു്? അതും എത്ര നന്നായിട്ടു്?” ....ഈ ചോദ്യങ്ങളെക്കുറിച്ചൊക്കെ, ഗന്തറിനു് ശ്രദ്ധേയവും മൗലികവുമായ പലതും സ്വന്തമായി, പറയുവാനുണ്ടു്. കുറിച്ചുനോക്കി കരുത്തോടെ അതു പറയുവാനും അദ്ദേഹത്തിനറിയാം.

വിശ്വാസമാണ് അമേരിക്കയുടെ ഏററവും വലിയ അന്ധത എന്ന് പറയപ്പെട്ടിട്ടുണ്ട്. അതുമറിച്ചുകൊണ്ട്, ഗന്തർ, വിവരങ്ങൾക്കുപുറമെ വിവരങ്ങൾ രേഖപ്പെടുത്തുന്നു. വൻപ്രശ്നങ്ങളെ വെറും വ്യക്തികളുടെ ചുമലുകളിൽകൊണ്ടു വയ്ക്കുവാനാണ്, മുമ്പറഞ്ഞതുപോലെ, അദ്ദേഹമിഷ്ടപ്പെടുന്നതു്. രാജ്യതന്ത്രത്തിൽ, വ്യക്തികൾക്ക് ചെലുത്തുവാൻ കഴിയുന്ന സ്വാധീനതയിൽ ഒരു ഉറച്ച വിശ്വാസിയാണെന്ന് തോന്നുന്നു ഗന്തർ. അദ്ദേഹം വിവരിക്കുന്ന ഈ സംഭവങ്ങളും സവിശേഷതകളും ലഘുകഥകളുമെല്ലാം പുസ്തകങ്ങളിൽനിന്നും, വിവിധതരത്തിൽപെട്ട വ്യക്തികളിൽനിന്നും സ്വന്തം ഗവേഷണങ്ങളിൽനിന്നും, പൊടിയണിഞ്ഞ പ്രമാണങ്ങളിൽനിന്നും, ചുരുണ്ടുമടങ്ങിയ രേഖകളിൽനിന്നും ഒക്കെ തിരഞ്ഞു പെറുക്കപ്പെട്ടവയാണ്. ആകെക്കൂടിപ്പറഞ്ഞാൽ, കാര്യങ്ങളും വിവരങ്ങളും നിറഞ്ഞുതുളുമ്പുന്ന ഒരു പുസ്തകം: ആ ആയിരത്തോടടുക്കുന്ന പുറങ്ങളും കവിഞ്ഞ രസത്തോടെ വായിച്ചുപോകാം. ഗന്തർ പറയുന്നതുപോലെ ഇതു് പ്രധാനമായും അമേരിക്കാക്കാരനുവേണ്ടി എഴുതപ്പെട്ടതോടൊപ്പം, മോസ്കോയിലെയോ കുജനിലേയോ ആളിനുവേണ്ടിക്കൂടി എഴുതപ്പെട്ടതാണ്. വ്യക്തികളുടേയും ദേശങ്ങളുടേയും പ്രശ്നങ്ങളുടേയും സ്ഥലങ്ങളുടേയും കഥകളുടേയും സംഭവങ്ങളുടേയും അന്തമററ ഒരു ഘോഷയാത്രയാണ്, നാം അതിലൂടെ, കാണുന്നതു്........

'കുജനിൽനിന്നുമുള്ള മനുഷ്യൻ'' ആദ്യമായി അമേരിക്കൻ ഭൂപ്രകൃതി,കാലാവസ്ഥ, വിവിധ ജനവർഗ്ഗങ്ങളുടെ ആഗമങ്ങൾ, മുതലായവയെക്കുറിച്ചുള്ള മൗലികമായ വിവരങ്ങൾ ലഭിക്കുന്നു. പിന്നെ അവിടുത്തെ രാഷ്ട്രീയ നായകന്മാരെക്കുറിച്ചും, പ്രചാരണ നായകന്മാരെക്കുറിച്ചും വ്യവസായ നായകന്മാരെക്കുറിച്ചും അമേരിക്കയുടെ അനന്തവിസ്തൃതങ്ങളായ പ്രദേശങ്ങളിൽ ഇരമ്പിപ്പാർക്കുന്ന മനുഷ്യപ്പററങ്ങളെക്കുറിച്ചും ഒക്കെ വിചിത്ര വിവരങ്ങളും, സവിശേഷവാർത്തകളും മററും തിരിഞ്ഞു പിടിക്കുന്നതിൽ ഗന്തർക്ക് പ്രത്യേകമായ ഒരു വിരുതുണ്ട്. ഉദാഹരണമായി Grand Coulee എന്ന പ്രസിദ്ധമായ അണയുടെ സൂക്ഷ്മ വിവരങ്ങൾ ഗന്തർ രേഖപ്പെടുത്തുന്നതു നോക്കുക. പ്രത്യേകമായിട്ടെടുത്താൽ ലോകം കണ്ടിട്ടുള്ളതിൽവച്ച് ഏററവും ഭീമമായ മനുഷ്യയത്നമാണ് അതെന്ന് പറയപ്പെടുന്നു. അതിന്ന് പിരമിഡ്ഡിൻെറ മൂന്നിരട്ടി ഭാരമുണ്ട്. അതായത് 23,000,000 ടൺ 74,000 ചതുരശ്രമൈൽ സ്ഥലത്തെ വെള്ളം അതിന്നുൾക്കൊള്ളുവാൻ കഴിയുമത്രേ. ഇവ്വിധം ഗന്തർ രേഖപ്പെടുത്തുന്ന വിചിത്രവിവരങ്ങളിൽ ചിലതുകൂടിയിതാ:-

കൽക്കരി, പെട്രോളിയം, ഉരുക്ക്, ഇലക്ട്രിസിററി, ചെമ്പ്, പഞ്ഞി; ഇങ്ങനെ നിരവധി സാധനങ്ങൾ ഏററവും കൂടുതൽ നിർമ്മിക്കുന്നതു് അമേരിക്കയാണ്; ലോകത്തിലെ അഞ്ചിൽ നാലുഭാഗം കാറുകളും അവിടെയാണ്; അതുപോലെ നേർപകുതി ടെലിഫോണും. ഈ മഹാരാജ്യം, 700 കോടി ഡോളറുകളുടെ സൗന്ദര്യവർദ്ധന സാമഗ്രികൾ പ്രതിവർഷം വില്ക്കുന്നു: 40,000 ആളുകളെ കാറപകടത്തിലിട്ട് കൊല്ലുന്നു. അതു് 155116-ഭരണഘടകങ്ങൾ ഉൾക്കൊള്ളുന്നു. അവിടെ പതിനൊന്നു സെക്കൻറിൽ ഒന്നു വീതം കുഞ്ഞുങ്ങൾ പിറക്കുന്നു; ഒരാഴ്ചയിൽ 95-കോടി ജനങ്ങൾ സിനിമാകാണുന്നു.; 52-കോടി മാസികകൾ മാസാമാസം വിററഴിയുന്നു. അവിടെ 4,000,000-ചാശികളിക്കാരുണ്ട്; 20,000 സ്വകാര്യ ഫോട്ടോഗ്രാഫറന്മാർ; 5,000000,

സ്റ്റാമ്പുശേഖരണക്കാർ; 2,800,000-സായുധഭടന്മാർ; 25000-തൊഴിൽചെയ്യുന്ന ഗണിതശാസ്ത്രജ്ഞർ.

ഈ കണക്കുകളൊക്കെ നമ്മുടെ വാ പൊളിപ്പിക്കുന്നതു തന്നെ; ലോകത്തിന്റെ സാമ്രാജ്യത്വത്തിന്റെയും ആശയ സമുച്ചയത്തിന്റെയും ഈ മട്ടിലുള്ള ഒരളവുകൂടി അവിടെ കണ്ടിരുന്നെങ്കിൽ!

അമേരിക്കയെക്കുറിച്ച് ഇത്രത്തോളം വസ്തുനിഷ്ഠമായ ഒരു പുസ്തകം ഇതിനകം ഉണ്ടായിട്ടുണ്ടോ എന്നു സംശയമാണ്. വ്യക്തികളേയും പ്രസ്ഥാനങ്ങളേയും വിശകലനം ചെയ്യുമ്പോൾ പ്രകടമാകുന്ന സത്യനിഷ്ഠ എടുത്തുപറയേണ്ട ഒന്നാകുന്നു. സത്യസന്ധവും ഉർജ്ജ്വലവുമായ റിപ്പോർട്ടിംഗിന് ഒരു നല്ല മാതൃകതന്നെയാകുന്നു ഗന്തറുടെ ഈ പുസ്തകം. ഇപ്പറഞ്ഞതൊക്കെ ശരിയാണെങ്കിലും ഒന്നുകൂടി സൂക്ഷ്മമായി പറയട്ടെ, ഇതു തികച്ചും ആത്മനിഷ്ഠമായ ഒരു ഗ്രന്ഥംകൂടിയാകുന്നു. ആദ്യത്തെ വരിമുതൽ അവസാനത്തെ വരിവരെ ജോൺ ഗന്തർ തന്നെ. ആ വ്യക്തിത്വം അത്ര കണ്ടു ഇതിൽ തെളിഞ്ഞു പ്രകാശിക്കുന്നു.

ഗന്തറുടെ ചില പ്രസ്താവങ്ങൾ വായിക്കുമ്പോൾ അദ്ദേഹം ഒരു 'ന്യൂ ഡീലർ' (New Dealer) ആണോ എന്നു സംശയിച്ചുപോകും. ലിബറൽ എന്നോ പുരോഗാമി എന്നോ പറയുകയായിരിക്കും, പക്ഷേ, ഒന്നുകൂടി ശരി, അദ്ദേഹത്തിന്റെ ആശയപരമായ അടിസ്ഥാനത്തേയും വീക്ഷണഗതിയേയും ആ പദങ്ങളാണു കൂടുതൽ വ്യക്തമാക്കുക. പുരോഗമനത്തിൽ, ഗന്തർക്കു തീർച്ചയായും ഉറച്ച വിശ്വാസമുണ്ടു്. ഉൽക്കർഷത്തിന്റെ കൊടുമുടിയിലെത്തിയ ഒരു രാജ്യമാണ് തന്റേതെന്നു ഗന്തർ ഉറക്കെപ്പറയുന്നു; ഉവ്വ്, മൂഢത്വത്തിന്റെയും ദുരാഗ്രഹത്തിന്റെയും യാഥാസ്ഥിതികത്വത്തിന്റെയും, എന്നു കൂടി അദ്ദേഹം പറയാതിരിക്കുന്നില്ല.

ഏററവും നാടകീയമായ വിപത്തുകൾ അമേരിക്കയെ ചൂഴ്ന്നുകൊണ്ടിരിക്കുന്ന ഒരു കാലഘട്ടമാണിതു്, അതെന്തായാലും, ഗന്തർ അങ്ങേ അററം ശുഭാപ്തിവിശ്വാസിയാണ്. "ശുഭപരിണാമത്തിൽ ഏതാണ്ടു് വികാരഭരിതമായിത്തന്നെ വിശ്വസിക്കുന്ന" ഒരു നാടാണത്രേ അമേരിക്ക; ഗന്തറും അങ്ങനെ തന്നെ............

എന്തിനു്, അസാധാരണമാംവണ്ണം സജീവവും ശ്രദ്ധേയവുമാണ് ഈ പുസ്തകമെന്നേ ചുരുക്കത്തിൽ പറയേണ്ടൂ. പേജുകൾ പേജുകളായി മറിച്ചുകൊണ്ടു പോകുമ്പോൾ "ഏററവും അസാധാരണവും, ഏററവും തലതിരിഞ്ഞതും, ഏററവും അസ്ഥിരവും ഏററവും ആപൽക്കരവും, ഏററവും ഭാവശബളവും, ഏററവും നിറപ്പകിട്ടുള്ളതു*മായ ആ രാജ്യത്തെക്കുറിച്ചുള്ള നമ്മുടെ ധാരണ വ്യക്തമായിത്തീർന്നുകൊണ്ടിരിക്കും.



പുസ്തകങ്ങൾ:




അഭിപ്രായഭിന്നതയ്ക്ക് എത്രതന്നെ ഇടമുണ്ടായാലും രസമായി വായിച്ചവസാനിപ്പിക്കാവുന്ന നിരൂപണങ്ങൾ—അതാണ് രാജാങ്കണത്തെപ്പററി ആദ്യം പറയേണ്ട കാര്യം. ആദരാർഹങ്ങളായ നമ്മുടെ പ്രാചീന കാവ്യങ്ങളിൽ പലതിനും നൂതനമായ വ്യാഖ്യാനങ്ങൾ നൽകുന്നതിലാണ് ശ്രീ കുട്ടിക്കൃഷ്ണമാരാർ അധികം ശ്രദ്ധിച്ചിട്ടുള്ളത്. ഈ പുനർവീക്ഷണം ഇന്ന് എല്ലാ കാര്യങ്ങളിലും വളരെ ആവശ്യമായി തീർന്നിട്ടുണ്ട്. മൂല്യങ്ങളെപ്പററിയുള്ള ബോധം മാറിവരുന്നതനുസരിച്ച്, പഴയവയുടെ മൂല്യത്തെ പുനഃപരിശോധന ചെയ്യുക എന്ന കൃത്യം വിചാരശീലന്മാർക്ക് ഒഴിച്ചുകൂടാവുന്നതല്ല. പക്ഷേ ഏതു കോണിൽനിന്നു നോക്കിയാലും ആദരിക്കത്തക്കതായി ചിലതെവിടെയും ഉണ്ടെന്നു നാം ഓർത്തുകൊണ്ടാൽ നന്ന്. ശ്രീ കുട്ടിക്കൃഷ്ണമാരാർ പലപ്പോഴും നൂതനത്വത്തിനുവേണ്ടി മറുകണ്ടം ചാടുന്ന പതിവുകാരനാണ്. ആയിക്കൊള്ളട്ടെ, എന്നാലും ആ ഉക്തിവൈചിത്ര്യത്തിൻെറയും ആ വാദകൗശലത്തിൻെറയും മുമ്പിൽ ആരും തല കുനിച്ചുപോകും. മാരാർ എപ്പോഴും ഒരു പോരാളിയാണ്. അദ്ദേഹത്തിൻെറ ഭാഷയിൽ പറഞ്ഞാൽ, ഒരു പന്നി നക്കിക്കൊല്ലുന്നതിലുമധികം ഒരു സിംഹം കടിച്ചുകൊല്ലുന്നതിഷ്ടപ്പെടുന്ന ആൾ. അദ്ദേഹം ചോദിക്കുന്നു: "ജീവിതത്തിൻെറ മറെറല്ലാ തുറകളിലും പലപല സംഘർഷങ്ങൾ ഇളവില്ലാതെ നടന്നുകൊണ്ടിരിക്കെ സാഹിത്യത്തുറമാത്രം ശാന്തമായിരുന്നുകൊള്ളണമെന്ന് എന്താണിത്ര ശാഠ്യം? നമ്മുടെ ജീവിതം സംഘർഷസംകുലമായിരിക്കുന്നിടത്തോളം കാലം അതിൻെറ ഈയൊരു ഭാഗത്തെ ശാന്തമാക്കിവെയ്ക്കുക സാധ്യമല്ല." അങ്ങനെ അദ്ദേഹം പക്ഷപാതത്തിൻെറ പടവാളും യുക്തിയുടെ പടച്ചട്ടയും ധരിച്ച് നിരൂപണത്തിൻെറ അടക്കളത്തിലേക്ക് പോരിനിറങ്ങുന്നു. ശരിയായി അങ്കം വെട്ടുകതന്നെ ചെയ്യുന്നു മാരാർ. ഗീതോപദേശം കിട്ടിയ അർജ്ജുനനെപ്പോലെ മുമ്പിൽക്കണ്ടവർ ഗുരുജനങ്ങളോ പൂജനീയരോ എന്നൊന്നും ഒരു നോട്ടവും അദ്ദേഹത്തിനില്ല. ആരായാലും ശരി അസ്ത്രമയയ്ക്കുക എന്നേ വച്ചിട്ടുള്ളു. പുരാണപുരുഷനായ ശ്രീരാമൻ മുതൽ പുരാണകഥകളെ കാവ്യവിഷയമാക്കിയ മഹാകവികൾവരെ പലരുടെയും നേർക്ക് ആ അമ്പുകൾ പാഞ്ഞുചെല്ലുന്നു. തൻേറടം തികഞ്ഞ എന്തെല്ലാം അഭിപ്രായങ്ങൾ അതിനിടയിൽ നുരഞ്ഞുപൊങ്ങുന്നുണ്ടെന്നോ? ഒരു നെട്ടോട്ടംകൊണ്ടു അവ നിങ്ങൾക്കു മനസ്സിലാക്കിത്തരാൻ എളുപ്പമല്ല. എങ്കിലും അദ്ദേഹത്തിൻെറ ആരോപണങ്ങളിലേതാനും നോക്കുക: കല്യാണസൗഗന്ധികം കഥയെ ഉപജീവിച്ച് കിളിപ്പാട്ടും തുള്ള

* ഗ്രന്ഥകർത്താ— കുട്ടിക്കൃഷ്ണമാരാരു്. മംഗളോദയം, തൃശ്ശൂർ
വില നാലുരൂപാ, പേജ് 355.

ലുമൊക്കെ നിർമ്മിച്ച എഴുത്തച്ഛൻ, നമ്പ്യാർ മുതൽപേർ ധീരോദാത്തനായ ഭീമസേനനെ ഒരു ശുദ്ധവങ്കപ്രഭുവായി മാററിക്കളഞ്ഞു എന്നു്; മലയാളഭാഷയിലെ നൈഷധീയ കാവ്യങ്ങളിൽ ഉണ്ണായിവാര്യരുടെ കഥകളി ഒരെണ്ണമൊഴികെ മറെറല്ലാം നളനെയും ദമയന്തിയെയും ആക്ഷേപിക്കുന്ന കൃതികളാണെന്നു്; സംസ്കൃതസാഹിത്യലോകത്തിലെ ബൃഹത്ത്രയിയിലൊന്നായ നൈഷധം കാവ്യം ഔചിത്യം തൊട്ടുതെറിച്ചിട്ടില്ലാത്ത, അലങ്കാരങ്ങളുടെ ഞാണിന്മേൽക്കളി മാത്രമായ ഒരു ശബ്ദപ്രളയമാണെന്നു്; വാല്മീകിയുടെ രാമൻ ധർമ്മധീരനായ ഒരു പുരുഷരത്നമല്ലായിരുന്നു എന്നു്; കാളിദാസന്റെ മേഘസന്ദേശം പച്ചയായ കാമസുഖാനുഭവത്തെ മുൻനിറുത്തി നിർമ്മിക്കപ്പെട്ട ഒരു കാവ്യമാണെന്നു്; പോരേ പണ്ഡിതന്മാരെ വെകിളി പിടിപ്പിക്കാൻ? സംസ്കൃതഭാഷയിൽ ആരചിതങ്ങളായ കാവ്യങ്ങളൊക്കെ പുണ്യതീർത്ഥങ്ങളാണെന്നും സംസ്കൃതകവികളുടെ വചസ്സുകളൊക്കെ ഋഷിപ്രോക്തങ്ങളാണെന്നും പഠിച്ചുവച്ചിട്ടുള്ളവർ ഇതു കേൾക്കുമ്പോൾ 'ശാന്തം, പാപം' എന്നു പറഞ്ഞു ചെവിയും പൊത്തി കുനിഞ്ഞിരുന്നുകളയുമെന്നു് തീർച്ച. പക്ഷേ അതൊന്നും നോക്കിയിട്ടു കാര്യമില്ല നിരൂപകന്നു്. മാരാർക്കു് ഈ പറഞ്ഞതിനൊക്കെ യുക്തിയുണ്ടു്. ആ കവികളിൽ ചിലർക്കു് പററിയ മണ്ടത്തരങ്ങളെയും ശ്രീരാമൻ തുടങ്ങിയ പുണ്യപുരുഷന്മാരുടെ ധർമ്മച്യുതിയേയും പ്രമാണശ്ലോകങ്ങളോടെ എടുത്തുകാണിക്കുമ്പോൾ ഒരു മാതിരിക്കാർക്കു് ഒന്നും മറുത്തു പറയാൻ തോന്നുകയില്ല. വാല്മീകിയുടെ രാമനും ആശാന്റെ സീതയും രണ്ടുപന്യാസങ്ങളായിട്ടിതിൽ കാണാം. മിക്കവാറും ഒന്നിന്റെ തുടർച്ചപോലെയാണു് മററതു്. കുമാരനാശാന്റെ സീത രാമന്റെ മേൽ ഇരുത്തുമെ പൊഴിക്കുന്ന ഭർത്സനങ്ങൾ അഖിലവും കേൾക്കാൻ അർഹതയുള്ളവനാണു് രാമൻ എന്നദ്ദേഹം വാല്മീകിയുടെ വചനങ്ങൾ ഉദ്ധരിച്ചാണു് സമർത്ഥിക്കുന്നതു്. ഇത്ര കാശിനു കൊള്ളുകില്ലാത്ത ഈ രാമനെപ്പററി വാല്മീകി എന്തിനൊരു കാവ്യമെഴുതി എന്നുപോലും നമുക്കു തോന്നിപ്പോകും. ഇപ്പോൾത്തന്നെ നമ്മുടെയിടയിൽ വളരെ ലുപ്തമായി പോയിരിക്കുന്ന രാമനാമജപം മാരാരുടെ ഈ നിരൂപണം പ്രചരിച്ചുവരുമ്പോഴേക്കു് തീരെ നിലയ്ക്കും എന്നും തോന്നുന്നു. പക്ഷേ വാല്മീകിരാമായണം വായിച്ചിട്ടുള്ളവർ പറയുന്നു, ശ്രീ മാരാർ ഉദ്ധരിക്കുന്നതിനപ്പുറവും ഇപ്പുറവും രാമനു് അനുകൂലമായ നൂറുനൂറു ശ്ലോകങ്ങൾ കിടപ്പുണ്ടെന്നു്. എന്തോ, അതൊക്കെ അർഹതയുള്ളവർ തമ്മിൽ പറഞ്ഞു തീർക്കട്ടെ. ഏതായാലും ഒന്നു തീർച്ച; കീർത്തിമാത്രവ്യഗ്രനും കാമചപലനും ആയ ഒരു രാമനെ ചിത്രീകരിക്കാനായിരിക്കയില്ല, വാല്മീകിയെപ്പോലുള്ള ഒരു വരകവി രാമായണമെഴുതിയതു്. രാജ്യതന്ത്രത്തിന്റെ മുൻപിൽ മനുഷ്യത്വത്തെപ്പോലും ബലികഴിക്കാൻ സന്നദ്ധനായ ഒരു ത്യാഗിയുടെ ചരിത്രമാണതു്. അതു്, ഇന്നു് അത്തരമൊരു ത്യാഗം അനാവശ്യമായിരിക്കാം. അതു് മറെറാരു കാര്യം. പക്ഷെ ആ അചഞ്ചലമായ കർത്തവ്യനിഷ്ഠ ആ പിതൃഭക്തി, ആ ക്ലേശസഹിഷ്ണുത, അവയെപ്പററി എന്തു പറയുന്നു? ശ്രീ മാരാരുടെ വാദത്തിന്റെ ഏക ലക്ഷ്യോന്മുഖമായ പാച്ചിലിൽ അക്കഥയൊക്കെ വിട്ടുപോയി.

രാജാങ്കണത്തിൽ മറെറാരുതരം പ്രബന്ധങ്ങളുണ്ടു്. പാശ്ചാത്യകൃതികളിൽ പ്രസിദ്ധങ്ങളായവയെ ഏകദേശ സാദൃശ്യവും സ്പഷ്ടസാദൃശ്യവുമുള്ള ഭാരതീയകൃതികളുമായി

താരതമ്യം ചെയ്തുകൊണ്ടുള്ള പ്രബന്ധങ്ങളാണവ. ഭാസന്റെ സ്വപ്നവാസവദത്തത്തെ ടെന്നിസന്റെ ഈനക്ക് ആർഡനുമായും, ലോങ്ഫെല്ലോയുടെ ഇവാൻജലിനെ നളിനിയുമായും ലൈററ് ഓഫ് ഏഷ്യയെ ശ്രീബുദ്ധചരിതവുമായും മാരാർ താരതമ്യപ്പെടുത്തിയിരിക്കുന്നു. ഇംഗ്ലീഷ് സാഹിത്യത്തിൽ വലിയ പരിചയമില്ലാത്ത മാരാർ ഇത്തരം പാശ്ചാത്യകൃതികളെ യാദൃച്ഛികമായി കണ്ടുമുട്ടുമ്പോൾ അവയിൽക്കൂടി തന്റെ അന്വേഷണബുദ്ധിയെ അതിദൂരം വ്യാപരിപ്പിക്കുന്നതു് എത്രതന്നെ അനുമോദനീയമല്ല! 'പാവങ്ങളു'ടെ കഥയിൽനിന്നു് ഒരംശത്തെ ഉപജീവിച്ചുകൊണ്ടു് നോർമൻ മക്കിന്നൻ എഴുതിയിട്ടുള്ള ഇംഗ്ലീഷ് ഏകാങ്കനാടകം ഈ ലേഖകൻ തർജ്ജമ ചെയ്തു പ്രസിദ്ധപ്പെടുത്തിയപ്പോഴാണു് ശ്രീ മാരാർ "ഇതിവൃത്തം പ്രഖ്യാതമാവുമ്പോൾ" എന്ന തന്റെ പഠനം എഴുതിയതെന്നു് ചാരിതാർത്ഥ്യത്തോടെ അനുസ്മരിച്ചുകൊള്ളട്ടെ. ആ മനോഹരമായ ഏകാങ്കനാടകത്തിൽ കൊണ്ടാടത്തക്കതായി വളരെയൊന്നുമില്ലെന്നു് അദ്ദേഹം സമർത്ഥിച്ചതിനോടു് എനിക്കു യോജിപ്പില്ലെങ്കിലും ആ ലഘുകൃതി അദ്ദേഹത്തിന്റെ പഠനത്തിനു വിഷയീഭവിച്ചതിൽ ഞാൻ അന്നും സന്തോഷിച്ചു. അഭിപ്രായങ്ങൾ എന്തായാലും മാരാരുടെ വിദ്യാവ്യസനിത്വം നമ്മുടെ എഴുത്തുകാർക്കു് വളരെ മാർഗ്ഗദർശകമാകേണ്ടതാണു്. താരതമ്യപഠനങ്ങളിൽ മാരാർ അധികം പ്രശോഭിക്കുന്നതിന്റെ കാരണവും ഈ വിദ്യാവ്യസനിത്വമാണു്. കണ്ണുനീർത്തുള്ളി, തുടങ്ങിയുള്ള നമ്മുടെ വിധുരവിലാപകാവ്യങ്ങളെക്കുറിച്ചുള്ള മാരാരുടെ പഠനം ആ കൂട്ടത്തിൽ ഏററവും ശ്രേഷ്ഠമാണെന്നു് എനിക്കു തോന്നുന്നു.

രാജാങ്കണത്തിലെ പ്രബന്ധങ്ങളിൽ ഒട്ടുമിക്കവയും വിശ്വവിഖ്യാതങ്ങളായ കൃതികളെ പരാമർശിക്കുന്നവ ആയതുകൊണ്ടു് അവയ്ക്കു് കുറഞ്ഞതു് അഖിലേന്ത്യാ വ്യാപ്തിയെങ്കിലും കിട്ടത്തക്കവണ്ണം ഈ പുസ്തകത്തെ ഹിന്ദിയിലേക്കോ മറേറാ പരിഭാഷപ്പെടുത്താൻ ശ്രമിക്കുന്നതു വളരെ ഉചിതമായിരിക്കും. നമ്മുടെ വിമർശകന്മാരിലും ഉപന്യാസകാരന്മാരിലും ആ തോതിനു വളർന്നിട്ടുള്ളവർ മാരാരെപ്പോലെ അധികമില്ല. അവിടവിടെ അഭിപ്രായവ്യത്യാസങ്ങൾക്കിടയുണ്ടെന്നിരുന്നാലും മാരാരുടെ നിരൂപണങ്ങൾ കലാപ്രണയനങ്ങളാണു്.



കേരളത്തിലെ ഒരു സുപ്രസിദ്ധസാഹിത്യകാരനായ കല്ലന്മാർതൊടി രാമുണ്ണിമേനോൻ തന്റെ 48-ാമത്തെ വയസ്സിൽ ഈ കഴിഞ്ഞ ആഗസ്റ്റ് 25-നു് മട്ടന്നൂരിൽവച്ചു് നിര്യാതനായിരിക്കുന്നു. ഒരു കാലത്തു് ധാരാളം കവിതകളും മററും എഴുതിക്കൊണ്ടിരുന്നു എങ്കിലും ഒടുവിലായി കാൺഗ്രസ്സ് പ്രവർത്തനങ്ങളിൽ മുഴുകി സാഹിത്യത്തോടു മിക്കവാറും യാത്രപറഞ്ഞ മട്ടായിരുന്നു. അദ്ദേഹത്തിന്റെ നഷ്ടം സാഹിത്യത്തിലും രാഷ്ട്രത്തിലും ഒരു വലിയ വിടവുണ്ടാക്കിയിരിക്കുന്നു.

# ജഗൽസമക്ഷം



ഗ്രന്ഥകർത്താവ്

വെണ്ണിക്കുളം

ഗോപാലക്കുറുപ്പ്

ഖണ്ഡകാവ്യപ്രസ്ഥാനം മലയാളസാഹിത്യത്തിൽ ആവിർഭവിച്ചതു് 'നളിനി', 'അനിരുദ്ധൻ' മുതലായ ഭദ്രരൂപങ്ങളായ ദീർഘകാവ്യങ്ങളിലൂടെ ആയിരുന്നല്ലോ. ആ പ്രസ്ഥാനം രൂഢമൂലമായതോടൊപ്പം ഇന്നു അതിൽ വലിയ പരിണാമങ്ങളും സംഭവിച്ചുകഴിഞ്ഞിരിക്കുന്നു. അത്രത്തോളം രൂപഭദ്രതയില്ലാത്ത, സങ്കീർണ്ണഭാവന സ്പർശിക്കാത്ത ലഘുകാവ്യങ്ങളും ഗീതകങ്ങളുമൊക്കെ ആണു് ഇന്നത്തെ കവികളുടെ സംഭാവന. സ്വാതന്ത്ര്യത്തിലേയ്ക്കും ജീവസ്പർശതയിലേയ്ക്കുമുള്ള ഈ അടിവയ്പ്പ് ഒരു വമ്പിച്ച പുരോഗമനമാണു് എന്നതു് നിസ്തർക്കമത്രെ. എന്നിരിക്കിലും ആദികാലത്തെ ആ കരുവിൽ വാർത്ത ഒന്നോ രണ്ടോ കൃതികൾ ഇടയ്ക്കിടെ ഉണ്ടായിക്കാണുന്നതു് അഭിലഷണീയമാണു്-വൈവിധ്യത്തിന്റെ കഥയൊഴിച്ചാൽത്തന്നെ, ആ രീതി പുറന്തള്ളിക്കളയത്തക്കവിധം അത്ര പഴകിപ്പോയിട്ടില്ല. വള്ളത്തോളിന്റെ പാരമ്പര്യത്തിൽ കാലുറപ്പിച്ചു നിൽക്കുന്ന വെണ്ണിക്കുളത്തിന്റെ തഴക്കമാന്ന തൂലികയ്ക്കു് അത്തരം ചില സംഭാവനകൾ ചെയ്യുവാനുള്ള യോഗ്യത ചോദ്യം ചെയ്യപ്പെടാവുന്നതല്ല. അദ്ദേഹത്തിന്റെ 'ജഗൽസമക്ഷം' എന്ന ഈ കൃതി അതുകൊണ്ടു് തീർച്ചയായും സ്വാഗതാർഹമാണു്.

ബങ്കിം ചന്ദ്രന്റെ പ്രസിദ്ധാഖ്യായികയായ 'ദുർഗ്ഗേശനന്ദിനി'യിലെ ഭാവോജ്ജ്വലമായ ഒരു രംഗമാണു് വർണ്ണനാവിഷയം. പ്രസിദ്ധമായ ഇതിവൃത്തം സ്വീകരിച്ചതിനെ ആസ്പദമാക്കി മാത്രം കവിയുടെ കല്പനാശക്തിയെ സംശയിക്കേണ്ടതില്ല. ഇതു് ഒരു രംഗചിത്രീകരണമാണെന്നു് ഓർക്കണം. ഒരു ബീജം കവിയുടെ കയ്യിൽ കിട്ടിയിട്ടുണ്ടെന്നേ ഉള്ളു.

അയിഷാരാജകുമാരിയാണു് നായിക. "കാരാഗൃഹത്തിൽ ജഗൽസിംഹന്റെ സന്നിധിയിൽ ഇരിക്കുന്ന ആ ലാവണ്യധാമം, തന്നിൽ അനുരക്തനും രാജകുമാരനോടു് അസൂയാലുവുമായ ഉസ്മാൻഖാന്റെ" മുന്നിൽ സ്വീകരിക്കുന്ന ആത്മവീര്യമാണു് വിഷയബീജം. ആ ഹൃദയവതി സ്വഹൃദയേശനായ ജഗൽസിംഹനോടു പ്രദർശിപ്പിക്കുന്ന ത്യാഗസന്നദ്ധതയും രാജകുമാരന്റെ അധർമ്മഭീരുതയും അഭിമാനവും പ്രകടമാക്കുകയാണു് മറ്റൊരുദ്ദേശ്യം.

വെണ്ണിക്കുളത്തിന്റെ സരളവും ഔചിത്യനിഷ്ഠവുമായ വർണ്ണനാരീതി കാവ്യത്തെ ആദ്യന്തം മനോജ്ഞമാക്കുന്നുണ്ടു്. ആദിയിൽതന്നെ വിജയോത്സവത്തിന്റെ പ്രസന്നത തിങ്ങിവിങ്ങുന്ന നഗരത്തെയും അതിന്റെ നേരിയ അലങ്കാരംപോലും അടുക്കാതെ ഇരുണ്ടുകിടക്കുന്ന കാരാഗൃഹത്തെയും തട്ടിച്ചു വർണ്ണിച്ചശേഷം വിചാരവിവശനായ നായകന്റെ ഹൃദയത്തിലേയ്ക്കു കടക്കുന്നരീതി അഭിനന്ദനീയമായിരിക്കുന്നു.

ഡക്കാൻ പബ്ലിഷിംഗ് ഹൗസ്, കോഴിക്കോട്.

“താമാലലാമമെഴുമോരറ, ഇടിച്ചുചിത്തം,
ഹേമാഭമാം കവിളിണയ്ക്കു കൊഴുപ്പുകൂട്ടി
സീമാതിരിക്തരുചി ചുണ്ടുകളിൽസ്ഫുരിക്കു
മാമാതിരിയ്ക്കവൾ വിജൃംഭിത വീര്യയായി”

ഇത്യാദിവർണ്ണനകൾക്ക് വിദഗ്ദ്ധനായ ഒരു ചിത്രകാരന്റെ തൂലിക പതിഞ്ഞാലുള്ള ചൈതന്യമില്ലേ? ഈമാതിരി കണ്ണഞ്ചിക്കുന്ന ചിത്രങ്ങൾ ഒന്നോരണ്ടോ അല്ല ഇതിലുള്ളത്. ഓരോഘട്ടത്തിലും കഥാപാത്രങ്ങളുടെ ഭാവഭേദങ്ങളെ സുസ്ഫുടമാക്കികാണിക്കുന്നതിനും വെണ്ണിക്കുളത്തിനുള്ള കഴിവ് മേലുദ്ധരിച്ച ശ്ലോകത്തിൽനിന്നു സ്പഷ്ടമാണല്ലോ. സഹൃദയഹൃദയത്തെ ഹഠാദാകർഷിക്കുന്നതിലും ഓരോ തൂലികാചലനവും ഹൃദയസ്പർശകമാക്കുന്നതിലും കവിക്കുള്ള കലാപാടവസ്ഫൂർത്തി കാണാം. അതെ, കൈയിലെടുത്ത സംസ്കൃതസാധനത്തിന് സമഞ്ജസമായ രൂപം നൽകുന്നതിൽ വെണ്ണിക്കുളത്തിന് പൂർണ്ണ വിജയം സിദ്ധിച്ചിരിക്കുന്നു.

പക്ഷേ, ഇത്രയും കൊണ്ടായോ? ഇതിവൃത്തത്തിന്റെ കാര്യമോ? അതിനു എത്രത്തോളം സാംസ്കാരികമൂല്യമുണ്ട്? എത്രത്തോളം ആത്മാർത്ഥതയുണ്ട്? പ്രസിദ്ധേതിവൃത്തംതന്നെ. എങ്കിലും കവി എന്തടിസ്ഥാനത്തിന്മേൽ തിരഞ്ഞെടുത്തു എന്ന ചോദ്യത്തിന് ന്യായമായ അവകാശമുണ്ട്. അനുഭൂതിയില്ലാത്തേടത്ത് ഉണ്ടായിവരുന്നത് വാഗ്സുധയായാലും അത്ര ഉത്തേജകമാവുകയില്ല. മരിച്ചുമണ്ണടിഞ്ഞു, മർദ്ദനത്തിന്റെയും സ്വേച്ഛാപ്രഭുത്വതയുടെയും സിംബലായിമാത്രം ഇന്ന് അവശേഷിക്കുന്ന ക്ഷത്രിയസംസ്കാരത്തിന്റെ അലകൾ ഇന്നത്തെ ഒരു കവിയിൽനിന്നുതിരുമ്പോൾ അതിനെ ജീർണ്ണതയുടെ മണിയൊലിയായിട്ടേ ആരും കണക്കാക്കൂ. ത്യാഗസമ്പന്നതയെയോ ആത്മവീര്യത്തെയോ കീർത്തിക്കുന്നതിനാണെങ്കിൽ ഇതു നന്ന്. എങ്കിലും ഇതേ ആദർശങ്ങൾക്കൊത്ത ഇതിവൃത്തം സാമാന്യജനതയുടെ ജീവിതത്തിൽനിന്നു തിരഞ്ഞെടുത്ത് സഹൃദയരുടെ സംസ്കാരത്തെ സ്പർശിക്കുന്ന വിധം ചിത്രീകരിച്ചിരുന്നെങ്കിൽ നന്നായേനെ. പ്രസിദ്ധേതിവൃത്തസ്വീകരണത്തെ ഒന്നാകെ പുച്ഛിക്കയല്ല. ചിന്താവിഷ്ടയായ സീതയിലെന്നപോലെ വിപ്ലവാത്മകവും അഗാധവുമായ ഒരു ഭാവനക്ക് അത്തരം ഇതിവൃത്തം ഒരു കുറവാകുന്നില്ല. പക്ഷേ ജഗൽസമക്ഷത്തിന്റെ കഥ അതാണോ? ഇടതൂർന്ന മിന്നൽ പിണർപോലുള്ള വർണ്ണസംഘാതങ്ങളും താളവും മാധുര്യവും തുളുമ്പുന്ന പദാവലികളും മനോവീഥിയിലൂടെ കടന്നുപോയിക്കഴിഞ്ഞാൽ അവിടെ ക്ഷണികമായ ഒരാഹ്ലാദാനുഭൂതിയുടെ ഓർമ്മയല്ലാതൊന്നും അവശേഷിക്കുകയില്ല. അവ നമ്മുടെ ചിന്തയിൽ ചുടേറ്റുകയില്ല. നമുക്കു തീരെ വിരളമായി ലഭിക്കുന്ന ഇത്തരം നീണ്ട കൃതികൾ—അനല്പമായ പരിശ്രമം വ്യയംചെയ്തുണ്ടാവുന്ന കൃതികൾ—ജീവിതസ്പർശികളല്ലെന്നുവരുന്നത് വ്യസനകരമാണ്. വെണ്ണിക്കുളം ഇനി ഇത്തരം ഉദ്യമത്തിനായി തൂലികയെടുക്കുമ്പോൾ ആശാൻ സൃഷ്ടിച്ചു കാണിച്ച അന്തസ്സുറ്റ തുളുമ്പുന്ന മാതൃക ഓർമ്മിക്കുമെന്നു വിശ്വസിക്കുന്നു.

കെ. എസ് എൻ,

# നീണ്ടനിഴൽ



ഗ്രന്ഥകർത്രി:

കോന്നിയൂർ മീനാക്ഷിഅമ്മ M. A.

യൂണിവേഴ്സിററി കാളേജ്

നോവൽ വായനയിൽ പരാങ്മുഖനായി കഴിഞ്ഞുകൂടാൻ കാലം വരുമെന്ന് ഒരു വ്യാഴവട്ടത്തിനു മുമ്പുവരെ കരുതിയിരുന്ന കാര്യമല്ല. പ്രതിവാരമെന്നോണം പുറത്തു വന്നുകൊണ്ടിരിക്കുന്ന നോവലുകളിലെ കഥാഘടനയ്ക്കു നവ്യതയോ ഭവ്യതയോ കുറവായതായിരിക്കാം എന്റെ ഈ വിപ്രതിപത്തിക്കുള്ള കാരണം എന്നു തുറന്നു പ്രസ്താവിച്ചേച്ചാൽ നോവൽ നിർമ്മാണക്രിയയിൽ വിഹരിക്കുന്നവർക്കു രസിക്കാതെ വന്നേയ്ക്കുമെന്നു ശങ്കിക്കുന്നു. കേരളീയരുടെ ഭാവനാവർദ്ധനവിലോപമാണെന്ന് പരോക്ഷമായിപ്പോലും പ്രസ്താവിക്കാനും ഒരുങ്ങുന്നില്ല. സകല തരക്കാരെയും, വിവിധ ചിന്താമണ്ഡലവിഹാരികളേയും, എക്കാലത്തും രസിപ്പിക്കാൻ നോവലുകൾക്കു പരിമിതമായ കഴിവുകൾ മാത്രമേയുള്ളു എന്നു പറയുന്നതിൽ അല്പം വാസ്തവം ഇല്ലാതില്ല. വിശാലാശയസമ്പന്നന്മാരും ഉഗ്രധീമാന്മാരും ആയ ടാഗോർ, സി. വി, ആദിയായവരെ ആജീവനാന്തം രസിപ്പിക്കാൻ നോവലുകൾക്കു കഴിഞ്ഞിട്ടുണ്ടെങ്കിൽ, മഹാത്മാഗാന്ധി, ജവഹർലാൽ നെഹ്റു, വില്യംപിററ്, കുമാരനാശാൻ ആദിയായവരെ എക്കാലത്തും രസിപ്പിക്കാൻ അവയ്ക്കു കഴിഞ്ഞിട്ടില്ലെന്നുള്ളതും പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ഒരു കാലത്ത് രസജനകമായിരുന്ന ഗ്രന്ഥങ്ങളും, സാഹിത്യശാഖകളും പിന്നൊരു കാലത്ത് രസശൂന്യങ്ങളായി തോന്നുക ചിലരുടെ ജീവിതത്തിൽ സംഭാവ്യമാണെന്നുള്ളതിനു സംശയമില്ല. ജോലിത്തിരക്കുകൊണ്ടല്ല, മഹത്വവർദ്ധനകൊണ്ടല്ല, സാഹിത്യലോകത്തോടുള്ള വിരസതകൊണ്ടുമല്ല, എങ്ങനെയോ നോവൽസാഹിത്യത്തിനു എന്റെ മേലുണ്ടായിരുന്ന സ്വാധീനശക്തി കുറഞ്ഞുകുറഞ്ഞു മറഞ്ഞുവരുന്നു എന്നുള്ളതു ഒരു വാസ്തവമാകുന്നു.

അങ്ങനെയിരിക്കവെയാണ്, കഥാനായികതന്നെ കത്തുകൾ മുഖേന കഥ മുഴുവൻ വായനക്കാരെ പറഞ്ഞുകേൾപ്പിക്കുന്നതായി ഒരു നോവൽ ശ്രീമതി കോന്നിയൂർ മീനാക്ഷിഅമ്മ വിരചിച്ചിരിക്കുന്ന വസ്തുത ഏതോ ഒരു മാസികയിൽ പ്രസിദ്ധപ്പെടുത്തിക്കാണ്മാനിടവന്നതു്. പ്രധാന കഥാപാത്രങ്ങൾ ഒന്നൊന്നായി വന്നു വായനക്കാരോടു കഥ പറയുന്ന 'രാധ' എന്ന നോവൽ മുമ്പൊരിക്കൽ വായിച്ചിട്ടുള്ളതിന്റെ അരമ്യതയും അരോചകതയും മുന്നിൽ വന്നുനിന്നു എന്നെ വിലക്കി എങ്കിലും, ബഹുമാന്യകലാലയത്തിലെ മലയാളകലാകുശലയുടെ തൂലികയിൽ നിന്നു പുറത്തുവന്നിരിക്കുന്ന 'നീണ്ട നിഴലി'നു ഇതുമല്ല നവമായൊരു പ്രകാശം തന്നെ കണ്ടേയ്ക്കും എന്നു കരുതി പുസ്തകം വരുത്തി വായിച്ചുനോക്കി. ഗ്രന്ഥത്തിനുള്ള പ്രശംസാർഹമായ പ്രത്യേകതയേയും മധുരമനോഹരമായ ആസ്വാദ്യതയേയും കുറിച്ച് പ്രസ്താവി

ക്കാതിരിക്കാൻ നിവൃത്തി ഇല്ലാത്തതിനാൽ ചിലതു ഇവിടെ കുറിക്കുന്നു എന്നു മാത്രം.

വിവാഹബദ്ധരാകുന്നതിനു മുമ്പോ, വിവാഹബദ്ധരായതിനു ശേഷമോ ഉള്ള നായികാനായകന്മാരുടെ ദുരിതങ്ങളും സംയോജനപ്രതിബന്ധങ്ങളും ഒന്നും ഈ ഗ്രന്ഥത്തിലില്ല. ദുഷ്ടശിഷ്ടകഥാപാത്രങ്ങളുടെ അനുകൂലപ്രതികൂലപ്രവൎത്തനങ്ങളാകട്ടെ, ഭയങ്കരസംഭവവൎണ്ണനകളാകട്ടെ, വിവിധ ഭാഷണരസികതയാകട്ടെ ഇതിൽ അശേഷം കാണുന്നില്ല. എന്നിട്ടും 288 പുറമുള്ള ഈ നാവലിലെ 91 കത്തും വായനക്കാരെ രസിപ്പിച്ചുകൊണ്ടു്, ചിലേടത്തു പൊട്ടിച്ചിരിപ്പിച്ചുകൊണ്ടു്, തരംഗരഹിതമായ ഗംഗാനദിപോലെ, പൂങ്കാവനത്തിലെ ഇളം കാററുപോലെ, കോമളശിശുക്കളുടെ കളനാദംപോലെ, വായനക്കാരെ അവസാനംവരെ രസിപ്പിക്കുന്നു; മറക്കാനാക്കാത്ത വിധം നായിക ഹൃദയത്തിൽ സ്ഥലം പിടിക്കുന്നു; വായനയ്ക്കുശേഷം യുവതികളുടെ മനോഗതിക്കു വരുന്ന മാററങ്ങൾ ഓൎത്തു് നമ്മൾ ബന്ധുരചിന്താവിശിഷ്ടരാകയും ചെയ്യുന്നു. എന്താണിതിന്റെയൊക്കെ രഹസ്യം?

ഒരു 'ധൎമ്മാലയ'ത്തിലെ ശിക്ഷണപരീക്ഷണങ്ങൾക്കു ഗത്യന്തരമില്ലാതെ വിധേയയായിത്തീൎന്ന ജാനെ സ്ക്കൂൾഫൈനൽ പാസ്സായതിനു ശേഷം, ഒരു ഉദാരമനസ്കന്റെ മാസംതോറുമുള്ള ധനദാനം മുഖേന നാലുവൎഷം കലാശാലയിൽ ഉല്ലാസിനിയും, പ്രതിഭാശാലിനിയും ആയി ജീവിതം നയിച്ചു് ബി. എസ്സ്. സി. പാസ്സാകുന്നു. കഥാനായിക തന്റെ രക്ഷകൎത്താവിനു അയയ്ക്കുന്നതാണു് ഈ ഗ്രന്ഥത്തിലെ കത്തുകൾ. മറുപടി പ്രതീക്ഷിക്കാൻ പാടില്ലെന്ന കരാറിന്മേൽ ആ ഉപകൎത്താവിനു എഴുത്തുകൾ അയാളുടെ കാര്യസ്ഥൻ മുഖേന അയച്ചുകൊണ്ടിരിക്കവേ, ഭാവിവരനായ ആ ഉപകൎത്താവു് പ്രച്ഛന്നനാമധാരിയായി നായികയോടു നൎമ്മസല്ലാപം ചെയ്യുന്നതും, രണ്ടും ഒരാളാണെന്നറിയാതെ അവൾ അനുരാഗം വളൎത്തി വിവാഹം നടത്താൻ നിശ്ചയിക്കുന്നതും കൂടി കത്തുകൾ മുഖേന വെളിപ്പെടുന്നുണ്ടു്. അനാഥബാലിക സനാഥയായി, കലാലയത്തിൽ കാലൂന്നിയതോടുകൂടി, അവളിൽ വന്നുചേരുന്ന ഭാവഭേദങ്ങൾ അല്പാല്പം എന്നാൽ വേഗവിധത്തിലും, പുറത്തുവരുത്തുന്നതിൽ ഗ്രന്ഥകൎത്രി പ്രദൎശിപ്പിക്കുന്ന സാമൎത്ഥ്യമാണു് ഗ്രന്ഥത്തിനുള്ള ഒരു മേന്മ. സാരീസഞ്ചയത്തോടു നാരീവൎഗ്ഗത്തിനുള്ള അസാധാരണ സ്നേഹം അജ്ഞാതമല്ലെങ്കിലും ആ സ്നേഹം മധുരമായി ചിത്രീകരിക്കാൻ കോണ്ടിയൂരിനുള്ള സാമൎത്ഥ്യം ഒന്നു വേറെ തന്നെയാണു്. കാളേജു വിദ്യാൎത്ഥിനികളിൽ സ്വതസ്സിദ്ധമായി കാണുന്ന അസൂയ, അല്പത്തരങ്ങൾ, എന്നിവയോടൊപ്പം, അവരുടെ നിത്യജീവിതത്തിൽ നിരന്തരമായി വന്നുകൊണ്ടിരിക്കുന്ന മാനസികപരിവൎത്തനങ്ങളും, അബലാത്വത്തിൽനിന്നു് അഹംബുദ്ധിയിലേക്കുള്ള നെട്ടോട്ടങ്ങളും ഒട്ടും കുറവുകൂടാതെ രസജനകമായി വൎണ്ണിച്ചിരിക്കുന്നു. ബിരുദധാരിണി ആയതോടുകൂടി ഒരുനാവലെഴുതി ആയിരംരൂപാ സമ്പാദിച്ചു് തന്റെ ഉപകൎത്താവിനു അയച്ചുകൊടുക്കത്തക്കവിധം പ്രതിഭാസമ്പന്നയും, ആത്മാഭിമാനധനികയും, അക്ഷീണപരിശ്രമോത്സുകയും ആയതുകൊണ്ടായിരിക്കാം, ലളിതകോമളങ്ങളായ ഈ കത്തുകളിൽ മാധുൎയ്യവും മഹിമയും ഫലിതവും ഒന്നുപോലെ കലൎന്നു കളിയാടുന്നതെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. അഭിജാതകുലജാതനും, പരോപ

കാമതൽപരനും, രസികാഗ്രേസരനും ആയ തൻ്റെ രക്ഷിതാവിനെ കാമുകനും ക്രമേണ ഹൃദയനാഥനും ജീവിതസർവസ്വവും ആയി. ജാന്തുനാമധേയം ദൂരത്തെറിഞ്ഞു ഷീലാ നാമധേയം സ്വയം സ്വീകരിച്ച കഥാനായിക കൈവശപ്പെടുത്തുന്നതു് അവളുടെ ഈ കത്തുകളും അവയിൽ തെളിഞ്ഞു വിളങ്ങുന്ന സംസ്കൃതചിത്തത്വംകൊണ്ടു മാത്രമാകുന്നു.

അന്യധനം ദാനമായി സ്വീകരിച്ചു് പ്രശസ്തമായി പരീക്ഷകളിൽ വിജയം സമ്പാദിച്ചു് ഹൃദയത്തെ വിശാലതരവും പ്രതിഭാസമൃദ്ധവും ആക്കിത്തീർക്കുന്ന നായികയുടെ ജീവിതം മാനനീയവും മാതൃകാപരവും ആയിത്തീർന്നിരിക്കുന്നു.

"തേച്ചുമിനുക്കിയാൽ കാന്തിയും മൂല്യവും
വാച്ചിടും കല്ലുകൾ ഭാരതാംബേ!
താണുകിടക്കുന്നു നിൻകുക്ഷിയിൽ ചാണ
കാണാതെയാറേഴുകോടിയിന്നും."

എന്ന കുമാരനാശാൻ്റെ ചിന്തോദ്ദീപകമായ കവിതാശകലം ഗ്രന്ഥപാരായണത്തിനിടയ്ക്കു എപ്പോഴും വായനക്കാർ ഓർത്തുപോകുന്നതാണു്. സമത്വസുന്ദരമായ ഒരു ലോകം ഉടലെടുക്കാൻ ഒരുക്കങ്ങൾ നടന്നുകൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ ധനികന്മാർ തങ്ങളുടെ ധനം അന്യരുടെ അഭിവൃദ്ധിക്കും അങ്ങനെ ഐശ്വര്യലോകസംവിധാനത്തിനുംവേണ്ടി വിനിയോഗിക്കേണ്ടതിൻ്റെ അത്യാവശ്യത്തെ ഗ്രന്ഥകർത്രി പ്രത്യക്ഷവും പരോക്ഷവും ആയി പ്രസ്താവിച്ചുകൊണ്ടിരിക്കുന്നതു് ഗ്രന്ഥത്തിനു പ്രത്യേകമായി മഹിമ വർദ്ധിപ്പിക്കുന്നുണ്ടു്. പരിചിതപദങ്ങളോ, കൊച്ചുവാക്യങ്ങളോകൊണ്ടു് മാത്രമല്ല മനോഹരപദജാലങ്ങളെ അനുരൂപമാക്കുംവിധം കോർത്തിണക്കി ചമച്ചിരിക്കുന്നതു് ഗദ്യത്തെ അനവദ്യസുന്ദരമാക്കിത്തീർത്തിരിക്കുന്നു.

ഈ വിധത്തിലുള്ള കത്തുകളെഴുതാൻ കഴിവു ഒരു കുമാരിക്കു ലഭിക്കുന്ന പക്ഷം, അവൾ എത്രതന്നെ വിരൂപയോ വറുതിപ്പിശാചിനാൽ ആക്രാന്തയോ ആയിക്കൊള്ളട്ടെ, നല്ലൊരു കമിതാവിനെ കൈയ്ക്കലാക്കുവാൻ കരുത്തുള്ളവളായിത്തീരുമെന്നുള്ളതിനു സംശയമില്ല. അകൃത്രിമരമണീയവും വശീകരണവിചക്ഷണവും ആയി ഇത്ര അധികം കത്തുകൾ എഴുതി ഒരു നാവൽ വിരചിക്കാനുള്ള സാമർത്ഥ്യം ഈ ശ്രീമതിക്കു എങ്ങനെ ലഭിച്ചു എന്നുള്ളതും അല്പം ഒരു അത്ഭുതത്തിനു വക നൽകുന്നുണ്ടു്. കാൽശതാബ്ദത്തോളമായ കലാലയ ജീവിതത്തിനിടയ്ക്കു് ശിഷ്യസ്നേഹസമ്പൂർണ്ണഹൃദയ ആയ ഈ ഗുരുനാഥ ആയിരക്കണക്കിനു ശിഷ്യരെ ബിരുദാലംകൃതരാക്കി കേരളത്തിലെങ്ങുമായി അയച്ചതിനിടയ്ക്കു്, അവരിൽ പല ബാലികമാരുടെയും പലതരം കത്തുകളോടും ഹൃദയപരിവർത്തനത്തോടും ഇടപെട്ടു പഴകിയ ഹൃദയം സമ്പാദിക്കാൻ ഗ്രന്ഥകർത്രിക്കു ഇടവന്നിരിക്കണം. അതിനാൽ നാവൽലോകത്തു ആവിർഭവിപ്പിച്ച ഈ പുതുമ അനുകരിച്ചു വിജയിക്കാൻ അധികം പേർക്കു കഴിയുമെന്നു തോന്നുന്നില്ല. ഒടുവിലത്തെ എഴുത്തിനുമുമ്പു ഏതാനും കത്തുകൾ കൂടി എഴുതി നായികയുടെ അനുരാഗമനോഭാവം കുറച്ചുകൂടി വിശദമാക്കേണ്ടതായിരുന്നു എന്നൊരു തോന്നൽ പുസ്തകം വായിച്ചു തീർന്നപ്പോൾ ഉണ്ടായിപ്പോയി. ഈ വിദുഷിയുടെ ബാഷ്പവർഷത്തിനുശേഷം, രസസമൃദ്ധവും ഉദ്വേഗജനകവും ആയ പല നാവലുകളും കൈരളിക്കു കൈവന്നിട്ടുണ്ടെങ്കിലും, നവ്യതയും രസികതയും ഒന്നുപോലെ കളിയാടുന്ന നാവൽ ഇതുമാത്രം കാൺമാനേ കഴിയുന്നുള്ളു. "ലളിതകോമളവും രമണീയവും ആയ വർണ്ണവിന്യാസംകൊണ്ടു് ഇത്ര ആകർഷകമായ ഒരു ചിത്രം ആലേഖനം ചെയ്ത കലാകുശലയായ കഥാവിധാത്രിക്കു, കൃതിക്കും സകല ഭാവുകങ്ങളും ആശംസിച്ചുകൊള്ളുന്നു." എന്നു അവതാരികാകാരനായ സംസ്കൃതകാളേജ് പ്രിൻസിപ്പാൾ ശ്രീ. എൻ. ഗോപാലപിള്ള എം. ഏ. യുടെ ആശംസ ആവർത്തിച്ചുകൊണ്ടു് ഇതു ഇവിടെ അവസാനിപ്പിച്ചുകൊള്ളട്ടെ.

വെൺകുളം പരമേശ്വരൻപിള്ള.

# പേനയോ, തോക്കോ ?



പി. കേശവദേവ്

“തത്വഫലങ്ങൾ പഴുത്തുപൊഴിയും. ജീവിതവൃക്ഷമാകട്ടെ, നിത്യപച്ചയായിരിക്കും.”—ഗേഥേയെ ഉദ്ധരിച്ചുകൊണ്ടു് ലെനിൻ പറഞ്ഞതാണിതു്.

യുഗങ്ങളായി, ഈ ജീവിതവൃക്ഷമിങ്ങനെ പച്ചയായി നിൽക്കുന്നു. അനവധി തത്വകുസുമങ്ങൾ ഈ വൃക്ഷത്തിൽ വികസിച്ചിട്ടുണ്ടു്; അവയിൽ ചിലതു കായ്കളാവുകയും ചിലതു വിളഞ്ഞു പഴുക്കുകയും ചെയ്തിട്ടുണ്ടു്; പഴുത്ത തത്വഫലങ്ങളെല്ലാം പൊഴിഞ്ഞു വീഴുകയും ചെയ്തിട്ടുണ്ടു്. എന്നിട്ടും, ഈ ജീവിതവൃക്ഷമിന്നും പച്ചയായിത്തന്നെ നിൽക്കുന്നു. ഇതിലിനിയും തത്വമൊട്ടുകൾ വിരിയും; കായ്കൾ പഴുത്തു പഴമാകും; അവയെല്ലാം പൊഴിഞ്ഞു വീഴുകയും ചെയ്യും. പിന്നേയും, ജീവിതവൃക്ഷം പച്ചയായിത്തന്നെ നില്ക്കും.

ഗേഥേ പറഞ്ഞതും, ലെനിൻ അനുകൂലിച്ചതുമായ ഈ സത്യത്തെ, തൃശ്ശൂർക്കു ടിയ പുരോഗമനസാഹിത്യസമ്മേളനത്തിന്റെ ചർച്ചായോഗത്തിൽ ഞാൻ ഉദ്ധരിച്ചപ്പോൾ, ലെനിന്റെ അനുയായികളെന്നു ഭാവിക്കുന്ന ചിലർ എന്നെ എതിർക്കുകയുണ്ടായി. രാഷ്ട്രീയവും സാമ്പത്തികവും സാമൂഹ്യവുമായ തത്വങ്ങൾ ശാശ്വതങ്ങളല്ലെന്നും, ജീവിതവൃക്ഷത്തിൽനിന്നു ഏതൊരു തത്വഫലവും പൊഴിഞ്ഞുവീഴുന്നതുകണ്ടു മന്ദഹസിക്കുവാനുള്ള മനക്കരുത്തു സാഹിത്യകാരനുണ്ടാകണമെന്നും പുരോഗതിക്കു അടയാളമിടുന്നതു് അജ്ഞതയാണെന്നും ചക്രവാളങ്ങളുടെ അപ്പുറത്തേക്കു എത്തിനോക്കുവാൻ സാഹിത്യകാരനു കഴിവുണ്ടാകണമെന്നും ഞാൻ വാദിച്ചു. സാഹിത്യകാരന്മാരെ രാഷ്ട്രീയകക്ഷിയുടെ അച്ചടക്കവലയത്തിൽ അകപ്പെടുത്തി അടിമകളാക്കുവാനുള്ള ഗൂഢതന്ത്രത്തെ എതിർത്തുകൊണ്ടാണു ഞാൻ വാദിച്ചതു്. മർദ്ദിതരും ചൂഷിതരുമായ ജനങ്ങളുടെ ചേരിയിൽനിന്നുകൊണ്ടു് പുരോഗതിക്കു വേണ്ടി സന്ധിയില്ലാത്ത സമരംചെയ്യുന്ന സാഹിത്യകാരന്മാരെ, സങ്കുചിതമായ രാഷ്ട്രീയകക്ഷികളുടെ ഉള്ളിലകപ്പെടുത്തി വീർപ്പുമുട്ടിക്കരുതേ, എന്നു ഞാൻ അഭ്യർത്ഥിച്ചു.

പക്ഷെ, ലെനിന്റേയും മാക്സിന്റേയും പുരോഗതിയുടേയും പേരുപറഞ്ഞുകൊണ്ടു്, പഴമയുടെ നാററത്തുണിയും ചുററി അവിടെ വന്നിരുന്ന ചിലർ, എന്റെ മേൽ ഭീരുത്വം ആരോപിച്ചു. ദൈനന്ദിന രാഷ്ട്രീയസമരത്തിൽനിന്നു ഒഴിഞ്ഞുമാറുവാൻ വേണ്ടി ഞാനെടുക്കുന്ന ഒരു തന്ത്രമാണിതെന്നു് അവർ എന്നെ കുററപ്പെടുത്തി. സ്പെയിനിലെ ആഭ്യന്തരയുദ്ധത്തിൽ പങ്കെടുത്തു മരണമടഞ്ഞ കാഡ്വെല്ലിനേയും റാംഫാക്സിനേയും ചൂണ്ടിക്കാണിച്ചുകൊണ്ടു് അവർ സാഹിത്യകാരന്മാരോടു പറഞ്ഞു, അവരുടെ കക്ഷിയിൽചേർന്നു് അവരുടെ മുദ്രാവാക്യങ്ങൾ വിളിച്ചുകൊള്ളുവാൻ.

അവർ എന്റെ മേൽ കൊണ്ടുവന്ന ആരോപണങ്ങളെ ഞാൻ അവഗണിക്കുന്നതേ ഉള്ളൂ. എന്തുകൊണ്ടെന്നാൽ, അവർ പുതുമയിൽ പൊതിഞ്ഞുതരുന്ന പഴയ സാംസ്കാരികഗുളികകളെ പരിശോധന കൂടാതെ വിഴുങ്ങിയില്ലെങ്കിൽ, അവരുടെ രാഷ്ട്രീയപരിപാടികളെ ചോദ്യംകൂടാതെ അനുസരിച്ചില്ലെങ്കിൽ, അവർ നടത്തുന്ന ഘോഷയാത്രകളിലെല്ലാം പങ്കുകൊണ്ടില്ലെങ്കിൽ, അവർ എഴുതിത്തള്ളുന്ന ചവറുകളെല്ലാം സാഹിത്യമാണെന്നു സമ്മതിച്ചില്ലെങ്കിൽ, ഇപ്രകാരം ആരോപണങ്ങൾ ആരുടെമേലും കെട്ടിവയ്ക്കുവാൻ ശ്രമിക്കുന്നതു അവരുടെ പതിവാണ്. പക്ഷേ, പേനവലിച്ചെറിഞ്ഞു തോക്കുംതാങ്ങിക്കൊണ്ടു പടക്കിറങ്ങുവാനുള്ള ആഹ്വാനം, സാഹിത്യകാരനെ സംബന്ധിച്ചിടത്തോളം വളരെ പ്രാധാന്യമേറിയ ഒരു പ്രശ്നത്തെ ഉന്നയിച്ചിരിക്കുന്നു. അതെന്തെന്നു പരിശോധിക്കാം.

കാഡ്‌വെല്ലിന്റെയും റാൾഫാക്സിന്റെയും ഗ്രന്ഥങ്ങളെ ഞാൻ ശ്രദ്ധയോടുകൂടി വായിച്ചിട്ടുണ്ട്. കാഡ്‌വെല്ലിന്റെ "വ്യാമോഹവും യാഥാർത്ഥ്യവും" എന്ന ഗ്രന്ഥവും, റാൾഫാക്സിന്റെ "നോവലും ജനങ്ങളും" എന്ന ഗ്രന്ഥവും കലാകാരന്മാർ പൊതുവേയും, സാഹിത്യകാരന്മാർ പ്രത്യേകിച്ചും വായിക്കുകയും പഠിക്കുകയും ചെയ്യേണ്ടതാണ്. മാർക്സിസത്തിന്റെ വെളിച്ചത്തിൽ അവർ സാഹിത്യത്തെ, അസാധാരണമായ വൈദഗ്ദ്ധ്യത്തോടുകൂടി വിശകലനം ചെയ്തിരിക്കുന്നു. അത്തരം വിലയേറിയ സാഹിത്യനിരൂപണങ്ങളെഴുതി ലോകത്തിനു സംഭാവനചെയ്ത കാഡ്‌വെല്ലും റാൾഫാക്സും, സ്പെയിനിലെ പടക്കളത്തിലെ ചോരയിൽക്കിടന്നു പിടയുന്നതിനെ ഭാവനയിൽ കാണുമ്പോൾ, എനിക്കവരോടുള്ള ബഹുമാനത്തിന് ഉലച്ചിൽ തട്ടുന്നുണ്ട്.

തോക്കിന്റെ കാഞ്ചി വലിച്ചു വിടുവാൻ, യന്ത്രത്തോക്കു തിരിക്കുവാൻ, 'ലെഫ്റ്റ് റൈറ്റ്' മാർച്ചുചെയ്യുവാൻ, എതിരാളിയുടെ നേരെ കൈചുരുട്ടി അലറുവാൻ, കാഡ്‌വെല്ലിനേയും റാൾഫാക്സിനേയും പോലുള്ള പ്രതിഭാശാലികൾ വേണമെന്നുണ്ടോ? യന്ത്രങ്ങളെക്കൊണ്ടും യന്ത്രം തിരിക്കാവുന്നവരെക്കൊണ്ടും സാധിക്കാവുന്ന കൂട്ടക്കൊലകൾക്കായി, മാനസികമൂല്യങ്ങൾ സൃഷ്ടിക്കുന്ന ധിഷണാശാലികളെ നിയോഗിക്കുന്നത്, സാമൂഹ്യവും സാംസ്കാരികവുമായ ദുർവ്യയമല്ലേ? കഴിഞ്ഞ ലോകമഹായുദ്ധത്തിൽ, റൂസ്‌വെൽറ്റും ചർച്ചിലും സ്റ്റാലിനും തോക്കും താങ്ങിക്കൊണ്ട് മുന്നണിയിലേക്കു ചെല്ലാഞ്ഞതെന്തുകൊണ്ട്? എന്തുകൊണ്ടാണ് റഷ്യൻ ശാസ്ത്രകാരന്മാരും നോവലെഴുത്തുകാരും നാടകകൃത്തുക്കളും നടീനടന്മാരും, ഗായകന്മാരും, ശത്രുക്കളുടെ വെടിയുണ്ടകളിൽനിന്ന് ഒഴിഞ്ഞു നിന്നിരുന്നത്? ഈ ചോദ്യങ്ങൾക്ക് ശരിയായ ഉത്തരം പറയുമ്പോൾ കാഡ്‌വെല്ലിനോടും റാൾഫാക്സിനോടും സഹതാപവും, അവരെ ഫാസിസ്റ്റ് നായ്ക്കൾക്ക് ആഹാരമായി എറിഞ്ഞുകൊടുത്തവരുടെ നേരെ കോപവും ഉണ്ടാകാതിരിക്കുക സാദ്ധ്യമല്ല.

സ്വന്തം ധീരതയും ത്യാഗവും മുറുക്കിക്കെട്ടിവച്ചിട്ട്, അന്യരുടെ ധീരതയും ത്യാഗവും വിറ്റിട്ടു വില പറയുന്ന രാഷ്ട്രീയകച്ചവടക്കാർ എവിടേയുമുണ്ട്. ലോകസംസ്കാരം എരിഞ്ഞു ചാമ്പലായാലും പുരോഗതി മുട്ടിപ്പോയാലും, അധികാരം കരസ്ഥമാക്കണമെന്നു മാത്രമേ, ഈ രാഷ്ട്രീയ കച്ച

വടക്കോക്കു വിചാരമുള്ളു. ശാസ്ത്രകാരനായാലും കലാകാരനായാലും തത്വചിന്തകനായാലും രാജ്യമീമാംസകനായാലും ആജ്ഞ കിട്ടിയാലുടൻ മുന്നണിയിലേക്കു മാർച്ചുചെയ്യണം; തോക്കിന്റെ കാഞ്ചി വലിച്ചു വിടണം—അതാണു് ഈ രാഷ്ട്രീയാധികാരമോഹികൾ പറയുന്നതു്. ഇത്തരക്കാർക്കു് രാഷ്ട്രീയ മുതലെടുപ്പു നടത്തുവാൻ വേണ്ടി പേന വലിച്ചെറിഞ്ഞു്, തോക്കും എടുത്തു കൊണ്ടു് സാഹിത്യകാരന്മാർ മുന്നണിയിലേക്കു പോകണമോ എന്നതാണു പ്രശ്നം.

സാംസ്കാരികമൂല്യങ്ങളെ സൃഷ്ടിക്കുവാൻ കഴിവുള്ളവർ, പടക്കളത്തിലെ വെടിയുണ്ടകളിൽ ഭാഗ്യപരീക്ഷണം നടത്തുന്നതു്, മനുഷ്യസമുദായത്തിന്റെ ഭൗതികവും സാംസ്കാരികവുമായ പുരോഗതിയോടു ചെയ്യുന്ന അക്ഷന്തവ്യമായ അപരാധമാണെന്നു ഞാൻ കരുതുന്നു. സാംസ്കാരികമൂല്യങ്ങൾ സൃഷ്ടിക്കുന്നവരെ യുദ്ധഭൂമിയിലേക്കു തള്ളിവിടുന്ന ഭരണാധികാരികളും രാഷ്ട്രീയകക്ഷികളും എത്രതന്നെ ഉന്നതാദർശങ്ങൾ ഘോഷിക്കുന്നവരായിരുന്നാലും പുരോഗതിയുടെ ശത്രുക്കളാണെന്നു ഞാൻ ദൃഢമായി വിശ്വസിക്കുന്നു. ജനതകളുടെ ശ്രേയസ്സിനെ ആഗ്രഹിക്കുന്ന ഭരണാധികാരികളും രാഷ്ട്രീയകക്ഷികളും ഇതുവരെ പ്രതിഭാശാലികളെ ആയോധനപ്പിശാചിനു് ആഹുതി ചെയ്തിട്ടില്ല. എന്നു മാത്രമല്ല, രാഷ്ട്രീയസ്വാതന്ത്ര്യത്തെ താൽക്കാലികമായി ബലികഴിച്ചിട്ടുപോലും, ജനതയുടെ സാംസ്കാരികമൂല്യങ്ങളെ രക്ഷിക്കുവാൻ ഭരണാധികാരികളും രാഷ്ട്രീയകക്ഷികളും മടി കാണിച്ചിട്ടില്ല. പാരീസ് പട്ടണത്തെയും, അതിലുള്ള വിലമതിക്കാത്ത സാംസ്കാരികസമ്പത്തുകളേയും സംരക്ഷിക്കുവാൻവേണ്ടി പട്ടണവാസികൾ ജർമ്മൻ സൈന്യത്തിനു കീഴടങ്ങിയപ്പോൾ, ആരും അവരെ കുററപ്പെടുത്തിയില്ലെന്നു മാത്രമല്ല, അഭിനന്ദിക്കുകയും കൂടി ചെയ്തു. ജർമ്മൻ പട്ടാളക്കാർ റഷ്യയിൽ പല കാട്ടാളത്തരങ്ങളും കാണിച്ചുവെങ്കിലും ലിയോ ടോൾസ്റ്റോയിയുടെ വസതിയും മേശയും എഴുത്തുസാമഗ്രികളും നശിപ്പിച്ചതാണു്, ഏററവുമധികം ഒച്ചപ്പാടുണ്ടാക്കിയതു്. റഷ്യൻകലാകാരന്മാരെയും ശാസ്ത്രകാരന്മാരെയും യുദ്ധമേഖലകളിൽനിന്നു് അകററിനിർത്തുവാൻ, സാംസ്കാരികമൂല്യങ്ങളെ വിലമതിക്കുവാൻ പഠിച്ചിട്ടുള്ള അവിടത്തെ ഭരണാധികാരികൾ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ശാസ്ത്രകാരന്മാരും കലാകാരന്മാരും യുദ്ധമേഖല സന്ദർശിക്കുകയാണെങ്കിൽ, അവരുടെ ജീവനു് അപായം വരാതിരിക്കുവാനുള്ള എല്ലാ മുൻകരുതലുകളും ചെയ്യുകയും പതിവായിരുന്നു. പട്ടാളക്കാരെ വിനോദിപ്പിക്കുവാൻ യുദ്ധമേഖലയിലേക്കു പോകുന്ന നാടകസംഘങ്ങൾക്കും ഗായകസംഘങ്ങൾക്കും യാതൊരാപത്തും സംഭവിച്ചിട്ടില്ല. അങ്ങനെയൊക്കെയാണു്, ജനങ്ങളുടെ സാംസ്കാരികപുരോഗതിയിൽ ആഗ്രഹമുള്ള പരിഷ്കൃതരായ ഭരണാധികാരികളും രാഷ്ട്രീയകക്ഷികളും ചെയ്യുന്നതു്. നേരെമറിച്ചു്, അവരുടെ മുദ്രാവാക്യങ്ങളെ അർത്ഥം അറിയാതെ ഉരുവിടുന്ന ഇവിടത്തെ "വിപ്ലവകാരികൾ" പറയുന്നു, സാഹിത്യകാരന്മാർ പേന വലിച്ചെറിഞ്ഞു തോക്കെടുക്കുവാൻ.

പേന വലിച്ചെറിഞ്ഞു് തോക്കും വാരിക്കുന്തവും എടുക്കാത്ത സാഹിത്യകാരന്മാരെല്ലാം, ഭീരുക്കളാണത്രേ! ലെനിൻഗ്രാഡിനെ ജർമ്മൻ വിമാനങ്ങൾ ബോംബുചെയ്തുകൊണ്ടിരുന്നപ്പോൾ, അവിടത്തെ മ്യൂസിയത്തിൽ റിസർച്ചു് നടത്തിക്കൊണ്ടിരുന്ന ശാസ്ത്രകാരന്മാർ ഉടൻതന്നെ വിമാനനാശകത്തോക്കു

കളംകൊണ്ടു പുറത്തുചാടുകയല്ല ചെയ്യുന്നതു്. പ്രത്യുത, അവർ അവരുടെ പശ്ചാപേഷണങ്ങൾ തുടർന്നുകൊണ്ടിരുന്നതേ ഉള്ളൂ. അങ്ങനെയാണവർ, അവരുടെ ധീരത പ്രദർശിപ്പിച്ചതു്. ഉസ്തിക്കാരിലും പട്ടാളക്കാരിലും മാത്രം ധീരത ദർശിക്കുന്നവർക്കു്, ശാസ്ത്രകാരന്റെയും കലാകാരന്റെയും ധീരത മനസ്സിലാക്കുവാൻ കഴിവില്ലാത്തതിൽ എന്തിനത്ഭുതപ്പെടണം! പ്രോത്സാഹജനകമായ ഒരു വാക്കോ നോക്കോ കിട്ടാതെ, പ്രതിബന്ധങ്ങളുടെ ഒത്തനടുവിൽക്കൂടി, പട്ടിണിയിലും യാതനകളിലും കൂടി, ബുദ്ധിപരമായ അടികളടിച്ചുകൊണ്ടു്, പൊരുതിപ്പൊരുതി മുന്നോട്ടുപോകുന്ന കേരളത്തിലെ പുരോഗമനസാഹിത്യകാരന്മാർ പേന വലിച്ചെറിഞ്ഞു വാരിക്കുന്തമെടുക്കാഞ്ഞതുകൊണ്ടാണോ, ഭീരുക്കളായിപ്പോയതു്? അജ്ഞതയും രാഷ്ട്രീയമുതലെടുപ്പിലുള്ള വ്യഗ്രതയും ധീരതയാകുമെങ്കിൽ, എനിക്കും എന്നെപ്പോലുള്ളവർക്കും ആ ധീരത ആവശ്യമില്ലതന്നെ. ജെയിൽഡിപ്ലോമയും, അണ്ടർഗ്രൗണ്ടു് സർട്ടിഫിക്കേറ്റും ത്യാഗചിഹ്നങ്ങളാവുകയില്ലെന്നു ഞങ്ങൾ കരുതുന്നതുകൊണ്ടാണു്, അതെല്ലാം ഉണ്ടായിരുന്നിട്ടും ഞങ്ങൾ അതൊന്നും പ്രദർശിപ്പിക്കാത്തതു്.

മാർക്സിന്റേയും ലെനിന്റേയും പുരോഗതിയുടേയുമൊക്കെ പേരും പറഞ്ഞുകൊണ്ടു് രാഷ്ട്രീയമുതലെടുപ്പു നടത്തുവാൻ തൃശ്ശൂർ സമ്മേളനത്തിൽ ഓടിയെത്തിയ കൂട്ടർ, സാരമായ ഒരുപദേശം ഞങ്ങൾക്കു തരികയുണ്ടായി—സാഹിത്യകാരന്മാർ, ദൈനന്ദിനരാഷ്ട്രീയസമരത്തിൽ പങ്കുകൊണ്ടാൽ മാത്രമേ, പുരോഗമനപരമായ സാഹിത്യകൃതികൾ സൃഷ്ടിക്കുവാൻ സാധിക്കുകയുള്ളൂ എന്നു്. അവർ പറയുന്ന വിഡ്ഢിത്തം സമ്മതിക്കാമെന്നുവച്ചാൽ തന്നെയും, രാഷ്ട്രീയസമരത്തിനു അവർ തരുന്ന വ്യാഖ്യാനംകൂടി നാം അംഗീകരിക്കേണ്ടതായി വരും. രാഷ്ട്രീയസമരത്തിനു് അവരുടെ വ്യാഖ്യാനമെന്താണു്? അവർ പറഞ്ഞുതരുന്ന മുദ്രാവാക്യങ്ങൾ വിളിക്കുക; അവർ പറയുമ്പോൾ ഘോഷയാത്ര നടത്തുക; അവരുടെ ആജ്ഞ കിട്ടുമ്പോൾ തോക്കെടുക്കുക; അവർ ആവശ്യപ്പെടുമ്പോൾ ജയിലിൽ പോവുകയും ഒളിവിലിരിക്കുകയും ചെയ്യുക; മററുള്ളവർ ചെയ്യുന്ന സമരങ്ങളെല്ലാം സമരങ്ങളാണെന്നു സമ്മതിക്കാതിരിക്കുക — അങ്ങനെയങ്ങനെ പോകുന്നു, അവരുടെ വ്യാഖ്യാനം. അവരുടെ രാഷ്ട്രീയസമരത്തിൽ പങ്കെടുക്കുന്ന ഒരാൾ തിരുനാൾ മംഗളങ്ങളുൾപ്പെടെ എന്തുതന്നെ എഴുതിയാലും പുരോഗമനസാഹിത്യമാകും. അവരുടെ ദൈനന്ദിന ഘോഷയാത്രകളിൽ പങ്കെടുക്കാത്തവർ എത്രതന്നെ വിപ്ലവകരമായ കവിതയോ നാടകമോ നോവലോ എഴുതിയാലും പുരോഗമനസാഹിത്യമാവുകയുമില്ല. ഇക്കൂട്ടരോടൊപ്പം മററു ചിലർ വേറെ ചില മുദ്രാവാക്യങ്ങൾ മുഴക്കുന്നുണ്ടു്.

"ക്രിസ്തുവിൽ വിശ്വസിക്കാത്തവൻ പാപിയാകുന്നു."

"അള്ളാവിൽ വിശ്വസിക്കാത്തവൻ കാഫറാകുന്നു."

"വേദങ്ങളിൽ വിശ്വസിക്കാത്തവൻ മ്ലേച്ഛനാകുന്നു."

അതു പോകട്ടെ. ദൈനന്ദിനരാഷ്ട്രീയസമരത്തിൽ സാഹിത്യകാരൻ പങ്കെടുത്തില്ലെങ്കിൽ, പുരോഗമനസാഹിത്യം സൃഷ്ടിക്കുവാൻ കഴിയുമോ, ഇല്ലയോ എന്ന പ്രശ്നം പരിശോധിക്കാം. സാഹിത്യസ്ര

ഷ്ടിക്കു നിദാനമായ അനുഭൂതിയെപ്പററിയുള്ള തെററായ ധാരണയിൽ നിന്നാണു് ഈ വാദം ഉണ്ടായിട്ടുള്ളതു്. എല്ലാം നേരിട്ടനുഭവിച്ചറിഞ്ഞതിനു ശേഷം എഴുതിയാലേ ശരിയാവുകയുള്ളു എന്നും അങ്ങനെ എഴുതാത്തതൊന്നും പുരോഗമനസാഹിത്യമാവുകയില്ലെന്നും അവർ ധരിച്ചുവച്ചിരിക്കുന്നു. അങ്ങനെയാകുമ്പോൾ വെടികൊണ്ടുള്ള വേദനയെപ്പററി ഒരു കവിതയെഴുതുന്നതിനു മുൻപായി, കവി തോക്കിന്റെ മുൻപിൽചെന്നു നിൽക്കണം; മരണത്തെപ്പററി എഴുതണമെങ്കിൽ, പരീക്ഷണാർത്ഥമൊന്നു ചാകണം—ഇത്തരം അസംബന്ധങ്ങൾ പറഞ്ഞാൽ, ചിരിക്കുകയല്ലാതെന്തു ചെയ്യും! സാഹിത്യകാരനു്, അയാളുടെ അനുഭവങ്ങളിൽനിന്നു മാത്രമല്ല, അന്യരുടെ അനുഭവങ്ങളിൽനിന്നും—സമുദായത്തിന്റെ അനുഭവങ്ങളിൽനിന്നും—അനുഭൂതികൾ ഉണ്ടായിക്കൊണ്ടിരിക്കും. അതായതു്, അന്യവ്യക്തികളുടേയും, സമുദായത്തിന്റെ പൊതുവേയും ഉള്ള അനുഭവങ്ങളെ, സ്വന്തം അനുഭവങ്ങളാക്കിത്തീർക്കുവാൻ സാഹിത്യകാരനു കഴിവുണ്ടു്. അഥവാ, അത്തരം കഴിവുണ്ടെങ്കിൽ മാത്രമേ, അയാൾ സാഹിത്യകാരനാവുകയുള്ളു. സാഹിത്യകാരനു് അയാളുടെ ചുററുപാടുമായിട്ടുള്ള കായികമായ ബന്ധത്തെ ആശ്രയിച്ചല്ല, മാനസികമായ ബന്ധത്തെ ആശ്രയിച്ചാണു്, അയാൾക്കു അനുഭൂതിയുണ്ടാകുന്നതു്.

സാഹിത്യകാരൻ ദൈനംദിന രാഷ്ട്രീയ സമരങ്ങളിൽ മാത്രമല്ല, മനുഷ്യരുടെ എല്ലാത്തരം സമരങ്ങളിലും പങ്കെടുത്തുകൊണ്ടാണിരിക്കുന്നതു്. ആ പങ്കെടുക്കൽ അധികവും കായികമല്ല, മാനസികമാണു് എന്നൊരു വ്യത്യാസം മാത്രമേ ഉള്ളൂ. അയാൾ ഒന്നിൽ നിന്നു ഒഴിഞ്ഞു നിൽക്കുന്നില്ല. ഒഴിഞ്ഞു നിൽക്കുവാൻ സാദ്ധ്യവുമല്ല. എന്തുകൊണ്ടെന്നാൽ, അയാളുടെ ചുററുപാടുമുള്ള വിചാരങ്ങളേയും വികാരങ്ങളേയും ആവിഷ്കരിക്കുവാൻ അയാളുടെ മനസ്സിന്നു് സാധാരണയിൽ കവിഞ്ഞ കഴിവുണ്ടു്. വായു ചലിച്ചാൽ ലതകൾ ചലിക്കുന്നതുപോലെ, സമുദായത്തിന്റെ വിചാരങ്ങളും വികാരങ്ങളും സ്വാഭാവികമായിത്തന്നെ സാഹിത്യകാരന്റെ മനസ്സിൽ ചലനമുണ്ടാക്കുന്നു. എത്രതന്നെ നിസ്സാരമായ ശബ്ദവും അയാളുടെ മനസ്സിൽ പ്രതിധ്വനിയുണ്ടാക്കും; എത്രതന്നെ നിസ്സാരമായ രൂപവും അയാളുടെ മനസ്സിൽ നിഴലടിക്കും. ആ ശബ്ദങ്ങളെയും രൂപങ്ങളെയും അയാൾ കലാസൃഷ്ടിക്കുതക്കംവിധം നിയന്ത്രിക്കുകയും, ക്രമീകരിക്കുകയും, കേന്ദ്രീകരിക്കുകയും, ചെയ്യുന്നു. അപ്പോഴാണു്, കലാസൃഷ്ടി സാദ്ധ്യമാകുന്നതു്.

ഈ നിയന്ത്രണത്തിനും ക്രമീകരണത്തിനും കേന്ദ്രീകരണത്തിനുമെല്ലാം സമയവും സ്വൈരതയും ആവശ്യമുണ്ടു്. ഘോഷയാത്രകളിൽ മുദ്രാവാക്യങ്ങൾ വിളിക്കുവാനും ലെഫ്ററ്റൈററ് മാർച്ചു ചെയ്യുവാനും നടന്നാൽ, സാംസ്കാരികമൂല്യങ്ങളെ പാകപ്പെടുത്തി എടുക്കുവാൻ സാഹിത്യകാരനു് സമയവും സ്വൈരതയും കിട്ടുമോ? പകൽ മുഴുവൻ രാഷ്ട്രീയപ്രക്ഷോഭണങ്ങളിലേർപ്പെട്ടിട്ടു്, രാത്രിയിൽ വന്നിരുന്നു് അന്നത്തെ സംഭവങ്ങളെപ്പററി പത്രത്തിനൊരു റിപ്പോർട്ടു തയാറാക്കിയാൽ, അതു സാഹിത്യമാകുമോ? പല ജോലികൾക്കിടയിൽ മെയിൽ പോകുന്നതിനു മുമ്പു് ഒരു കത്തെഴുതുന്നതുപോലെ, എഴുതിത്തള്ളാവുന്നതാണോ സാഹിത്യം? പത്രറിപ്പോർട്ടുപോലെയും കത്തുപോലെയും എഴുതാവുന്നതാണു സാഹിത്യമെങ്കിൽ, എന്തിനിക്കൂട്ടർ സാഹിത്യകാരന്മാരെ ശല്യപ്പെടുത്തുന്നു? അവർക്കുതന്നെ

എഴുതിയെഴുതിത്തള്ളരുതോ, കവിതകളും കഥകളും നാടകങ്ങളും മററും? ദോശ ചുടാവുന്നതുപോലെ സാഹിത്യസൃഷ്ടി നടത്താമെങ്കിൽ, അവർക്കുതന്നെ ചുട്ടുചുട്ടു കൂട്ടിക്കൊള്ളരുതോ, സാഹിത്യദോശകൾ?

ഇക്കൂട്ടർ പറയുന്നതിലുള്ള ആവേശം കണ്ടാൽ തോന്നും, അവരുടെ പ്രക്ഷോഭണംകൊണ്ടു മാത്രമാണ് ഈ ജീവിതവൃക്ഷമിങ്ങനെ നിൽക്കുന്നതെന്ന്. അവർ വിളിച്ചുപറയുന്ന മുദ്രാവാക്യം കേട്ടാൽ തോന്നും, ജീവിതത്തിന്റെ അവസാനവാക്കാണ് അവർ പറയുന്നതെന്ന്. അവർ നിൽക്കുന്ന നില്പുകണ്ടാൽ തോന്നും, അതിനപ്പുറത്തു ജീവിതമില്ലെന്നും, വെറും ശൂന്യത മാത്രമാണെന്നും. പക്ഷേ, അതൊന്നും കണ്ടു സാഹിത്യകാരന്മാർ കുലുങ്ങുകയില്ല. ഇക്കൂട്ടരെപ്പോലെതന്നെ പലരും ജീവിതത്തിന്റെ "അവസാനവാക്കു" പറഞ്ഞിട്ടുണ്ട്. ഇക്കൂട്ടരെപ്പോലെ തന്നെ, "ഇതിനപ്പുറത്തൊന്നുമില്ല" എന്ന ഭാവത്തിൽ, ജീവിതത്തിന്റെ അനന്തമായ പുരോഗതിയുടെ മാർഗ്ഗത്തിൽ വിലങ്ങടിച്ചുനിന്നിട്ടുണ്ട്. പക്ഷേ, ആ "അവസാനവാക്കു"കളെയെല്ലാം നിഷേധിച്ചുകൊണ്ട്, പ്രതിബന്ധങ്ങളെയെല്ലാം തട്ടിത്തകർത്തുകൊണ്ട്, ജീവിതം പുരോഗമിച്ചുകൊണ്ടു തന്നെയാണിരിക്കുന്നത്. ആ പുരോഗതിയുടെ അനന്തതയിലേക്ക് എത്തിനോക്കുവാൻ കഴിവുള്ളവർക്ക് ഈ കോമരംതുള്ളലുകൾ കാണുമ്പോൾ ചിരിവരികയേ ഉള്ളു.

കേരളത്തിലെ പുരോഗമനസാഹിത്യകാരന്മാരോടും ഒരു വാക്ക് പറയേണ്ടതുണ്ട്. നാം പുരോഗതിയുടെ പക്ഷത്തു നിൽക്കുന്നു. പുരോഗതിയുടെ ഇടയ്ക്കു് അടയാളമിട്ടു നിറുത്തുവാൻ ആർക്കും സാദ്ധ്യമല്ലെന്നും നമുക്കറിയാം. ഇത്രയും നാൾ, പുരോഗതിയുടെ ശത്രുക്കളോട്—യജമാനത്വത്തോട്— നാം എതിർത്തുകൊണ്ടിരുന്നു. ഇനിയും—ഇനിയും നാം യജമാനത്വത്തോടു എതിർക്കേണ്ടിയിരിക്കുന്നു; പുതിയ തത്വശാസ്ത്രവും, പുതിയ മുദ്രാവാക്യങ്ങളും, പുതിയ സമരതന്ത്രങ്ങളും കൊണ്ട് നമ്മെ എതിർക്കുവാൻ വരുന്ന രാഷ്ട്രീയയജമാനത്വത്തോടു നാം എതിർക്കുകതന്നെ വേണം.



ആധുനികജീവചരിത്രസാഹിത്യത്തിൽ ഒരു പുത്തൻ വഴി വെട്ടിത്തുറന്ന എമിൽ ലഡ്‌വിഗ് എന്ന ജർമ്മൻ സാഹിത്യകാരൻ ഈ സപ്തംബറിൽ സ്വിററ്സർലണ്ടിൽവച്ച് നിര്യാതനായിരിക്കുന്നു. വളരെ വർഷങ്ങളായി ഇദ്ദേഹം മാതൃഭൂമിയായ ജർമ്മനിയെ വിട്ട് സ്വിററ്സർലണ്ടിൽ താമസിക്കുകയായിരുന്നു. ഇദ്ദേഹത്തിന്റെ കൃതികളിൽ ബിസ്മാർക്ക്, നെപ്പോളിയൻ, റൂസ്‌വെൽട്, ഗെഥെ ഇവ വിഖ്യാതങ്ങളാണ്.

# രമണന്റെ പ്രചാരം



**കെ. എം. ജോർജ്**

ഒരു പുസ്തകത്തിന്റെ വിജയമോ അപജയമോ നിർണ്ണയിക്കുന്നതു് കലാനിരൂപകന്മാരോ പുസ്തകവ്യാപാരികളോ ആരായിരിക്കും? പുസ്തകവ്യാപാരിയുടേയും കലാനിരൂപകന്റേയും മതിപ്പു് എപ്പോഴും യോജിച്ചുവരണമെന്നില്ല. പേരെടുത്ത ആളുകളെക്കൊണ്ടു് അവർക്കു പ്രത്യേകം പ്രാവീണ്യമുള്ള വിഷയത്തിൽ, പുസ്തകമെഴുതിച്ചു് ഏററവും അനുയുക്തമായ സന്ദർഭത്തിൽ പ്രസിദ്ധീകരിച്ചു ധാരാളം പണം സമ്പാദിക്കുന്ന പുസ്തകവ്യാപാരികൾ പ്രചാരത്തെ സംബന്ധിച്ചു് നല്ല കണ്ണുള്ളവരാണു്. ഇംഗ്ലീഷുഭാഷയിൽ ഇപ്രകാരം പ്രസിദ്ധപ്പെടുത്തുന്ന ചില ഗ്രന്ഥങ്ങൾക്കു ഒരു വർഷംതന്നെ അഞ്ചും എട്ടും പതിപ്പുകൾ ആവശ്യമായി വന്നിട്ടുള്ളതും നമുക്കു അപരിചിതമല്ല. പക്ഷേ, മലയാളഭാഷയിൽ പാഠ്യപുസ്തകക്കമ്മിററിക്കാരുടെ കാരുണ്യമോ സാമൂഹ്യസംഘടനകളുടെ പ്രേരണയോ കൂടാതെ ഒരു വർഷത്തിനുള്ളിൽ വീണ്ടും മുദ്രണം ചെയ്യേണ്ടിവരുന്ന കൃതികൾ തീരെ ഇല്ലെന്നുതന്നെ പറയാം. നമ്മുടെ നാട്ടിൽ ഏതെങ്കിലും ഒരു പുസ്തകത്തിന്റെ ആയിരം പ്രതികൾ ഒരു വർഷംകൊണ്ടു വിററഴിഞ്ഞാൽ അതൊരു വിജയമാണെന്നു സങ്കോചംകൂടാതെ പറയാം. അപ്പോൾ, ഒരു വർഷത്തിനുള്ളിൽ ഏതെങ്കിലുമൊരു പുസ്തകത്തിന്റെ 15,000 പ്രതികൾ വിററഴിഞ്ഞു എന്നു പറഞ്ഞാൽ അതൊരത്ഭുതം തന്നെയല്ലേ? പുസ്തകവ്യാപാരമണ്ഡലത്തിലെ ഒരു അത്ഭുതമാണു് രമണൻ.

112 കന്നിയിൽ രമണന്റെ 1000 പ്രതികൾ മുദ്രണംചെയ്തുവെങ്കിലും അവ വിററുകഴിയുന്നതിനു രണ്ടു വർഷംതന്നെ പോരാതെവന്നു. 114 ധനുവിൽ 1000 പ്രതികൾ തികച്ചു് അടിപ്പിക്കുന്നതിനു രമണന്റെ കർത്താവിനു ധൈര്യമില്ലാതിരുന്നതിനാൽ 500 കൊണ്ടു നിർത്തി. അതു ചെലവാകുന്നതിനു മൂന്നു വർഷം തികച്ചും വേണ്ടിവന്നു. പിന്നെ മട്ടൊന്നുമാറി. 117-ലും 118-ലും ആയിരം പ്രതികൾ വീതം ചെലവായി. 119-ൽ ആറായിരമായി വർദ്ധിച്ചു. 120-ൽ പതിമൂവായിരമായി. ഇങ്ങനെയാണു് രമണന്റെ പ്രചാരത്തിന്റെ ഗതി.

ഇതിൽനിന്നും രമണനെക്കുറിച്ചും തൽകർത്താവായ ചങ്ങമ്പുഴ കൃഷ്ണപിള്ളയെക്കുറിച്ചും പലതും പഠിക്കാൻ കഴിയുമെന്നു മാത്രമല്ല, മലയാളത്തിലെ പുസ്തകവ്യാപാരികൾ, വായനക്കാർ, സാഹിത്യനിരൂപകന്മാർ എന്നിവരെക്കുറിച്ചും ചിലതൊക്കെ നമുക്കു് മനസ്സിലാക്കാൻ സാധിക്കുന്നതാണു്. ഒരു കവിയുടെയോ, കൃതിയുടെയോ, ശരിയായ മാഹാത്മ്യം നേരത്തെ മനസ്സിലാക്കി, ദൂരദൃഷ്ടിയോടുകൂടി പ്രസിദ്ധീകരണത്തിനു തുനിയുന്ന പുസ്തകവ്യാപാരികൾ നമ്മുടെ നാട്ടിൽ ഇല്ലെന്നുതന്നെ പറയാം. ഉണ്ടെങ്കിൽ രമണന്റെ രണ്ടാംപതിപ്പു്

കേവലം 500 പ്രതികൾ മാത്രം ആകുക യില്ലായിരുന്നു. പുതിയ കൃതികൾ വായിച്ചുനോക്കി അഭിപ്രായം പറയുന്നതിൽ ഉത്സാഹം കാണിക്കുന്ന സാഹിത്യനിരൂപകന്മാർ കേരളത്തിന്റെ പല ഭാഗങ്ങളിലും ഉണ്ട്. അഞ്ചു വർഷംകൊണ്ട് 1500 പ്രതികൾ വാങ്ങിത്തീർത്തത് ഈ സാഹിത്യരസികന്മാരും ചില ഗ്രന്ഥശാലകളുമത്രെ. അതുവരെയും രമണൻ സാധാരണ വായനക്കാരുടെ മദ്ധ്യത്തിൽ പടർന്നുപിടിച്ചില്ല. അവരുടെ നോട്ടത്തിൽ അന്നു ചന്ദ്രഗ്രഹണം കത്തിയെരിയുന്ന ഒരു പന്തം ആയിരുന്നില്ല. പുകയുന്ന ഒരു കൊള്ളിമാത്രം. ആ കൊള്ളി കൈരളിയുടെ ഉള്ളിൽവച്ച് നിരൂപകന്മാർ വിഭിന്നോദ്ദേശങ്ങളോടുകൂടി കുറേനാൾ ഊതിക്കൊണ്ടിരുന്നു. അപ്പോൾ അതു ക്രമേണ പററിപ്പിടിച്ചു അല്പസമയംകൂടെ പുകതന്നെ പടർന്നിരുന്നുവെങ്കിലും, ഒടുവിൽ പെട്ടെന്ന് ആളിക്കത്തി ആകപ്പാടെ ഉജ്ജ്വലപ്രഭാപൂരിതമാക്കിത്തീർത്തു. ഇങ്ങനെയാണ് രമണൻ ഏതൊരു മലയാളിയുടേയും ശ്രദ്ധയെ ആകർഷിച്ചത്. ഇന്നു രമണൻ പേരെടുത്ത ഒരു കവിയുടെ പേരെടുത്ത ഒരു കൃതിയാണ്. എങ്കിലും 112-ൽ അതു പേരെടുക്കേണ്ട ഒരു കവിയുടെ പേരെടുക്കേണ്ട ഒരു കൃതി മാത്രമായിരുന്നു. ഈ യോഗ്യത അറിയുന്നതു് ഗുണദോഷവിവേചനംചെയ്തു് മൂല്യനിർണ്ണയം ചെയ്‌വാൻ പ്രാപ്തിയുള്ള ചുരുക്കം ചിലർ മാത്രമാണ്. അവരിൽനിന്നും പ്രസ്തുത അഭിപ്രായം സാധാരണ വായനക്കാരിലേക്കു സംക്രമിക്കാൻ നാലഞ്ചു വർഷം തന്നെ വേണ്ടിവന്നു. അതു കഴിഞ്ഞപ്പോൾ രമണൻ പേരെടുത്തുവരുന്ന ഒരു കവിയുടെ പേരെടുത്ത ഒരു കൃതിയായിത്തീർന്നു.

രമണന്റെ അസാമാന്യമായ പ്രചാരത്തിനു ആസ്പദം ബാഹ്യവും ആന്തരികവുമായുള്ള കാരണങ്ങളാണ്. പ്രത്യേകിച്ച് 119 മുതലുള്ള അഭൂതപൂർവമായ പ്രചാരം ഏറിയകൂറും ബാഹ്യമായ കാരണങ്ങളെ ആശ്രയിച്ചിരിക്കുന്നു. 118-നു ശേഷമാണ് രണ്ടാം ലോകമഹായുദ്ധം ഭാരതീയരെ പലവിധത്തിലും സ്പർശിച്ചതു്. മലയാളികളുവാക്കന്മാർ ആയിരക്കണക്കിനു യുദ്ധസംബന്ധമായ പ്രവൎത്തനങ്ങളിൽ ഏർപ്പെട്ടു നാണയം കണക്കുവിട്ടു പെരുത്തു. വീട്ടിലും വെളിയിലും പണം ധാരാളമായി. അതോടുകൂടി വായിക്കുന്നതിനുള്ള പ്രതിപത്തിയും വളരെ മടങ്ങു വർദ്ധിച്ചു. അങ്ങനെ പത്രങ്ങളും പുസ്തകങ്ങളും ധാരാളം ചെലവായിത്തുടങ്ങി. പക്ഷെ, മററു പുസ്തകങ്ങൾ നൂറുനൂറായി ചെലവായപ്പോൾ, 'രമണൻ' ആയിരക്കണക്കിനാണ് വിററഴിഞ്ഞതു്. അപ്പോൾ ബാഹ്യമായ ഈ കാരണത്തെക്കാൾ പ്രധാനമായി, സ്ഥായിയായി ഏതോ ഒരു പ്രത്യേക മെച്ചം രമണനു് ഉണ്ടു് എന്നു സമ്മതിക്കാതെ തരമില്ല. ആ മേന്മയുടെ ഘടകങ്ങളെക്കുറിച്ചാണ് ഇനിയും ചിന്തിക്കേണ്ടതു്.

രമണൻ ഒരു നാടകീയ ഗ്രാമീണവിലാപകാവ്യം ആണെന്നു ഗ്രന്ഥാരംഭത്തിൽ തന്നെ പറയുന്നുണ്ടു്. ഈ സമസ്തപദത്തിൽ 'വിലാപകാവ്യം' എന്ന പദത്തിനാണല്ലോ പ്രാധാന്യം. നാടകീയമായ ഘടനയോടുകൂടി ഈ കാവ്യത്തിൽ 14 രംഗങ്ങളുള്ളതിൽ അവസാനത്തെ രംഗം മാത്രമാണ് ശരിക്കുള്ള വിലാപം. ആ വിലാപത്തിനു വേണ്ടിയുള്ള പശ്ചാത്തലം സൃഷ്ടിക്കുകയാണ് ആദ്യത്തെ 13 രംഗങ്ങളും ചെയ്യുന്നതു്. സാധാരണ വിലാപകാവ്യങ്ങളിൽ മരണംവരെയുള്ള പ്രാരംഭങ്ങൾ വള

രെ ചുരുക്കമായി മാത്രമേ പരാമർശിക്കുകയുള്ളു. അവയിൽ കഥാപരമായ രസം വളരെ കുറഞ്ഞിരിക്കും. പക്ഷെ, രമണൻ നല്ല ഒരു കഥാതന്തുവിൽ കോർത്തിണക്കിയ ലക്ഷണസംയുക്തമായ ഒരു നാടകമാണ്. യവനരുടെ ദുരന്തനാടകങ്ങളുടെ സ്വാങ്കേതികരീതിയെ അനുസ്മരിപ്പിക്കുന്ന ഘടനയും ഗതിയുമാണ് നാം രമണനിൽ കാണുന്നത്. ഇടയ്ക്കിടെ രംഗപ്രവേശം ചെയ്യുന്ന ഗായകസംഘം യവനനാടകങ്ങളിലെ Chorus സംപ്രദായത്തെ അനുകരിച്ചതാണ്. ഗായകസംഘാകൃതിയുടെ പ്രാരംഭത്തിൽ വന്ന പാട്ടാണ് പ്രസ്താവന (Prologue) ആയി ഗണിക്കാവുന്നതുമാണ്. കഥയുടെ പുരോഗമനത്തെ സംസ്കൃതയവനനാടകങ്ങളുടെ രീതിപിടിച്ച് അഞ്ചു ഘട്ടങ്ങളായും തിരിക്കാവുന്നതാണ്.

ഇംഗ്ലീഷിൽ Pastoral Elegies എന്നു പറയുന്നതിനു പകരമായിട്ടാണ് ഭാഷയിൽ ഗ്രാമീണവിലാപകാവ്യം എന്നു പ്രയോഗിക്കുന്നത്. ഗ്രാമദേശങ്ങളിലെ ഇടയജനങ്ങളായി കഥാപാത്രങ്ങളെ ചിത്രീകരിക്കുക എന്നുള്ളതാണ് ഈ പ്രസ്ഥാനത്തിന്റെ പ്രത്യേകത. ഗ്രാമീണരംഗങ്ങളുടെ ചൈതന്യവും ലാളിത്യവും ഭംഗിയായി വർണ്ണിച്ച് കാവ്യഗാത്രത്തിൽ സംഘടിപ്പിക്കുന്നതിനു ഇവിടെ സാധിക്കുന്നു. ഇക്കാര്യത്തിൽ സ്വതസ്സിദ്ധമായ വാസനയും ഉത്സാഹവും ബാല്യകൃതികളിൽപ്പോലും പ്രദർശിപ്പിച്ച ചങ്ങമ്പുഴ രമണനിൽ പ്രശംസാർഹമാംവണ്ണം വിജയിയായിട്ടുണ്ട്. കാവ്യത്തിന്റെ തുടക്കംതന്നെ അതിനു ഉത്തമനിദർശമാണ്.

"മലരണിക്കാടുകൾ തിങ്ങിവിങ്ങി
മരതകകാന്തിയിൽ മുങ്ങിമുങ്ങി
കരളും മിഴിയും കവർന്നുമിന്നി
കറയറ്റൊരാലസൽ ഗ്രാമഭംഗി...."

എന്നിങ്ങനെ തുടങ്ങി

തളിരും മലരും തഴപ്പടർപ്പും
കളകളം പെയ്തു പെയ്തങ്ങുമിങ്ങു-
മിളകിപ്പറക്കുന്ന പക്ഷികളും,
പരിമൃദുകല്ലോല വീണമീട്ടി-
പ്പതറിപ്പതഞ്ഞുപോം ചോലകളും:
ഒരു നല്ല ചിത്രം വരച്ചപോലെ........"

നാം എല്ലാം സുവ്യക്തം കണ്ടു കഴിയുന്നു. ഭാഷയിൽ വിലാപകാവ്യപ്രസ്ഥാനം അധികം തഴച്ചു വളർന്നിട്ടില്ലെങ്കിലും നമുക്കു അഭിമാനപൂർവം സ്മരിക്കാവുന്ന രണ്ടു മൂന്നു വിലാപകാവ്യങ്ങൾ ഉണ്ട്. എന്നാൽ ഗ്രാമീണവിലാപകാവ്യമായി ആദ്യം രംഗപ്രവേശം ചെയ്തതു രമണനാണ്. പാശ്ചാത്യസാഹിത്യങ്ങളിൽ ഗ്രാമീണവിലാപകാവ്യങ്ങൾ വളരെ എടുക്കാനുണ്ടെങ്കിലും നാടകീയമായ സ്വാങ്കേതികമാറ്റത്തോടുകൂടിയ കൃതികൾ വളരെ വളരെ കുറവുതന്നെയാണ്. അങ്ങനെ അപൂർവമെന്നുതന്നെ പറയാവുന്ന ഒരു പ്രസ്ഥാനത്തെയാണ് രമണനിൽക്കൂടെ തൽക്കർത്താവ് അവതരിപ്പിച്ചത്. രമണന്റെ പ്രചാരത്തിനു ഒരു പ്രധാനഹേതു ഇതാണെന്നു പറയുന്നതിൽ തെറ്റില്ല. താരതമ്യേന പറയുമ്പോൾ വിലാപസ്വഭാവവും ഗ്രാമീണതയും നാടകീയത്വംപോലെ മനുഷ്യഹൃദയത്തെ ശക്തിയായി ആവർജ്ജിക്കുകയില്ല. "ഷാ"യുടെ നാടകങ്ങളിലെപ്പോലെ വിസ്തരിച്ചുകൊടുത്തിട്ടുള്ള രംഗനിർദ്ദേശങ്ങളും, ഗായകസംഘത്തിന്റെ വർണ്ണന, പ്രസ്താവന, കഥാപാത്രങ്ങളുടെ സംഭാഷണം ആത്മഗതം എന്നിവയും ഒത്തുചേർന്ന് രമണൻ ഒന്നാംതരമൊരു പദ്യനാടകമായി പരിണമിച്ചിരിക്കുന്നു. മേൽക്കാണിച്ച മൂന്നു ഭാവങ്ങളും പരസ്പരം പരിപോഷകങ്ങളായി വർത്തിക്കുന്നുവെന്നുവരികിലും, അവയിൽ നാടകീയത്വം മററു രണ്ടിനും

മീതെ തലയുയർത്തി നിൽക്കുന്നുവെന്നാണ് എന്റെ അഭിപ്രായം. രമണന്റെ അസാമാന്യപ്രചാരത്തിന് അതു് ഒരു കാരണമായും ഞാൻ ഗണിക്കുന്നു.

ഹൃദയസമ്പന്നനെങ്കിലും ദരിദ്രനായ ഒരു യുവാവു്, സാമുദായികമായി വളരെ ഉയർന്ന നിലയിലുള്ള ഒരു കന്യകയെ സ്നേഹിക്കുന്നു. തന്റെ അനുരാഗം അസ്ഥാനത്തിലാണെന്നു ബലമായി ശങ്കിക്കുന്ന അയാൾ വികാരങ്ങൾ മർദ്ദിച്ചമർത്തിവയ്ക്കുന്നതിനു ശ്രമിക്കുന്നുവെങ്കിലും, കാമുകിയുടെ നിർബന്ധപൂർവ്വമായ പ്രേരണക്കു് ഒടുവിൽ വശംവദനായി സ്വജീവിതം അവൾക്കായി അർപ്പണം ചെയ്യുന്നു. കാര്യങ്ങൾ ഇവർ ഉദ്ദേശിക്കുന്നതുപോലെ മുമ്പോട്ടു പോകുന്നില്ല. ആ കന്യകയ്ക്കു ഉയർന്ന നിലയിലുള്ള ഒരു വരനെ അവളുടെ പിതാവു് നിശ്ചയിക്കുന്നു. അവളുടെ മനസ്സിൽ ആദ്യമൊരു വടംവലി ഉണ്ടായെങ്കിലും ഒടുവിൽ അവൾ മനസ്സോടെ പിതൃനിശ്ചയപ്രകാരം വിവാഹവേദിയിൽ പ്രവേശിക്കുന്നു. ഈ കഠിനവാർത്ത അറിഞ്ഞപ്പോൾ ആ കാമുകനുണ്ടായ ഭയങ്കരമായ നൈരാശ്യവും ജീവിതത്തോടു തോന്നിയ കയ്പും ആത്മഹത്യയിൽ പരിണമിക്കുന്നു—ഇതാണ് രമണനിലെ കഥാവസ്തു.

ഈ കഥാവസ്തുവിൽ വിശേഷിച്ചെന്തെങ്കിലുമൊരു മെച്ചമോ; ഭാവസ്ഫുരണമോ ഉണ്ടെന്നു പറയാൻ നിവൃത്തിയില്ല – എന്നു മാത്രമല്ല, പല പ്രണയകഥകളുടേയും അസ്ഥിപഞ്ജരം ഏതാണ്ടു് ഇതുപോലെ ഇരിക്കയും ചെയ്യും. പിന്നെ എന്തുകൊണ്ടാണു രമണൻ അനുവാചകന്മാരെ ഇത്രമാത്രം ആകർഷിക്കുന്നതു്? അതിന്റെ പ്രതിപാദനരീതിയുടെ വൈശിഷ്ട്യം കൊണ്ടാകുമെന്നില്ല. പക്ഷെ അതുകൊണ്ടുമാത്രമാണെന്നു തോന്നുന്നില്ല. ചങ്ങമ്പുഴ തന്നെ എഴുതിയിട്ടുള്ള മററു ചില കൃതികൾ പ്രതിപാദനരീതിയിൽ രമണനെ അധഃകരിക്കുന്നുണ്ടെങ്കിലും, അവയ്ക്കും ഇത്രത്തോളം ആകർഷണശക്തി അനുഭവത്തിൽ കാണുന്നില്ല. ഈ കഥ വെറുമൊരു കെട്ടുകഥയല്ല. ഇതിവൃത്തത്തെ സംബന്ധിച്ചിടത്തോളം യാഥാർത്ഥ്യം അങ്ങോളമിങ്ങോളം ഓളംവെട്ടിക്കൊണ്ടിരിക്കയാണ്. ഇതിലെ രമണൻ ഇടപ്പള്ളി രാഘവൻപിള്ളയും, മദനൻ ചങ്ങമ്പുഴ കൃഷ്ണപിള്ളയുമാണ്, രണ്ടുപേരും കൈരളിയുടെ അഭിമാനഭാജനങ്ങളു്. ഇങ്ങനെ ഒരു സംഭവം വാസ്തവത്തിൽ ഉണ്ടായതുമാണ്. ഈ സംഗതിയാണ് രമണന് ഇത്രയധികം ഹൃദയദ്രവീകരണശക്തിയും തന്മൂലം പ്രചാരവും ഉണ്ടാക്കിക്കൊടുത്തതു്.

അതുകൊണ്ടു് സത്യമായിട്ടുള്ളതെല്ലാം മനുഷ്യമനസ്സിനെ ആകർഷിക്കുമെന്നു വിധിക്കാൻ പാടില്ല. സത്യം ഉള്ളതുപോലെ പച്ചയായിപ്പറഞ്ഞാൽ അതിനു വിശേഷിച്ചൊരു രസവുമില്ല. അതുപോലെതന്നെ അസത്യവും. ഇന്നു തിങ്കളാഴ്ചയാണ് എന്നു പറയുമ്പോൾ അതു സത്യമായാലും അസത്യമായാലും അതിൽ രസജനകമായി ഒന്നുംതന്നെ ഇല്ല. സത്യമാണെന്നു തോന്നിക്കുന്ന അസത്യവും, അസത്യമാണെന്നു തോന്നിക്കുന്ന സത്യവുമാണ് മനുഷ്യരെ ആകർഷിക്കുന്നതു്– അവിടെയാണ് സൗന്ദര്യം വന്നുകയറുന്നതും. ഉദാഹരണമായി, നാടകാഭിനയത്തിൽ നാം കാണുന്ന വേഷങ്ങൾ സത്യമാണെന്നു തോന്നിക്കുന്ന അസത്യങ്ങളാണ്—ഓച്ചിറ വേലുക്കുട്ടി വാസവദത്തയുടെ ഭാഗം അഭിനയിക്കുമ്പോൾ 'വാസവദത്തയെപ്പോലെ തന്നെയിരിക്കുന്നു' എന്നു നാം ആത്മഗതം ചെയ്യുമെങ്കിലും വാസ്തവത്തിൽ വേലുക്കുട്ടിയാണ് അവൾ എന്നറിയുന്നതിലാണ് അതിന്റെ

രസം. മറിച്ച് നല്ല സാഹിത്യകൃതികളിലൊക്കെ നാം കാണുന്നതു് അസത്യമെന്നു തോന്നിക്കുന്ന അഗാധസത്യങ്ങളാണു്. 'ശാരദ'യിലെ വക്കീലന്മാരുടെ കോമ്പ് (Club), ഏതെങ്കിലും ദേശത്തു് ഉണ്ടായിരുന്നതായി നാം അറിയുന്നില്ല. എന്നാൽ ആ സങ്കല്പത്തിനുള്ളിൽ പ്രത്യേക സത്യം (Particular truth) ഇല്ലെങ്കിലും സാമാന്യസത്യം (General truth) നിറഞ്ഞു തുളുമ്പുകയാണു്. ഒരു പക്ഷെ ഇവിടെ 'അസത്യം' എന്നു പറയുന്നതിനു പകരം 'സങ്കല്പം' എന്നു പറയുന്നതായിരിക്കും ഭേദം. ഏതായാലും സത്യത്തിന്റേയും സങ്കല്പത്തിന്റേയും സമീചീനമായ സമ്മേളനമില്ലാതെ ഉത്തമകലാസൃഷ്ടി സാദ്ധ്യമല്ലെന്നു നിസ്സംശയം പറയാം. രമണനിൽ സാമാന്യസത്യത്തിനേക്കാൾ പ്രത്യേകസത്യത്തിനാണു് കൂടുതൽ ശക്തിയുള്ളതു്. ആ പ്രത്യേക സത്യത്തെ നിറപ്പകിട്ടുള്ള സങ്കല്പവസ്ത്രങ്ങളണിയിച്ചു് അത്യന്തം ചേതോഹരമാക്കിച്ചെയ്തിട്ടുണ്ടു്. ഇവിടെയാണു് യഥാർത്ഥകലാശില്പം നാം കാണുന്നതു്. ഇവിടെയാണു് സൗന്ദര്യം വഴിഞ്ഞൊഴുകുന്നതു്.

രമണനിലെ വിഷയവും കഥാവസ്തുവും പ്രതിപാദിക്കാൻ ചങ്ങമ്പുഴയെപ്പോലെ പററിയ മറെറാരു കവി മലയാളത്തിൽ ഉണ്ടായിട്ടില്ല. വിഷാദാത്മകകവിയെന്നു ചെറുപ്പത്തിലെ പേരെടുത്ത അദ്ദേഹം വാസ്തവത്തിൽ "കരയുവാനായ് പിറന്നൊരു കാമുകൻ" തന്നെയായിരുന്നു. ഒരു കാമുകൻ എന്ന നിലയിൽ ശൃംഗാരത്തോടും കരയുവാനായ് പിറന്നവൻ എന്ന നിലയിൽ കരുണത്തോടും പ്രത്യേകം പക്ഷപാതം ഈ കവിക്കുണ്ടു്. ചങ്ങമ്പുഴയ്ക്കു് ഏററവും പ്രിയപ്പെട്ട ഈ രണ്ടു രസങ്ങളുമാണു് രമണന്റെ ജീവൻ. രമണന്റെ അത്ഭുതാവഹമായ വിജയത്തിനു മറെറാരു കാരണം ഇതാണു്. കരുണത്തെ അതിന്റെ മൂർദ്ധന്യത്തിൽ കൊണ്ടുവരുവാൻ ചങ്ങമ്പുഴയ്ക്കു പ്രത്യേകം പ്രാഗത്ഭ്യമുണ്ടെന്നു് അദ്ദേഹത്തിന്റെ മിക്ക കൃതികളും വിളിച്ചു പറയുന്നു. ഇതിലെ ശൃംഗാരരസസ്ഫുരണം വൈഷയികവിഭ്രമമായി അധഃപതിക്കുന്നില്ല. രമണനിലെ യഥാർത്ഥവിലാപമായ അവസാനത്തെ രംഗം വായിക്കുമ്പോൾ ആരും പൊട്ടിക്കരഞ്ഞുപോകും. വിലാപകാവ്യത്തിൽ സാധാരണ കാണാറുള്ള തത്ത്വചിന്താപ്രൗഢിയും അടക്കവും രമണനിൽ ഇല്ലെന്നു തന്നെ സമ്മതിക്കണം, എങ്കിലും മലവെള്ളച്ചാട്ടംപോലുള്ള വികാരപ്രവാഹത്തിൽ ഏതൊരു ഹൃദയമാണു് ഇളകിപ്പോകാത്തതു്?

"പണ്ടു നിൻ കാമസങ്കല്പലതയിലെ
ചെണ്ടായി നീയോമനിച്ചതാണിജ്ജഡം
ഇന്നലെയോളം നിനക്കുവേണ്ടിച്ചുട്ട-
കണ്ണീരിൽ മുങ്ങിക്കുളിച്ചതാണിജ്ജഡം,
നിന്നെക്കുറിച്ചുള്ള സംഗീതമിത്രനാൾ
നിന്നുതുളുമ്പിക്കളിച്ചതാണിജ്ജഡം."

എന്നിങ്ങനെ രമണന്റെ ജഡത്തെ കണ്ടു കൊണ്ടു് മദനൻ പറയുന്ന വാക്കുകൾ തികച്ചും മർമ്മഭേദകങ്ങളാണു്.

"ലജ്ജയില്ലല്ലോ നിനക്കു—നീ നോക്കു കൊ
ന്നിജ്ജഡം, നീയിജ്ജഡത്തെയറിയുമോ?"

എന്ന ഭാഗം വായിക്കുമ്പോൾ അമർഷം പൂണ്ട കവിയുടെ ബാലിശസ്വഭാവത്തോടാണു് നാം സഹതപിക്കുന്നതു്. ഇവിടെ സങ്കല്പഭംഗി കൂടാതുള്ള യാഥാർത്ഥ്യത്തിന്റെ നഗ്നത നമുക്കു ദൃശ്യമാകുന്നു. ഇങ്ങനെയുള്ള സന്ദർഭങ്ങൾ രമണനിൽ തുലോം വിരളമാണെന്നു പറയാം.

ചങ്ങമ്പുഴക്കവിതകൾ എവിടെക്കണ്ടാലും തിരിച്ചറിയത്തക്കവണ്ണം അവയ്ക്കു് ഒരു പ്രത്യേക വ്യക്തിമുദ്രയുണ്ടു്. സരളമധുരമായ പ്രതിപാദനമാണു് അതിനൊരു പ്രധാന കാരണം. അന്യാദൃശമായ ഈ പ്രതിപാദനരീതിയെ, ചങ്ങമ്പുഴയുടെ കവിതകളിൽ ധാരാളമായി വൎണ്ണിച്ചുകാണുന്ന കൊച്ചുപൂഞ്ചോലയോടുപമിക്കാവുന്നതാണു്.

മൃദുലമംഗള സംഗീതലോലയാ– [1]
യൊഴുകിടുന്നൊരിക്കൊച്ചുപൂഞ്ചോലയിൽ.

ആ കാവ്യസരണിയുടെ അഴകും ഒഴുക്കും പ്രതിഫലിച്ചു കാണുന്നു:–

'പരിമളകല്ലോല വീണമിട്ടി–
ട്ടുതറിപ്പുതഞ്ഞുപോം....'' [2]

ഗതിയിൽ ധാരാളം വൈവിധ്യവും ചൈതന്യവും പ്രകടമാകുന്നു.

ആ പൂഞ്ചോലയ്ക്കു വലിയ ആഴമില്ല. അടിത്തട്ടുവരെ കാണത്തക്കവണ്ണം അതിലെ ജലം നിൎമ്മലവുമാണു്. ചങ്ങമ്പുഴക്കവിത വായിക്കുമ്പോൾ ഒരു സാധാരണക്കാരൻ നിഘണ്ടുവോ, സൂചിതകഥാഗ്രന്ഥമോ തേടിപ്പോകേണ്ട ആവശ്യമില്ല. സംസ്കൃതപദങ്ങളോടോ, പ്രായോഗികരീതികളോടോ, യാതൊരു താല്പൎയ്യവും അദ്ദേഹം കാണിച്ചിട്ടില്ല. അതു പാണ്ഡിത്യക്കുറവുകൊണ്ടാണെന്നു ചില അസൂയക്കാർ പറഞ്ഞുവന്നുവെങ്കിലും അതു ശരിയാണെന്നു തോന്നുന്നില്ല. ഇനി ശരിയാണെങ്കിൽത്തന്നെ അതുകൊണ്ടാണു കവിതകൾ ഈ വിധത്തിൽ ആയതെങ്കിൽ ഭാഷാസാഹിത്യത്തിനു് ഒരു അനുഗ്രഹമായിട്ടാണു് തീൎന്നിരിക്കുന്നതു്. കാരണം തനി മലയാളപദങ്ങളുടെ മാധുൎയ്യവും, സൌന്ദൎയ്യവും, മിഴിവും കഴിവും, എത്രമാത്രമാണെന്നു് ചങ്ങമ്പുഴക്കൃതികളിൽ തെളിഞ്ഞു കാണുന്നുണ്ടു്. ചില കവികളുടെ ഭാഷ ലളിതമാണെങ്കിലും, ആശയങ്ങൾ ദുൎഗ്രഹമായിക്കാണാറുണ്ടു്. ചങ്ങമ്പുഴയുടെ ആശയങ്ങളും അവ പ്രകാശിപ്പിക്കാനുപയോഗിക്കുന്ന ഭാഷയും ഒന്നുപോലെ ലളിതസുന്ദരങ്ങളാണു്.

ലാളിത്യത്തോടു ചേൎന്നുതന്നെ ചങ്ങമ്പുഴക്കവിതയിലെ ശബ്ദസൌഭഗവും എടുത്തു പറയേണ്ടതാണു്. അദ്ദേഹത്തിന്റെ വരണ്ടതൊണ്ടയിൽ സംഗീതത്തിന്റെ കണികപോലും ഇല്ലായിരുന്നുവെങ്കിലും, ആ ഹൃദയനിൎഝരിയിൽ സംഗീതമാധുരി ഓളമടിച്ചുകൊണ്ടിരുന്നു.

"സുഖദശീകരമിളിതശീതള
സുരഭിലാനിലനിളകവേ
മൃദുലനിദ്രതൻ മടിയിൽനിന്നുമെൻ
വ്രണിതമാം ജീവനുണരവേ.*

നോക്കുക ശബ്ദഭംഗിയുടെ ഒരു അനുപമനൎത്തനം! ഇത്തരം കവിതാഖണ്ഡങ്ങൾ ചങ്ങമ്പുഴക്കൃതികളിലല്ലാതെ എവിടെയാണു് കാണുക! സംഗീതാത്മകങ്ങളായ ഭാഷാവൃത്തങ്ങളാണു് ചങ്ങമ്പുഴ ഉപയോഗിക്കുന്നതു്—രമണനിൽത്തന്നെ കേകയും കാകളിയും മാത്രമല്ല, താരതമ്യേന അപ്രസിദ്ധങ്ങളായിക്കിടന്നിരുന്ന 'ഹംസമേറും ഭൎത്താവും' 'ഓമനക്കുട്ടനും' മററും അത്യന്തം ഹൃദയാവൎജ്ജകങ്ങളാകുംവണ്ണം പ്രത്യക്ഷീഭവിക്കുന്നു. മരിച്ചുകിടന്നിരുന്ന ചില മനോഹരവൃത്തങ്ങളെ ചങ്ങമ്പുഴ രമണൻ മുഖാന്തരം പുനൎജ്ജീവിപ്പിച്ചുവെന്നു മാത്രമല്ല, ചിരഞ്ജീവികളാക്കിച്ചമക്കയും ചെയ്തിരിക്കുന്നു.

1—എനിക്കു വേണ്ടതു്—ബാഷ്പാഞ്ജലി. 2—രമണൻ.

വൃത്തങ്ങളുടെ വൈവിധ്യവും സംഗീതാത്മകത്വവുംപോലെ ആകപ്പാടെ പ്രതിപാദനത്തിന് ഒഴുക്കും കൊഴുപ്പും കൊടുക്കുന്ന ചില പൊടിക്കൈകൾ ചങ്ങമ്പുഴ പ്രയോഗിക്കുന്നുണ്ട്. ചില പദങ്ങളുടെ താളക്രമമനുസരിച്ചുള്ള ആവർത്തനം, ആസ്വാദ്യമായ അന്ത്യപ്രാസം, ഇവയൊക്കെ അതിൽ ഉൾപ്പെടുന്നു.

'പണ്ടു നിൻ കാമസങ്കല്പലതയിലെ....'

എന്നു തുടങ്ങിയുള്ള ഭാഗത്ത് 'ഇജ്ജഗധാ' എന്ന പദവും

"കാനനച്ഛായയിൽ........
ആനവവീഥികളീ വസന്ത
ശ്രീവിലാസത്തിൽത്തെളിഞ്ഞിരിക്കും;
ഇപ്പോളവിടുത്തെ മാമരങ്ങൾ
പുഷ്പങ്ങൾകൊണ്ടു നിറഞ്ഞിരിക്കും;
കൊച്ചുപൂഞ്ചോലകൾ വെൺനുരയാൽ
പൊട്ടിച്ചിരിക്കുകയായിരിക്കും.

എന്ന ഭാഗത്തിലെ 'ഇരിക്കും' എന്ന പദവും താളക്രമമനുസരിച്ചു ശ്രവണപുടത്തിൽ വന്നുപതിക്കുമ്പോൾ ഒരു പ്രത്യേക സുഖമുണ്ടെന്നു സകല സഹൃദയന്മാരും സമ്മതിക്കാതിരിക്കയില്ല. ഇതുപോലെയും വേറെ വിധത്തിലും അന്ത്യപ്രാസമുള്ള ഭാഗങ്ങൾ രമണനിൽ ധാരാളമുണ്ട്.

"മലരണിക്കാടുകൾ തിങ്ങിവിങ്ങി,
മരതകകാന്തിയിൽ മുങ്ങിമുങ്ങി,
കരളും മിഴിയും കവർന്നുമിന്നി,
കറയറ്റൊരാലസൽഗ്രാമഭംഗി— .

എന്നിങ്ങനെയുള്ള രമണനിലെ ആദ്യത്തെ വരികളിൽത്തന്നെ, മലയാളകവിതകളുടെ കൂടപ്പിറപ്പായ ദ്വിതീയാക്ഷരപ്രാസത്തെ ഉപേക്ഷിച്ചിട്ട് അന്ത്യപ്രാസത്തെ ആലിംഗനം ചെയ്യുന്നതായിക്കാണാം. പ്രാസപ്രയോഗം ചങ്ങമ്പുഴയുടെ കൃതികളിൽ ധാരാളമായിട്ടുണ്ട്. എങ്കിലും പ്രാസത്തെ ജയിക്കുന്ന ശബ്ദഭംഗി അദ്ദേഹം പ്രയോഗത്തിൽ കാണിച്ചിട്ടുള്ളതാണ് ഇതെഴുതുന്ന ആളിനെ ഏററവും സ്പർശിച്ചതു്. ഇംഗ്ലീഷിലും മററും പ്രചാരത്തിലുള്ള അന്ത്യപ്രാസത്തിൽ ഇത്രത്തോളം ശ്രദ്ധിച്ചിട്ടുള്ള മററൊരു മലയാളകവിയുണ്ടെന്നു തോന്നുന്നില്ല. ഈ പുതുമയും വൈവിധ്യവും രമണൻെറ പ്രചാരത്തെ അല്പമെങ്കിലും സഹായിച്ചിരിക്കണം.

ആകെക്കൂടി നോക്കുമ്പോൾ രമണൻ അടുക്കിലും ആശയത്തിലും ഒരു നാടകമാണെങ്കിലും ആവിഷ്കാരരീതിയിൽ ഒന്നാംതരം ഒരു ആത്മഗീതം (Lyric) ആണ്. അതിലെ കഥാപാത്രങ്ങൾ ആട്ടിടയരാണെങ്കിലും ഒന്നാംതരം കവികളാണ്———— അതിലെ കഥാവിഷ്കരണത്തിൻെറ നാടകീയത്വം, ഗ്രാമീണന്മാരായ കലന്ന വിലാപകാവ്യത്തിൻെറ പുതുമ, സത്യസങ്കല്പങ്ങളുടെ സുന്ദരമായ സമ്മേളനം, കവിക്കു യോജിച്ച ശൃംഗാരകരുണരസങ്ങളുടെ സന്നിവേശം, സർവ്വോപരി ലാളിത്യസംഗീതാത്മകത്വാദികളാൽ പരിശോഭിതമായ പ്രതിപാദനരീതി എന്നിവകൊണ്ട് രമണൻ ഭാഷാസാഹിത്യത്തിൽ ഒരു അപൂർവസൃഷ്ടിയായിട്ടുണ്ട്. ഇതൊക്കെ ആലോചിക്കുമ്പോൾ കലാപരമായ മേന്മയാണ് രമണൻെറ പ്രചാരത്തിനു മുഖ്യഹേതുവെന്നു സംശയംകൂടാതെ പറയാം.

# പശ്ചാത്തലരഹിതരായ ഇവർ....

★

കെ. സുരേന്ദ്രൻ



"മാക്സിംഗോർക്കിയുടെ അമ്മ വടക്കൻ പറവൂരിലാണ് ജീവിച്ചിരുന്നതെങ്കിൽ നമുക്കും ഒരു മാക്സിംഗോർക്കിയെ കിട്ടുമായിരുന്നുവോ?" — വായനക്കാരോടു ഞാൻ ചോദിക്കുകയാണ്.

ഈ ചോദ്യം സഹൃദയരായ എന്റെ ഏതാനും സുഹൃത്തുക്കളുടെ ഇടയിൽവച്ചാണു ഞാൻ ആദ്യം ചോദിച്ചതു്. അതിനുള്ള സന്ദർഭം കൂടി പറയാം. ശ്രീ. കേശവദേവിന്റെ 'ഉഷസ്സ്' എന്ന ചെറുകഥാസമാഹാരത്തെ നിരൂപണംചെയ്യവേ, ശ്രീ.ഏ. ബാലകൃഷ്ണപിള്ള ദേവിനെ മാക്സിംഗോർക്കിയുമായി മെല്ലേ ഒന്നു താരതമ്യപ്പെടുത്തിയിരുന്നു. ആ കാര്യം, സംസാരത്തിനിടയിൽ യാദൃച്ഛികമായി വന്നു കയറിയപ്പോൾ, ഞാൻ ബാലകൃഷ്ണപിള്ളയെ പിന്താങ്ങി. എന്നല്ല, റഷ്യയിലെങ്ങാൻപോയി ജനിച്ചിരുന്നെങ്കിൽ, ദേവും ഒരു പക്ഷേ ഒരു മാക്സിംഗോർക്കിയായി വളർന്നേനെ, എന്നുകൂടി ഞാൻ യാദൃച്ഛികമായി പറഞ്ഞു.

"കുജനിലെങ്ങാനുംപോയി ജനിച്ചിരുന്നെങ്കിലോ?" എന്ന് ഉടൻ ഒരു പരിഹാസച്ചോദ്യം എന്റെ നേരെ എറിയപ്പെട്ടു........ എന്തിനു്, സമാധാനപരമായി വന്ന ഞങ്ങളുടെ സംഭാഷണം, ക്രമേണ വാദപ്രതിവാദത്തിലേക്കു നീങ്ങി. ഒററയ്ക്കു ഉണ്ടായിരുന്നുള്ളുവെങ്കിലും, ഉറപ്പുള്ള സ്ഥലത്താണു് നിൽക്കുന്നതെന്നു ബോദ്ധ്യമുണ്ടായിരുന്ന ഞാൻ, പിന്മാറിയില്ല. എതിരാളികൾ തിരെയും ഗോർക്കിയുടെ വലിപ്പത്തിനും ദേവിന്റെ ചെറുപ്പത്തിനും ഉദാഹരണങ്ങളായി, പലതും അവർക്കു ചൂണ്ടിക്കാണിക്കുവാനുണ്ടായി:— ഇരുവരുടേയും പ്രതിഭകൾ വിജാതീയങ്ങളാണെന്നു മാത്രമല്ല, ശരീരശാസ്ത്രപരമായിത്തന്നെ അവർ വ്യത്യസ്തരാണത്രേ. അവർ പറഞ്ഞു നിർത്തുകയാണ്: "എന്തിനധികം, ഗോർക്കി ഗോർക്കിയുടെ അമ്മയുടെ മകൻ; ദേവ് ദേവിന്റെയും അമ്മയുടെ മകൻ........"

അപ്പോഴാണ് ഞാൻ മുമ്പറഞ്ഞ ചോദ്യം ചോദിച്ചതു്. "എന്തുകൊണ്ടില്ല, തീർച്ചയായും കിട്ടുമായിരുന്നു" എന്നാണ് എനിക്കു ലഭിച്ച മറുപടി. പക്ഷേ, പറഞ്ഞവർക്കു തന്നെ അതിൽ വിശ്വാസമുള്ളതായി കണ്ടില്ല,—എനിക്കോ തീരെയും. എതിനും അപ്പോഴേ ഞാൻ വിചാരിച്ചതാണ്, ഈ ചോദ്യം വിശാലമായ ഒരു സദസ്സിനോടു ചോദിക്കണമെന്നു്. അങ്ങനെ വായനക്കാരോടു ഞാൻ ചോദിക്കുന്നു:—

"മാക്സിം ഗോർക്കിയുടെ അമ്മ വടക്കൻ പറവൂരിലാണ് ജീവിച്ചിരുന്നതെങ്കിൽ, നമുക്കും ഒരു ഗോർക്കിയെ കിട്ടുമായിരുന്നുവോ?"

എന്റെ ഉത്തരം ഞാൻ പറയാം............ വരട്ടെ, അതിനു മുമ്പ് ഈ മാക്സിംഗോ

ക്കി ആരാണെന്ന് ഒന്നന്വേഷിക്കണമല്ലോ. ആരാണ് ഗോർക്കി? ആ ഉജ്ജ്വലങ്ങളായ ചെറുകഥകളുടെയും ചെറുനോവലുകളുടെയും നാടകങ്ങളുടെയും, അതിമനോഹരങ്ങളായ ആ ആത്മകഥാഗ്രന്ഥങ്ങളുടെയും, ക്രമാശപ്പെട്ട ചില വൻനോവലുകളുടെയും, പിന്നെ നിരവധി ലേഖനങ്ങളുടെയും ഒക്കെ കർത്താവായ ആ നല്ല സാഹിത്യകാരനോ? അല്ല,-ഒരു നല്ല സാഹിത്യകാരൻ മാത്രമല്ല അദ്ദേഹം. പിന്നെയോ? ലോകത്തിലെ ആറിലൊരു ഭാഗത്തിന്റെ സ്വന്തമായ സാഹിത്യകാരനാണ് അദ്ദേഹം. ആ ആറിലൊരുഭാഗം കൈക്കൊണ്ട പുതുസംസ്കാരത്തെ രൂപപ്പെടുത്താൻ ചുമതലപ്പെട്ടവരിൽ ഒരാളായിരുന്നു അദ്ദേഹം. ആ പുതുസംസ്കാരത്തിന്റെ ശത്രുവായിരുന്ന ഫാസിസ്റ്റ് സംസ്കാരത്തോട് പടയാളികളുടെ നേതാവായിരുന്നു അദ്ദേഹം. ആ സാംസ്കാരികയോദ്ധാക്കളുടെ സ്വതന്ത്രമായ ആദ്യത്തെ സംഘടന രൂപീകരിക്കുവാനും, അങ്ങനെ അവരുടെ ഔപചാരികമായ അഗ്രാസനാധിപത്യം കൂടി വഹിക്കുവാനും ഭാഗ്യം സിദ്ധിച്ച ആളാണ് അദ്ദേഹം. ഇവ്വിധം, ലോകത്തിന്റെ ആറിലൊരു ഭാഗത്തോള വരുന്ന ഒരു സദസ്സിൻനടുവിൽ, ഏറ്റവും ഉന്നതമായ ഒരു മണ്ഡപത്തിൽ നിന്ന ഒരാളാണ് മാക്സിം ഗോർക്കി. അതായത്, മാക്സിം ഗോർക്കി എന്ന വസ്തുവിന്, മഹത്തായ, വിപുലമായ, ഒരു പശ്ചാത്തല കൂടിയുണ്ടെന്നു താല്പര്യം. ആ വസ്തുവും ആ പശ്ചാത്തലവും കൂടി ചേരുമ്പോഴാണ്, നാം കേൾക്കുന്ന അത്യന്തഗംഭീരമായ ആ മുഴക്കം, മാക്സിം ഗോർക്കി എന്ന പേരിനു സിദ്ധിക്കുന്നത്.

ഇനി, ആ പാശ്ചാത്തലമില്ലെങ്കിലോ? ഗോർക്കിയോളംതന്നെ കലാവൈദഗ്ദ്ധ്യമുള്ള സാഹിത്യകാരന്മാർ എത്രയോ പേർ അത്തരമൊരു പശ്ചാത്തലം ലഭിക്കാത്തതുകൊണ്ട് മാത്രം വിശാലമായ ലോകത്തിനാൽ കൊണ്ടാടപ്പെടാതെ കിടക്കുന്നുണ്ടാവും, എന്നാണ് എന്റെ വിശ്വാസം. ഉദാഹരണത്തിന്, ഗോർക്കിയോട് കുറെയൊക്കെ ആനുരൂപ്യമുള്ള ശരച്ചന്ദ്രചാറ്റർജിയുടെ കാര്യമെടുക്കാം. അത്ഭുതാവഹമായ ഒരു കലാമാന്ത്രികത്വമല്ലേ വാസ്തവത്തിൽ ശരച്ചന്ദ്രന്റേത്? ഗോർക്കിയുടെ വിശാലമായ ഗ്രന്ഥവിജ്ഞാനം ഇല്ലായിരുന്നെങ്കിലും, കലാകാരനെന്ന നിലയിൽ അദ്ദേഹം ഒരു ചുവട് കൂടിയെങ്കിലും മുന്നോക്കം വയ്ക്കേയുള്ളു. പക്ഷേ ഒരടിയല്ല. ഒരായിരം അടി മുന്നോക്കം വച്ചാൽതന്നെയും, ശരച്ചന്ദ്രന് ഒരു ഗോർക്കിയാകാൻ കഴിയുമായിരുന്നുവോ? ദേവിനേ? ഇല്ലെങ്കിൽ എന്തുകൊണ്ട്?.... അപ്പോൾ റഷ്യക്ക് നൽകുവാൻ കഴിഞ്ഞ പശ്ചാത്തലം കേരളത്തിന് നൽകുവാൻ മേലാതിരിക്കെ, "...ങ്കിൽ കേരളത്തിന് ഒരു ഗോർക്കിയെ കിട്ടുമായിരുന്നുവോ?" എന്ന ആ ചോദ്യത്തിന് തന്നെ എത്രമാത്രം അർത്ഥമുണ്ട്. പ്രസക്തിയുണ്ട്!

എന്നുവച്ച് പ്രതിഭയല്ല പശ്ചാത്തലമാണു പ്രധാനം എന്നാണോ ഞാൻ പറയുന്നത്? അല്ല. ഒരു സാഹിത്യകാരന് രൂപം കൊടുക്കുന്നതിൽ ചുറ്റുപാടുകളും പങ്കുചേരുന്നു എന്നതാണ് ഇവിടത്തെ വിവക്ഷ. സാഹിത്യകാരൻ അവൻ ജീവിക്കുന്ന കാലത്തിന്റെയും സമുദായത്തിന്റെയും സൃഷ്ടിയാകുന്നു എന്ന പറച്ചിലിൽ വളരെയൊക്കെ പരമാർത്ഥം ഉണ്ട്. ശരത്സാഹിത്യത്തിലുള്ളതിനേക്കാൾ ഗോർക്കിസ്സാഹിത്യത്തിൽ മികച്ചു നിൽക്കുന്ന വിപ്ലവപരത്വത്തെത്തന്നെ എടുക്കുക. ആ വിപ്ലവപരത്വത്തിന്റെ മികവു കൂടുതലും ചുറ്റുപാടുകളോടുള്ള പ്രത്യാഘാതത്തിൽനിന്നും ഉണ്ടാ

യതാണു്. വിപ്ലവ എപ്പോഴും ചുററുപാടുകളോടുള്ള പ്രത്യാഘാതമാണല്ലോ. 19-ാം നൂററാണ്ടിന്റെ ഉത്തരാർദ്ധത്തിലെ റഷ്യൻ സാഹിത്യത്തെ മററല്ലാ സാഹിത്യങ്ങളെക്കാളും ഉയർത്തി നിർത്തിയ ആ കത്തിജ്വലിക്കുന്ന മാനുഷികപ്രഭാവംതന്നെ എങ്ങനെ ഉണ്ടായതാണു്? ടോൾസ്റ്റോയിയുടെ വിമർശഗ്രന്ഥങ്ങൾ, ചെറുകഥകൾ, നാടകങ്ങൾ, റിസറക്ഷൻപോലെയുള്ള നോവലുകൾ—ടർഗനീവിന്റെ ചില നോവലുകൾ—ചെക്കോവ്കൃതികൾ—ഗർഷിന്റെ ചെറുകഥകൾ, ഗോർക്കിയുടെ കൃതികൾ ഇവയൊക്കെ ഉൽക്കടമായ മാനുഷികഭാവംകൊണ്ടു് വീർപ്പുമുട്ടുന്നു. പക്ഷെ ആ വീർപ്പുമുട്ടൽ, പ്രസ്തുത സാഹിത്യകാരന്മാരുടെ മനുഷ്യപ്രേമംകൊണ്ടുമാത്രം ഉണ്ടായതാണോ? മനുഷ്യത്വത്തെ വീർപ്പുമുട്ടിച്ചുകൊണ്ടിരുന്ന അന്നത്തെ അന്തരീക്ഷം അവരെയും വീർപ്പുമുട്ടിച്ചു എന്നതാണു് മുഴുവൻ പരമാർത്ഥം. സാഹിത്യനിർമ്മാണംതന്നെ അന്നു് വിലക്കപ്പെട്ട ഒരു പണിയായിരുന്നു സാഹിത്യകാരന്മാർ മിക്കവരും അന്യനാടുകളിലേക്കു് ആട്ടിയോടിക്കപ്പെടുകയും ചെയ്തു. ടോൾസ്റ്റോയിയുടെ ശരീരത്തിൽ മാത്രമേ സാർഭരണം കൈവയ്ക്കാതിരുന്നുള്ളു. അതാണെങ്കിൽ കുറെയൊക്കെ ഭയന്നിട്ടുമാണു്. എങ്കിലും, ടോൾസ്റ്റോയിയുടെ വാമൂടിക്കെട്ടുവാൻ അവസാനംവരെയും അവർ മിനക്കെട്ടുകൊണ്ടിരുന്നു. പക്ഷെ ആ വിശ്വസാഹിത്യത്തിന്റെ മനസ്സാക്ഷി അവരുടെ വാമൂടിക്കെട്ടലുകളെ ഗണിക്കാതെ "I Cannot be Silent" * എന്നിങ്ങനെ അമാനുഷികസ്വരത്തിൽ ഗർജ്ജിച്ചുകൊണ്ടു് പൂർവാധികം വിമർശപരനാവുകയാണു് ചെയ്തതു്. അങ്ങനെ ടോൾസ്റ്റോയിയൻ വിമർശസാഹിത്യത്തെ അത്രയേറെ തുടിപ്പിക്കുന്ന ആ സന്മാർഗ്ഗികവിപ്ലവപരത ചുററുപാടുകളോടുള്ള പ്രത്യാഘാതത്തിന്റെ ഫലമാണു്; അതായതു് ചുററുപാടുകളുടെ സൃഷ്ടികൃതിയാണു്. അതുപോലെതന്നെ ഗോർക്കിസ്സാഹിത്യത്തിൽ മികച്ചുനിൽക്കുന്ന വിപ്ലവപരതയും. നമ്മുടെ ശരച്ചന്ദ്രൻ, ഗോർക്കിയുടെ ചുററുപാടുകളിലാണു് ജീവിച്ചിരുന്നതെങ്കിൽ, അദ്ദേഹത്തിനും "അമ്മയെ"പ്പോലുള്ള കൃതികൾ എഴുതാതെ പററുകയില്ലായിരുന്നു എന്നാണു് എന്റെ വിശ്വാസം.

ഇനി കലാനിരൂപകനും വിമർശകനുമായ ഗോർക്കിയെ എടുത്തു നോക്കുക. ആ ഗോർക്കിയും ഏറെക്കുറെ ചുററുപാടുകളുടെ സൃഷ്ടികൃതിയാകുന്നു. ഗോർക്കിയുടെ സാംസ്കാരികലേഖനങ്ങൾ കൂടുതലും വിപ്ലവത്തിനു ശേഷമാണു് എഴുതപ്പെട്ടതെന്നു് നാം ഓർക്കണം. സോവിയററ് സാഹിത്യത്തെയും സംസ്കാരത്തെയും രൂപപ്പെടുത്തുവാൻ ചുമതലപ്പെട്ടവരിൽ മുമ്പനായിരുന്നുവല്ലോ ഗോർക്കി. രൂപപ്പെടുത്തുക മാത്രമല്ല പിച്ചനടന്ന അതിനെ കാക്കേണ്ടതും അദ്ദേഹത്തിന്റെ ചുമതലയായിരുന്നു. നീഷേയും സ്പെംഗ്ളറും, അവരുടെ പിന്തുടർച്ചക്കാരും അനുയായികളും, ഒക്കെക്കൂടി കുറേക്കാലിൽ പൊക്കിക്കൊണ്ടു നടന്ന ഫാസിസ്റ്റ് സാംസ്കാരികമൂല്യങ്ങളെ തട്ടിമറിച്ചിടേണ്ടതു്, തൻമൂലം ഗോർക്കിയുടെ ഒഴിച്ചുകൂടാൻ പാടില്ലാത്ത വെറും കർത്തവ്യം മാത്രമായിരുന്നു. അങ്ങനെ, സ്വതേ വിജ്ഞാനപിപാസുവായിരുന്ന ഗോർക്കി, സാംസ്കാരികപ്രശ്നങ്ങളെക്കുറിച്ചു് പൂർവാധികം ജാഗ്രതയോടെ പഠിക്കുവാൻ നിർബന്ധിത

* "എനിക്കു മിണ്ടാതിരിക്കാൻ സാദ്ധ്യമല്ല"—ടോൾസ്റ്റോയിയുടെ ധീരമായ ഒരു ലേഖനം.

നായി. ഫാസിസ്റ്റ് സാംസ്കാരത്തെ പ്രതിരോധിക്കുവാനും ആക്രമിക്കുവാനും നിർബന്ധിതനായി. പക്ഷെ ആ സന്ദർഭത്തിൽ ശരശ്ചന്ദ്രനു് ഇവിടെ എന്തുമാതിരി സമരമാണു് നടത്തേണ്ടിവന്നതെന്നു് അറിയാമോ? ജീവിതത്തെ നഗ്നമായി കൈകാര്യംചെയ്യാൻ സാഹിത്യത്തിനുള്ള അവകാശത്തിനു വേണ്ടിയത്രെ അദ്ദേഹത്തിനു് സമരം ചെയ്യേണ്ടിവന്നു! വേശ്യകളും പട്ടിണിക്കാരും പ്രവേശനമനുവദിക്കുന്നതുകൊണ്ടു് സാഹിത്യത്തിന്റെ 'പവിത്രത' മണ്ണിനടിയിൽപ്പോവുകയില്ല എന്നു പറഞ്ഞതുതന്നെ; ഒരു കൊമ്പിച്ച 'വിപ്ളവ'മായിരുന്നു, അന്നു്, ശരശ്ചന്ദ്രന്റെ നാട്ടിൽ!!

അങ്ങനെ ചുരുക്കിപ്പറഞ്ഞാൽ, കലാപരമായ മേധാശക്തിയിലും ജീവിതവീക്ഷണത്തിലും ഗോർക്കിയും ശരശ്ചന്ദ്രനും ഒരേ തട്ടിൽനിന്നുവെങ്കിലും, അവരുടെ വ്യത്യസ്ഥങ്ങളായ ചുററുപാടുകൾ, ഗോർക്കിയെ ഗോർക്കിയും ശരശ്ചന്ദ്രനെ ശരശ്ചന്ദ്രനും ആക്കിത്തീർത്തു. അതായതു് ശരശ്ചന്ദ്രന്റെ ചുററുപാടുകൾക്കു് ഒരു ഗോർക്കിയെ, അത്യന്തഗംഭീരമായി മുഴങ്ങുന്ന ഒരു പേരിനെ—സൃഷ്ടിക്കുവാൻ സാദ്ധ്യമല്ലെന്നു് തല്ലയും. കേശവദേവിന്റെ ചുററുപാടുകളുടെ കഥ പിന്നെ മിണ്ടുകയേ വേണ്ടല്ലോ.

ഇനി, മുൻചോദിച്ച ചോദ്യത്തിനു് എനിക്കുള്ള ഉത്തരം പറയാം: "മാക്സിം ഗോർക്കിയുടെ അമ്മ വടക്കൻ പറവൂരിലാണു് ജീവിച്ചിരുന്നതെങ്കിൽ, നമുക്കു് ഒരു മാക്സിം ഗോർക്കിയെ കിട്ടുമായിരുന്നില്ല; കിട്ടുമായിരുന്നു. ഒരു കേശവദേവിനെ,—ഒരു പക്ഷെ കുറേക്കൂടി ആരോഗ്യമുള്ള ഒരു കേശവദേവിനെ!!

എന്തുകൊണ്ടു് ഗോർക്കിയെത്തന്നെ കിട്ടില്ല? റഷ്യയിലെ ഗോർക്കിയുടെ വിശാലമായ പശ്ചാത്തലമോ ഉയർന്നമനസ്ഥിതിയോ ഇവിടെ ഇല്ലെന്നിരിക്കിലും, കേവലമായ കഴിവുകളും വെച്ചുനോക്കുമ്പോൾ, അവിടുത്തെ ഗോർക്കിയും ഇവിടുത്തെ ഗോർക്കിയും തുല്യരായിരിക്കേണ്ടതല്ലേ?—എന്നിങ്ങിനെ ഇവിടെ ചോദിയ്ക്കപ്പെട്ടാം. എന്തോ, എനിക്കു തോന്നുന്നില്ല. നീളത്തിൽ, പക്ഷെ രണ്ടു ഗോർക്കികളും തുല്യരായിരുന്നേക്കാം,—നൈസർഗ്ഗികമായ ശാരീരികപ്രകൃതിമൂലം. പക്ഷെ വണ്ണവും ആരോഗ്യവും കരുത്തും—അവ ജീവിതരീതിയുടെ തോതനുസരിച്ചു് വ്യത്യാസപ്പെടുന്നതാണല്ലോ.

ഒന്നാമതായി, നമ്മുടെ സാഹിത്യകാരന്മാർ ജോലികൊണ്ടു് ആദ്യമായി സാഹിത്യകാരന്മാരല്ല, അദ്ധ്യാപകന്മാരോ വക്കീലന്മാരോ പ്രൂഫ്തിരുത്തുകാരോ മററു വല്ല വേലക്കാരോ ആണു്. നിരന്തരവും അനന്യവുമായ സാധനകൊണ്ടും വ്യായാമംകൊണ്ടും, തന്നിലുള്ള സാഹിത്യകാരനെ പരമാവധി വികസിപ്പിക്കുന്നതിനു് അവക്കു് ഇടമില്ല. ഉറക്കത്തിന്റെയോ വിശ്രമത്തിന്റെയോ വകയായ ഏതാനും തമർച്ചതിങ്ങുന്ന നിമിഷങ്ങൾ കവരന്നൊട്ടത്തു്, ജന്മസിദ്ധമായ തങ്ങളുടെ നിർമ്മാണദാഹത്തെ വല്ലപാടും ഒന്നു സമാധാനിപ്പിക്കുന്നതിനേ പരതന്ത്രരായ അവക്കു് കഴിയുന്നുള്ളു.

ഇനി, മററു് യാതൊരു ജോലിയും പാകത്തിൽ കിട്ടാത്തതുകൊണ്ടു്, മുഴുവൻ സമയവും സാഹിത്യനിർമ്മാണത്തിനു് ചിലവഴിക്കുന്ന ചുരുക്കം ചിലർ ഇവിടെയുണ്ടു്. രണ്ടും കല്പിച്ചിറങ്ങിയിരിക്കുന്ന അവരുടെ കാര്യം ഒന്നുകൂടി കഷ്ടതരമാണു്. എന്റെ വീട്ടിനടുത്തു് ഒരു കൊല്ലനുണ്ടു്. പ്രതിദിനം

ഒന്നോ രണ്ടും പേനാക്കത്തികൾ തല്ലിക്കൂട്ടി, കിട്ടുന്ന വിലയ്ക്കു കച്ചവടംചെയ്തു്, അരിയും മററും വാങ്ങി രണ്ടാംമുണ്ടിന്റെ കോൺ തലയ്ക്കുകെട്ടി സന്ധ്യയാവുമ്പോൾ അങ്ങിനെ തിരിച്ചെത്തുന്ന അയാളുടെ കാര്യമാണു് ഞാനിവിടെ ഓർത്തുപോകുന്നതു്. തങ്ങളുടെ ഭാവനയേയും നിർമ്മാണചാതുരിയേയും അവയുടെ വഴിക്കു സ്വാതന്ത്ര്യമായി വിടുവാൻ വേണ്ട സാവകാശത മിക്കപ്പോഴും നമ്മുടെ ആ സാഹിത്യകാരന്മാർക്കില്ല. ചെയ്യുന്ന പണിത്തരങ്ങൾക്കു മതിയായ കൂലി കിട്ടില്ല. കണ്ടു കയ്യടിക്കുവാൻ വിശാലമായ ഒരു സദസ്സും ഇല്ല. അങ്ങിനെ സാമ്പത്തികമായ സുസ്ഥിരതയും, പ്രോത്സാഹനവും, അസാദ്ധ്യമായിരിക്കെ, പുതിയ പുതിയ യത്നങ്ങളിലൂടെ സോത്സാഹംകുതിച്ചുയരുവാനുള്ള പ്രചോദനം തീർച്ചയായും പരിമിതമായിരിക്കുകയേ ഉള്ളു. കൂടാതെ, ഭൌതികമായ മാനദണ്ഡങ്ങൾ കൊണ്ടു് സ്ഥാനമാനങ്ങൾ നിർണ്ണയിക്കപ്പെടുന്ന ഇന്നു്, ഒരു അപകർഷതാ ബോധവും (ഇൻഫീരിയോരിററി കോംപ്ലക്സ്) അവരെ പിന്തുടരുന്നുണ്ടാവാം. മറിച്ചു് ഒരു മൂൽക്ക്രാജ് ആനന്ദിന്റെ പ്ലാററ്ഫോറത്തിലാണു് നമ്മുടെ കേശവദേവ് നിൽക്കുന്നതെന്നിരിക്കട്ടെ. വളരെ വിശാലമായ ഒരു സദസ്സിന്റെ സന്നിധിയിലാണു് താൻ നിൽക്കുന്നതെന്നുള്ള ബോധം,—വളരെയേറെ ആളുകളുടെ മുമ്പിൽ താൻ ഉത്തരവാദപ്പെട്ടവനാണെന്ന ബോധം—ദേവിനെ ഒന്നുകൂടി ഗൌരവബുദ്ധനാക്കാനിടയില്ലേ? തന്റെ വിജ്ഞാനത്തെ കുറേക്കൂടി വിസ്തൃതമാക്കുവാനും, അഭിപ്രായങ്ങളെ കുറേക്കൂടി വീണ്ടുവിചാരത്തോടുകൂടി വിളമ്പുവാനും, അദ്ദേഹം ശ്രമിച്ചേക്കും. എന്നല്ല ഗാംഭീര്യത്തിന്റേയും ഔന്നത്യത്തിന്റേയും ഒരന്തരീക്ഷം തന്റെ ചുററിനും നിർമ്മിക്കുന്നതിലും അദ്ദേഹം ശ്രദ്ധാലുവാകും. (ഒരു പക്ഷേ, ദേവ് ഇനി ശ്രദ്ധാലുവായില്ലെങ്കിലും ഇതിനെ ഒരു സാമാന്യതത്വമായി വായനക്കാർ അംഗീകരിക്കുമല്ലോ.)

പിന്നെ, അങ്ങിനെ നിർമ്മിതമാവുന്ന ഗാംഭീര്യത്തിന്റേയും ഔന്നത്യത്തിന്റേയും അന്തരീക്ഷം നിർമ്മാണപരിപാടിയേയും വ്യത്യാസപ്പെടുത്തിയേക്കാം. ഇന്നാണെങ്കിൽ, വിശാലമായ വിഭാവനകളും, ഈടേറിയ ശില്പങ്ങളും നമ്മുടെ എഴുത്തുകാരുടെ പരിപാടികൾക്കു് അപ്പുറമാണു്. കാരണം, അതൊക്കെ ചിരകാലമായ തപസ്യകൊണ്ടു് സാധിക്കേണ്ട യത്നങ്ങളാണു്. അവർക്കു് അതിനു വേണ്ട സമയമുണ്ടെങ്കിൽത്തന്നെ, അത്രയും കാലം എങ്ങിനെയാണു് അവർ ജീവിക്കുക? ആരാണു് വലിയ വിലകൊടുത്തു് ആ പുസ്തകങ്ങൾ വാങ്ങുക? സി. വി. നോവലുകൾക്കു ലഭിച്ച സർക്കാർ ആനുകൂല്യം തകഴിക്കോ ദേവിനോ കിട്ടുമോ? ഇനി മറെറല്ലാ സാഹിത്യവിഭാഗങ്ങളേയും അപേക്ഷിച്ചു് നമ്മുടെ ചെറുകഥാസാഹിത്യം ബഹുദൂരം മുന്നേറിയിരിക്കുന്നതു തന്നെ എന്തുകൊണ്ടാണു്? ചെറുകഥകൾ എളുപ്പത്തിൽ എഴുതാം; ഉള്ള കാശു വാങ്ങി അന്നന്നത്തേടം തള്ളിവിടാം. നാലഞ്ചെണ്ണം കൂട്ടിച്ചേർത്തു ഒന്നേകാൽ രൂപയ്ക്കു കോപ്പികൾ വിൽക്കുകയും ചെയ്യാം. അതുപോലെ വല്ലതുമാണോ, വിശാലമായ ഒരു ക്യാൻവാസ്സിൽ വിസ്തൃതമായ ഒരു ചിത്രം വരയ്ക്കുന്നതു്? റൊമേൻ റോളണ്ടിന്റെ 'ജീൻക്രിസ്റ്റോഫ്' 12 വർഷങ്ങൾകൊണ്ടാണത്രേ പൂർത്തീകരിക്കപ്പെട്ടതു്. ടോൾസ്റ്റോയിയും, തന്റെ 'യുദ്ധവും സമാധാനവും' എഴുതാനായി, പഴയ പുസ്തകങ്ങളും ചരിത്രരേഖകളും മററും വായിച്ചു വായിച്ചു്—ചരിത്രപ്രധാനങ്ങളായ സ്ഥലങ്ങൾ സന്ദർശിച്ചു സന്ദർശിച്ചു്—എത്രയോ നാൾ ചിലവു

ഴിച്ചു. എഴുതിത്തുടങ്ങിയപ്പോൾത്തന്നെ, വെട്ടിയും തിരുത്തിയും, വീണ്ടും തിരുത്തിയും മാററിയെഴുതിയും, അദ്ദേഹം നീട്ടിനീട്ടിക്കൊണ്ടുപോയി. ഇവിടെയായിരുന്നെങ്കിൽ റോളണ്ടിനോ ടോൾസ്റ്റോയിക്കോ മുമ്പറഞ്ഞ തരത്തിലുള്ള ഐതിഹാസികഗ്രന്ഥങ്ങൾ എഴുതുവാൻ സാധിക്കുമായിരുന്നില്ല,– അതിന്നു് അവർ ധൈര്യപ്പെടുകതന്നെ ഇല്ലായിരുന്നു. 'ജീൻക്രിസ്റ്റോഫി'നെ മാതൃകയാക്കിക്കൊണ്ടു് വളരെ ചെറിയ തോതിൽ എഴുതപ്പെട്ട ഒന്നാണു് ദേവിന്റെ 'നടി.' അതു് പകുതിയാവുന്നതിന്നു മുമ്പുതന്നെ, മുമ്പാറായി പററിയ പ്രതിഫലം തീർന്നു കഴിഞ്ഞിരുന്നുവെത്രെ. പിന്നെ, പ്രകാശകനായിരിക്കുമല്ലോ, സ്വാഭാവികമായി; കലാസൃഷ്ടിയെ നിയന്ത്രിക്കുന്നതു്. തൻമൂലം, ദേവിന്നു സ്വയം പരിഹരിക്കാമായിരുന്ന പല പരിമിതികളോടുകൂടി 'നടി' വെളിയിലിറങ്ങി. മാസം തികയുന്നതിന്നു മുമ്പു് പ്രസവിച്ചുപോകുന്നതു സഹിക്കാം; പക്ഷേ മാസം തികയുന്നതിന്നു മുമ്പു് പ്രസവിപ്പിക്കപ്പെടുകയാണെങ്കിലോ!

ഇങ്ങിനെ ഒരായിരം ഞെരുക്കങ്ങളും പരിമിതികളും കേരളത്തിൽ വന്നുപിറക്കുന്ന നിർഭാഗ്യവാനായ ആ ഗോർക്കിയുടെ വളർച്ചയെ നിരുത്സാഹപ്പെടുത്തുവാനുണ്ടാകും. തൻമൂലം, കേവലമായ കഴിവുകൾ വച്ചുനോക്കിയാലും റഷ്യയിലെ ഗോർക്കിയുടേയും ഇവിടുത്തെ ഗോർക്കിയുടേയും വളർച്ച തുല്യമായിരിക്കാനിടയില്ല.

സാഹിത്യകാരന്റെ രൂപസംവിധാനത്തിൽ പശ്ചാത്തലം നേരിട്ടു ചെലുത്തുന്ന സ്വാധീനതയെപ്പററിയാണു് ഇതുവരെ പറഞ്ഞതു്. ഇനി അതിന്നു് ചെയ്യാൻ കഴിയുന്ന മറെറാരു മഹേന്ദ്രജാലത്തെക്കുറിച്ചുകൂടി അല്പം പറയട്ടെ.

വിദേശീയ സാഹിത്യകാരന്മാരുടെ പേരുകേൾക്കുമ്പോൾതന്നെ, നമ്മിൽ പലരുടേയും തൊപ്പികൾ താനേ ഊരിപ്പോകുന്നതു് കണ്ടിട്ടില്ലേ? അത്ര ഭക്തിബഹുമാനങ്ങളാണു് അവരുടെ നേർക്കു്, അതിൽ ആശ്ചര്യപ്പെടുവാനുമില്ല. കാരണം, അവർ, ഭാഗ്യവാന്മാർ, സൂര്യന്റെ അങ്ങേപ്പുറത്തു് ജീവിക്കുന്നവരാണു്. അവരെയാരേയും നാം കണ്ടിട്ടില്ല. അവരുടെ വ്യക്തിപരമായ തകരാറുകൾ നമുക്കനുഭവപ്പെട്ടിട്ടില്ല; അവയുടെ വിശദവിവരങ്ങൾ നമുക്കറിഞ്ഞുകൂടാ. അവരുടെ കലാജീവിതത്തെ മാത്രം അടിസ്ഥാനപ്പെടുത്തിയാണു് നാം അവരെ മതിക്കുന്നതു്. അങ്ങനെ, അപരിചിതത്വത്തിന്റെയും വിദൂരതയുടേയും പരിവേഷങ്ങൾ അവരെ പ്രഭാപൂർണ്ണരാക്കുന്നു. അതുവല്ലതുമാണോ ഇവിടുത്തെക്കഥ? നമ്മെ തട്ടിയും മുട്ടിയുംകൊണ്ടു് നടക്കുന്ന—നാം 'എടോ' 'ക്രൂവേ!' എന്നൊക്കെ വിളിക്കുന്ന ദേവിനേയും, ചങ്ങമ്പുഴയേയുമൊക്കെ, നാം അറിയാത്തതാണോ! അവരൊക്കെ, വന്നാലും എത്രമാത്രം വരാനാണു്!! വ്യക്തിപരമായ അവരുടെ പോരായ്മകൾ നമുക്കറിയാം; അവയുടെ മോശത്തരങ്ങൾ ചിലതൊക്കെ നേരിട്ടനുഭവിച്ചിട്ടും ഉണ്ടു്. അവരുടെ അകവും പുറവും നഗ്നമായി നാം കണ്ടിട്ടുണ്ടു്; നമ്മുടെ കാഴ്ചകൾ എപ്പോഴും ആഹ്ലാദകരമായിരുന്നിരിക്കില്ല. അങ്ങനെ, ഒരു തുറന്ന മനസ്സോടെ അവരുടെ കലാജീവിതത്തെ കാണുവാൻ – അവരെപ്പററി വസ്തുനിഷ്ഠമായ ഒരഭിപ്രായം സ്വരൂപിക്കുവാൻ—നമുക്കു് കഴിവില്ല. ഒരു പക്ഷേ നമ്മുടെ അടുത്ത തലമുറയ്ക്കു് കഴിഞ്ഞേക്കും. ജീവിതകാലത്തു് സഹജീവികളാൽ അവഗണിക്കപ്പെട്ട പല സാഹിത്യകാരന്മാരേയും, അവർ മരിച്ചു മണ്ണടിഞ്ഞു് പട്ടടയിൽ കാടു കയറിയതിന്നു് ശേഷം, പിന്നീടു വരുന്ന

തലമുറകൾ ആരാധിക്കുന്നതു് രുചിവ്യത്യാസംകൊണ്ടുമാത്രമാവില്ല. കാലം കഴിയുന്തോറും അതിപരിചയത്തിന്റെ വെറുപ്പുമാറി, പകരം അപരിചിതത്തിന്റേയും വിദൂരതയുടേയും മായികപരിവേഷങ്ങൾ അവയെ വലയം ചെയ്യുന്നതുകൊണ്ടുകൂടിയാണു്. അതെ. എന്തുതന്നെയായാലും മുററത്തെ മുല്ലയ്ക്കു് മണമുണ്ടാവുക സാധാരണമല്ല. അതിന്റെ പൂക്കൾ മാത്രമല്ല, ചുവട്ടിൽ കിടന്നഴുകുന്ന ചവറുകളും ചാണകവുംകൂടി കാണുന്നുവല്ലോ. അങ്ങേ വീട്ടിലെ മുല്ലയുടെ കഥ ഒരു പക്ഷേ വ്യത്യസ്തമാകാം. കാരണം, മതിലിന്റെ മുകളിലൂടെ, കാററത്തു ചാഞ്ചാടുന്ന ലതാഞ്ചലങ്ങളും, അവയിൽ പുഞ്ചിരിച്ചു നിൽക്കുന്ന പൂക്കളും മാത്രമേ നാം കാണുന്നുള്ളു!

നിൽക്കട്ടെ. അപ്പോൾ ഇതൊക്കെയാണു് നമ്മുടെ സാഹിത്യകാരന്മാർക്കു് നേരിടേണ്ടിവരുന്ന 'തട്ടുകേടു'കൾ. അതായതു്:- അവരെ രൂപപ്പെടുത്തുന്ന പരിതഃസ്ഥിതികളുടെ മോശത്തരം, അവർക്കു നിൽക്കാനിടകിട്ടുന്ന പ്ലാററ്ഫോറത്തിന്റെ ഉയരക്കുറവു്, സദസ്സിന്റെ വലിപ്പക്കുറവു്, സാമ്പത്തികമായ സ്വാസ്ഥതയില്ലായ്മ, പിന്നെ അപകർഷതാബോധവും. ഈ പോരായ്മകളെല്ലാം ചാടിക്കടന്നുവേണം, അവർ വിദേശീയർക്കൊപ്പം എത്തുവാൻ. അങ്ങനെ എത്തിയാൽത്തന്നെയും, പരിവേഷങ്ങളില്ലാത്ത അവർക്കു്, നമ്മെ അതു ബോദ്ധ്യപ്പെടുത്താനും വിഷമം. അല്ലെങ്കിൽ, മററു വല്ലവരും നമ്മെ ബോദ്ധ്യപ്പെടുത്തുവാൻ വേണം! ടാഗൂർ എന്ന പേരിൽ ഒരു കേമൻ ഇന്ത്യയിൽ വാഴുന്നുണ്ടെന്നു് യീററ്സ് ചൂണ്ടിക്കാണിച്ചുതന്നപ്പോഴും നോബൽ സമ്മാനക്കമ്മററിക്കാർ അതിനെ പിന്താങ്ങിയപ്പോഴും മാത്രമേ നാം അറിഞ്ഞുള്ളു. കഥകളിയിൽ എന്തൊക്കെയോ വിശേഷതകളുണ്ടാവുമെന്നു്, ധവളന്മാർ തലകുലുക്കുന്നതു കണ്ടപ്പോഴേ നമുക്കു സമ്മതമായുള്ളു; ചുമർചിത്രങ്ങളും വാസ്തവത്തിൽ കലാസൃഷ്ടികളാണെന്നു നാമും പറഞ്ഞുതുടങ്ങിയിരിക്കുന്നു. അതുപോലെ, ആശാനും തകഴിയും ശങ്കരക്കുറുപ്പും ഒക്കെ, വിശ്വസാഹിത്യത്തിലെ മിക്ക സാമാജികന്മാരോടും കിടനിൽക്കാൻ പോന്ന ജീനിയസ്സുകളാണെന്നുകൂടി വല്ല ധവളന്മാരാരെങ്കിലും ഒന്നു പറഞ്ഞിരുന്നെങ്കിൽ!



മഹാത്മാഗാന്ധിയുടെ ഒരു ജീവചരിത്രം ഡാ: സ്റ്റാൻലി ജോൺസ് എന്ന സുപ്രസിദ്ധ മിഷനറി പ്രവർത്തകൻ ഈയിടെ എഴുതിയിരിക്കുന്നു. ഹച്ചിൻസൺ എന്ന പ്രസിദ്ധീകരണശാലക്കാരാണു് ഈ കൃതി പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതു്. ഡാക്ടർ ജോൺസ് ഒരു മതപ്രസംഗകന്റെ നിലയ്ക്കു കേരളീയർക്കു സുപരിചിതനാണല്ലോ.

# വാല്മീകിയുടെ **രാമനും,** ആശാന്റെ **സീതയും**



എ. ജി. കൃഷ്ണവാര്യർ.

ഈയിടെ പരിഷദ്ദ്വൈമാസികത്തിനുവേണ്ടി ശ്രീ കുട്ടികൃഷ്ണമാരാരുടെ 'രാജാങ്കണം' നിരൂപണം ചെയ്തപ്പോൾ അതിലെ രണ്ടു കനത്ത ഉപന്യാസങ്ങൾ ഒരു പ്രത്യേക പരിശോധനയ്ക്കു സർവഥാ യോഗ്യമാണെന്നു് തോന്നി. അതിന്റെ ഫലമാണു് ഈ ചർച്ച. ആ രണ്ടു പ്രബന്ധങ്ങൾ അന്യോന്യം ബന്ധപ്പെട്ടവയാണു്. എന്നതന്നെയുമല്ല വാല്മീകിയുടെ രാമചിത്രം ആശാന്റെ സീതാചിത്രത്തിനു് ഉചിതമായ ഒരു പശ്ചാത്തലമായിട്ടുണ്ടെന്നും മാരാർ പറയുന്നു. നാം ആ രാമനെ കാണുന്നില്ല. അതിന്റെ കാരണം ഭക്ത്യുന്മാദംമാത്രമാണു്! രാമനെ വെറുമൊരു മനുഷ്യനായിട്ടാണു് ആദികവി ചിത്രീകരിച്ചിട്ടുള്ളതെന്നും, അല്ലാതെ രാവണനിഗ്രഹത്തിനുവേണ്ടി അവതരിച്ച വിഷ്ണുവായിട്ടല്ലെന്നും ചൂണ്ടിക്കാണിച്ചുകൊണ്ടാണു് ഈ രാമതത്ത്വചർച്ച മാരാർ ആരംഭിക്കുന്നതു്. ഇതിനുവേണ്ടി തുടക്കത്തിൽത്തന്നെ ദുർബലമായ ഒരു വാദമുഖം എടുത്തു പ്രയോഗിക്കാൻ എന്തുകൊണ്ടോ അദ്ദേഹം മുതിർന്നിരിക്കുന്നു. ഇതാ നോക്കുക:—"അവതാരപുരുഷനാണു താനെന്നബോധം വാല്മീകിയുടെ രാമനുണ്ടായിരുന്നെങ്കിൽ, ആത്മബോധമുദിച്ചപ്പോൾ തന്നെ അദ്ദേഹം, ബുദ്ധനെപ്പോലെ രാജ്യഭരണഭാരം എടുത്തെറിഞ്ഞിട്ടു കൃതകൃത്യത നേടുമായിരുന്നു. കാരണം, ലോകാതീതന്മാർക്കു ചെങ്കോലും വെൺകൊറ്റക്കുടയും ഇല്ലാതെ തന്നെ ലോകസേവനം ചെയ്യാം." അതു ശരിതന്നെ. പക്ഷേ ലോകാതീതന്മാർക്കു ഇവരണ്ടോടുകൂടിയും ലോകസേവനമായിക്കൂടായ്കയില്ല. ഐകാന്തികവും ആത്യന്തികവുമായ ഒരേ ഒരു മാർഗ്ഗം ലോകാതീതന്മാർക്കുവേണ്ടി ആരും വിധിച്ചിട്ടില്ലെന്നുള്ള സ്പഷ്ടമായ സംഗതി സ്വപക്ഷസ്ഥാപനവൈയഗ്ര്യത്തിൽ നിരൂപകൻ വിസ്മരിച്ചുപോയിരിക്കുന്നു. ഈ വിസ്മൃതി ഏതാണ്ടു് അനുസ്യൂതമായിത്തന്നെ ഈ ഗ്രന്ഥത്തിൽ കാണുന്നുകൊണ്ടാണു് ഇത്ര നേരത്തെ ഇതെടുത്തു പറഞ്ഞതു്.

"രാമചരിതത്തിന്റെ രഹസ്യം രാജ്യലോഭം, പ്രഭാവേച്ഛ എന്നതിൽ അടങ്ങിയിരിക്കുന്നു" (പു. 99) ഇതാണു് ശ്രീ മാരാരുടെ സുചിന്തിതമായ നിഗമനം. "രാമരാജ്യം" "രാമരാജ്യം'' എന്നു് ഗാന്ധിജിയുൾപ്പെടെ ഭാരതീയസംസ്കാരത്തിൽ അഭിമാനംകൊള്ളുന്ന ചില ആധുനിക ചിന്തകന്മാരും നേതാക്കന്മാരും വിളിച്ചുപറഞ്ഞുകൊണ്ടു്, മായാത്തതും മങ്ങാത്തതുമായ ഒരാദർശവ്യവസ്ഥിതി നിർദ്ദേശിക്കുന്നതു് വാല്മീകിയുടെ രാമനെ അറിഞ്ഞുകണ്ടതുകൊണ്ടായ പ്രബുദ്ധതകൊണ്ടല്ല. കമ്പർ, തുളസി തുടങ്ങിയ ഭക്തിജഡന്മാരും ആദർശവ്യസനികളുമായ അനന്തരകവികളുടെ വാഗ്ജലത്തിൽ കുടുങ്ങി കണ്ണുമിഞ്ചിയതുകൊണ്ടാണു്. ഇതിനുള്ള തെളിവെന്തെ

ണ്ടോ? 25000-ത്തോളം ശ്ലോകങ്ങൾ നിറഞ്ഞ രാമായണമഹാകാവ്യപരപ്പിൽ നിന്ന് തെരപ്പിച്ചെടുത്ത കുറേ ശ്ലോകത്തുണ്ടുകൾ—അവയുടെ മുൻപിൽ നോക്കാതുള്ള ദുർവ്യാഖ്യാനചാതുരിയും, രാമന്റെ ജീവിതരഹസ്യം രാജ്യലോഭമായിരുന്നെന്നു വാദിക്കാനുള്ള യത്നമാണ് ആദ്യന്തം ഈ ഉപന്യാസത്തിൽ. അറംഗ്സീബിന്റേതു പോലെ രക്തച്ചൊരിച്ചിൽപോലും കൂസാത്ത ഉഗ്രമായ ഒരു ലോഭമല്ലെന്നുള്ളതു മാത്രമാണാശ്വാസം.

സത്യപരായണത, ഗുരുഭക്തി, സ്മിതപൂർവ്വഭാഷിത, ത്യാഗധീരത, ഏകപത്നീവ്രതം തുടങ്ങി ആദികവി സോത്സാഹം ആവർത്തിച്ചാവർത്തിച്ചു പ്രകീർത്തിക്കുന്ന ഗുണഗണങ്ങളാകുന്ന പുത്തൻപുത്തൻ ഉടുപ്പുകളണിഞ്ഞ് പലരേയും വഴിതെറ്റിച്ചിട്ടുള്ളത് ഈ രാജ്യലോഭമാണ്. സത്യപാശബദ്ധനായ അച്ഛന്റെ ആജ്ഞയ്ക്കു കാത്തുനില്ക്കാതെ ഭരതനെ അമ്മാത്തുനിന്നു വരുത്തുന്നതിനു സ്വയം ദൂതന്മാരെ പറഞ്ഞയച്ചപ്പോഴും, വനയാത്രയ്ക്കു തിടുക്കമായി വട്ടം കൂട്ടുമ്പോഴും, എന്നു വേണ്ട അനുവാചകന്മാരെ കണ്ണീരാൽ ആറാടിക്കുന്ന അയോദ്ധ്യാകാണ്ഡത്തിലുടനീളം, ദുരുഹവും, വിദഗ്ദ്ധദൃഷ്ടികൾക്കു മാത്രം കാണാവുന്നതുമായ നയവഞ്ചകതയോടുകൂടി "പ്രജകളേയും സഹോദരന്മാരേയും തങ്കലേക്കാകർഷിച്ചു രാജ്യത്തെ നിഷ്കണ്ടകമാക്കി രാജാധിരാജനായി" വാഴാനുള്ള രാമന്റെ അടവുകളാണ്. പോരേ! അപ്പോൾ ചെറിയൊരു സംശയം! ഇത്ര കാഞ്ഞ കള്ളനാണ് രാമനെങ്കിൽ 'ഋഷിതുല്യൻ വെറും ധർമ്മചരൻ' എന്ന വാക്കുകളിൽ കാണുന്നതു മുഴുക്കെ സമ്മതിച്ചുകൊടുക്കാമോ എന്ന് എന്തിനോ ഈ സംശയം അദ്ദേഹം വെച്ചുകൊണ്ടിരിക്കുന്നു. മേൽ പറഞ്ഞതു ശരിയാണെങ്കിൽ ഇതിഹാസത്തിലോ സാഹിത്യത്തിലോ രാമനേക്കാൾ വലിയ ഒരു ധർമ്മധ്വജനേയും കപടമൂർത്തിയേയും കാണുകില്ല. കൌടില്യനും മാക്കവല്ലിയും പച്ചപ്പരമാർത്ഥികളാകും, ധർമ്മകഞ്ചുകമണിഞ്ഞ ഈ രാജ്യലോഭിയുടെ മുമ്പിൽ കയ്യുംകൂ നെഞ്ചൊപ്പും, നിഷ്കരുണം പ്രയോഗിക്കുവാൻ കഴിയാതെ വരുന്ന സന്ദർഭങ്ങളിൽ, അവയ്ക്കു തക്ക അവസരമുണ്ടാക്കുന്നതിനു കാപട്യമൊരു ഉപായമായി മാത്രമേ അവർ ഉപദേശിക്കുന്നുള്ളൂ. രാമനാകട്ടെ കാപട്യമല്ലാതെ മറ്റൊന്നും വശമില്ലായിരുന്നെന്നു തോന്നും മാരാർ പറയുന്നതു കേട്ടാൽ.

പക്ഷേ ഇതിലൊക്കെ നമ്മുടെ നിരൂപകൻ കുറേയറെ മനോധർമ്മം പ്രയോഗിക്കുന്നില്ലേ എന്നു ചോദിക്കാൻ തോന്നുന്നു. രാജ്യലോഭിയായ രാമനു രാജ്യഭാരം കയ്യേൽക്കുകയേ വേണ്ടിയിരുന്നുള്ളൂ. അദ്ദേഹം ദശരഥന്റെ എന്നപോലെ പ്രജാവലിയുടെയും മന്ത്രിപ്രമുഖരുടേയും ഗുരുമുഖ്യന്മാരുടേയും കണ്ണിലുണ്ണിയായിരുന്നു. ഭരതനുൾപ്പെടെയുള്ള അനുജന്മാർ രാമനെ പിതൃതുല്യനായി എണ്ണിവന്നു. ആകർഷിച്ചുടുപ്പിക്കേണ്ട തരത്തിൽ ഒരിക്കലും ഇവരാരും അകന്നിരുന്നില്ല. രാമനിൽനിന്നും "ഭരതനെക്കുറിച്ചെങ്കിലും ആശങ്കയ്ക്കു പ്രസക്തിയില്ലായിരുന്നോ?" ഉണ്ടായിരുന്നു എന്നു തന്നെ വയ്ക്കുക. ഭരതനാണ് രാമപ്രത്യാഗമനം അസാദ്ധ്യമെന്നു കണ്ടപ്പോൾ പ്രത്യുപവേശനത്തിനൊരുമ്പെട്ടതും. കൂടിയേ തീരുവെങ്കിൽ സ്വയം പതിനാലുകൊല്ലം വനവാസം ചെയ്തു പിതൃനിർദ്ദേശം അനുസരിക്കാമെന്നും, എന്തായാലും രാമൻ അയോദ്ധ്യയ്ക്കു മടങ്ങണമെന്നാ കൊഞ്ചിക്കേണത്. ഈ ഘട്ടത്തിൽ എത്ര മുൻകരുതലുകളെടുക്കുന്ന രാജ്യലോഭവും നിർഭയം വിജൃംഭിച്ച് മഹാ

സാമ്രാജ്യലബ്ധിയെന്ന ഗുപ്തലക്ഷ്യം കൈക്കലാക്കുമായിരുന്നു. നേരേമറിച്ച്, മന്ഥരയോ കൈകേയിയോ ഉന്നയിക്കാത്ത ഒരു വാദമുഖം ഒരു പ്രക്ഷിപ്തശ്ലോകത്തിൽ, ലോഭിയായ രാമൻ ഉപന്യസിക്കുന്നു. രാജ്യശുൽക്കപൂർവമായിരുന്നുപോലും കൈകേയിയെ ദശരഥൻ വേട്ടതു്—അതുകൊണ്ടു് 14 കൊല്ലക്കാലം രാജ്യം ഭരതൻേറതാണത്രേ! ഈ ഒററശ്ലോകം കുറേ ഏറെ ഗവേഷണങ്ങൾക്കു വിധേയമായി. എന്നാൽ പ്രകൃതത്തിനനുപയോജ്യമെന്നു മാത്രമല്ല തീരെ വിരുദ്ധംകൂടിയായ ഈ ശ്ലോകം എന്തിനാണു് നിരൂപകൻ ഒരു മുഖ്യമായ തെളിവായി കരുതുന്നതെന്നു വ്യക്തമല്ല. രാജ്യലോഭിയായ ഒരു നയചതുരൻ ഈ അനർത്ഥം ക്ഷണിച്ചുവരുത്തുമോ? അഥവാ ഇങ്ങനെ ഒരു ശുൽക്കപ്രതിജ്ഞ ഉണ്ടായിരുന്നെങ്കിൽ രാജ്യാഭിലാഷിണിയും ബുദ്ധിമതിയും ആയ കൈകേയി അതേപ്പററി അറിയാതിരിക്കുകയോ ഓർമ്മിക്കാതിരിക്കുകയോ ചെയ്യുമായിരുന്നോ? 14 കൊല്ലക്കാലംമാത്രം രാജ്യഭാരം ഭരതനു കൊടുക്കുന്നതുകൊണ്ടു് ശുൽക്കപ്രതിജ്ഞ നിറവേറുന്നതെങ്ങനെ?............ ഇങ്ങനെ പലതും പറയാനും ചോദിക്കാനുമുണ്ടു്. അതിനൊന്നുമിവിടെ സമയവും സ്ഥലവുമില്ല. ലോകോത്തരമായ ഒരു മഹാകാവ്യത്തിലെ നായകൻെറ സ്വഭാവാവധാരണം നിർവഹിക്കേണ്ടതു് അങ്ങിങ്ങു ചിതറിക്കിടക്കുന്ന ചില വരികളുടെ പൌർവാപര്യവിമുഖവും സ്വാഭിപ്രായപ്രതിനിവിഷ്ടവുമായ വ്യാഖ്യാനരീതികൊണ്ടല്ലെന്നും, നായകൻെറ സമഗ്രചിത്രണം ഭാവപ്രവണമായ ഹൃദയത്തിൽ ഉളവാക്കുന്ന ആകെക്കൂടിയുള്ള പ്രത്യാഘാതം ആസ്പദിച്ചായിരിക്കണമെന്നും മാത്രം ഇവിടെ സംക്ഷേപിക്കുന്നു. കവിഹൃദയം എന്തെന്നു തീർച്ചയാക്കയാണല്ലോ ഇമ്മാതിരി സംരംഭങ്ങളുടെ പരമമായ ലക്ഷ്യം. നാടകകൃത്തുകൾക്കില്ലാത്തതും, ആഖ്യായികാകാരന്മാരോടൊപ്പം മഹാകാവ്യകർത്താക്കന്മാർക്കുള്ളതുമായ ഒരു മെച്ചം സ്വാശയപ്രകാശനം നേരിട്ടു നിർവഹിക്കുന്നതിനു് ഇവർക്കു സന്ദർഭം കിട്ടുന്നു എന്നുള്ളതാണു്. രാമനെ ധർമ്മാത്മാ എന്നു വാച്യമായോ വ്യംഗ്യമായോ വർണ്ണിക്കാത്ത സർഗങ്ങൾ വാല്മീകിരാമായണത്തിൽ കുറയും.

"നൈവലോഭാന്ന മോഹാദ്വാ നചാ-
ജ്ഞാനാത്തമോന്വിതഃ।
സേതും സത്യസ്യ ഭേത്സ്യാമി ഗുരോഃ
സത്യപ്രതിശ്രവഃ ॥
II, 109, 17.

ലക്ഷ്മീശ്ചന്ദ്രാദപേയാദ്വാ ഹിമവാൻ
വാ ഹിമം ത്യജേത് ।
അതീയാത്സാഗരോ വേലാം ന
പ്രതിജ്ഞാമഹം പിതുഃ ॥
II, 112, 18.

ഇതു രണ്ടും രാമൻെറ ആദർശങ്ങളായിട്ടെങ്കിലും ഏതു വിദഗ്ദ്ധദൃഷ്ടിക്കും കാണാം. രാമൻെറ ലോഭത്തിനും മററും തെളിവായി ഉദ്ധരിച്ചിരിക്കുന്നതും അദ്ദേഹത്തിൻെറ വാക്കുകളാണു്—പരിക്ഷുബ്ധമായ മനസ്സിലെ ചാപലവീചികളെ സൂചിപ്പിക്കുന്ന വാക്കുകൾ. ഗഹനാശയനും നാനാകർമ്മനിഷ്ണാതനുമായ ഒരു മഹാത്മാവിൻെറ പ്രവൃത്തികളെ എന്നപോലെ മനോവൃത്തികളെയും അനാച്ഛാദനം ചെയ്യുകയാണു കവിലക്ഷ്യം. പ്രവൃത്തികളാണെങ്കിൽ മനോവൃത്തികളുടെ സംഘട്ടനങ്ങളുടെയും ജയാപജയങ്ങളുടെയും ഫലമായി ഉല്പന്നമാകുന്ന പരിണതവൃത്തികളുടെ പ്രകാശനങ്ങളുമാണു്. അതുകൊണ്ടാണു് രാമൻെറ അപദാനങ്ങൾക്കു്, ചിതറിയ ചില മനോവീചികളേക്കാൾ കൂടുതൽ പ്രാധാന്യം നാം കല്പിച്ചുപോരുന്നതും.

മഹത്തായ മറെറാരു സത്യംകൂടി ഇവിടെ സ്മരണീയമായിട്ടുണ്ട്. വാല്മീകിരാമായണം അനുധ്യാനം ചെയ്തതിന്റെ ഫലമായിട്ടാണ്, ആദികവി രചിച്ച ആ മഹനീയ അധിഷ്ഠാനത്തിലാണ്, അനന്തരകവികൾ അവരുടെ അവതാരമൂർത്തിയായ രാമനെ പ്രതിഷ്ഠിച്ചത്. അവതാരപുരുഷനായി രൂപാന്തരപ്പെടത്തക്കവണ്ണം ലോകോത്തരഗുണസമ്പന്നനായിരുന്ന വാല്മീകിയുടെ രാമനെന്നുസാരം, മറിച്ച്, അകാരണമായ ഭക്തിയോടുകൂടി വായിച്ച്, അങ്ങനെ രാമനെ വാഴ്ത്താൻ തുടങ്ങിയതല്ല ആ അനന്തരകവികൾ. ഈ സംഗതി വേണ്ടത്ര ഓർക്കാതെയാണ് ദോഷാഭാസങ്ങളിൽ ഭ്രമിച്ച് അവയെ പർവതീകരിച്ച് രാമഗുണങ്ങളുടെ നേർക്ക് മനഃപൂർവം കണ്ണടയ്ക്കാൻ ശ്രീ മാരാർക്കിടയായതെന്നു തോന്നുന്നു. അതോ വെറും അസാധാരണതയിൽ മോഹിച്ചോ?

ഈ കാര്യം നീട്ടുന്നില്ല. രാമനു സീതയിൽ പ്രേമമല്ല 'പച്ചക്കാമം' മാത്രമാണുണ്ടായിരുന്നതെന്നാണ് ഈ നിരൂപകന്റെ കാഴ്ച. ഈ വിഷയത്തേക്കുറിച്ചു ചിന്താവിഷ്ടയായ സീതയോടനുബന്ധിച്ചു ചിലതു പറയാനുള്ളതുകൊണ്ട് ഇവിടെ വിസ്തരിക്കുന്നില്ല.

കാമനെക്കൂട്ടുപിടിച്ചതുകൊണ്ടുമാത്രം എത്ര നിസ്തുലമായ സൗന്ദര്യത്തിനും ശിവയോഗം, മംഗലാപ്തി, കൈവരുന്നില്ല; നേരേമറിച്ച്, അഭൗമമായ ശിവതേജസ്സിൽ കാമം ശലഭായമാനമായിത്തീരുന്നതിനോടൊപ്പം മുഗ്ദ്ധമായ സൗന്ദര്യത്തിനു ശിവം അദൃശ്യമാകുകയും ചെയ്യുന്നു. സൗന്ദര്യത്തിന്റെ കാമോദ്ദീപകത പാടെ നശിക്കുകയും, നന്മയെ (ശിവനെ) കൂടാതുള്ള ആ നിലയിൽ സ്വയം ലജ്ജിച്ച് ശിവലാഭത്തിനുവേണ്ടി ആത്മശുദ്ധി നേടാൻ പഞ്ചാഗ്നിമധ്യത്തിൽ ഘോരമായി തപിക്കുകയും ചെയ്യുന്നു. ഇങ്ങനെ കാമാദിദോഷബീജങ്ങളെല്ലാം ജ്ഞാനാഗ്നിയിൽ ചാമ്പലായതിനു ശേഷം ശുദ്ധസൗന്ദര്യം ചൈതന്യസാരമായ ശിവത്തെ പ്രാപിക്കുന്നു. അവയ്ക്കു സായുജ്യം കിട്ടുന്നു. ഈ വസ്തുഗതിയുടെ പ്രതിരൂപമാണ് പാർവതീപരമേശ്വരന്മാരുടെ വിവാഹം.

അവയുടെ പെരുപ്പവും നഗ്നതയും ഈ മഹാകാവ്യത്തിലെ ഇതരാംശങ്ങളുടെ അർത്ഥഗൗരവത്തിനും ഉത്കർഷത്തിനും യോജിച്ചതാണോ എന്നു ന്യായമായി ശങ്കിക്കാവുന്നതാണ്. ഏതായാലും ഈ വിഷയത്തെക്കുറിച്ചുള്ള തീരുമാനം രുചിഭേദമനുസരിച്ചു ഭിന്നിക്കാനിടയുണ്ടുതാനും.

'ചിന്താവിഷ്ടയായ സീത' ഈ നിരൂപണസമുച്ചയത്തിൽ പലതുകൊണ്ടും പ്രാധാന്യമർഹിക്കുന്ന ഒരു സമാലോചനയാണ്. ഈ ഗ്രന്ഥകാരന്റെ നിരൂപണരീതിക്ക് 'വാല്മീകിയുടെ രാമൻ'പ്പോലെ തന്നെ നിദർശനമായി ഗണിക്കാവുന്ന ഒന്നാണ് ഈ ഉപന്യാസവും. തീക്ഷ്ണമായ വാദവിവാദത്തിനു വിഷയമായിട്ടുള്ള ഈ ഖണ്ഡകാവ്യം ആശാന്റെ കൃതികളിൽവെച്ചു ശ്രേഷ്ഠമാണെന്ന പക്ഷം സ്ഥാപിക്കാനുള്ള ഒരു തീവ്രശ്രമമാണിതു്. ആശാന്റെ സീതയ്ക്കു് വാല്മീകിയും കാളിദാസനും ചിത്രീകരിച്ചിട്ടുള്ള സീതമാരേക്കാൾ ഒട്ടും അപകർഷമില്ലെന്നു മാത്രമല്ല, അവരുടെ ആ സീത ഈ ഖണ്ഡകാവ്യവർണ്ണിതമായ സന്ദർഭത്തിൽ ഏറെക്കുറെ ആശാന്റെ സീതയെപ്പോലെ ചിന്തിക്കുമായിരുന്നുള്ളു എന്നും ശ്രീ മാരാർ ഈ ഉപന്യാസത്തിൽ വാദിക്കുന്നു. തനിക്കു സിദ്ധിച്ച ആർഷവിജ്ഞാനത്തിന്റെ പ്രകാശത്തിൽ, സീതാസ്വഭാവങ്ങൾ പരിശോധിച്ച് അവസാനമായി എഴുതിയ ഒരു തീർപ്പായിട്ടാണ് ഈ കൃതിയെ

വീക്ഷിക്കേണ്ടതു്; അഥവാ നിത്യനിർമ്മലമായ ആ ആദിധാമത്തിലേക്കു് കടക്കുന്ന സീത തന്റെ അന്തർവാസനകളോടു ഒട്ടക്കത്തേതായി പറഞ്ഞ യാത്രാവചനമാണിതെന്നാത്രേ അദ്ദേഹത്തിന്റെ സിദ്ധാന്തം. ഈ വാദഗതിക്കൊത്ത കഴമ്പുണ്ടെന്ന വിചാരം അവസരോചിതവുംഅനിവാര്യവുമാണു്. വാല്മീകിയുടെ സീത സ്വഭാവമഹത്ത്വത്തിൽ രാമനേക്കാൾ ഒട്ടേറെ ഉയർന്നിരുന്ന എന്നും രാമനാകട്ടെ ആ സീതയോടു പരിശുദ്ധപ്രേമത്തിന പകരം വെറും കാമം മാത്രമേ ഉണ്ടായിരുന്നുള്ളു എന്നും രാമത്വം ആവിഷ്കരിച്ചുകൊണ്ടു ശ്രീ മാരാർ ഉപന്യസിച്ചു കഴിഞ്ഞിട്ടുണ്ടു്. എന്നാൽ ലോകോത്തരശീലസമ്പന്നയായ ഈ പതിദേവതയുടെ അചഞ്ചലമായ ആരാധനാസ്സപാത്രമായ ആ രാമൻ വെറും കാമുകൻ മാത്രമാണെങ്കിൽ അതു സീതയ്ക്കുതന്നെ ഒരു കളങ്കമായിരിക്കും. പാത്രവിവേചനംകൂടാതെ പാവനമായ പ്രേമധനമർപ്പിക്കുക ബുദ്ധിമതികളായ പതിവ്രതകൾക്കു് ഭൂഷണമല്ല. കൂടാതെ, രാമനിൽ ആരോപിതമായ ഈ 'പച്ചക്കാമുകത്വം' സീതയോ മററാരെങ്കിലുമോ വാല്മീകിരാമായണത്തിൽ ആരോപിച്ചുകാണുന്നുമില്ല. പരസ്ത്രീവിമുഖനായും സ്വദാരരതനുമായിട്ടല്ലാതെ ആദികാവ്യത്തിൽ രാമൻ കാണപ്പെടുന്നില്ല. പക്ഷേ രാമന്റെ 'ചെമ്പു തെളിച്ചേ മാറു' എന്നൊയമ്പു് ......ററ ശ്രീ മാരാർ ആകട്ടെ ശൂർപ്പണഖയോടു ചെയ്യുന്ന നർമ്മോക്തികളും സീതയുടെ യൗവ്വനം വൃഥാ പോകുന്നല്ലോ എന്നു ദുഃഖിക്കുന്ന ഒരു ഘട്ടവും രാമന്റെ കാമുകത്വത്തിന തെളിവായി ചൊക്കിപ്പിടിക്കുന്നു. പ്രകൃതത്തിൽ രാമന്റെ കാമുകത്വമല്ല, ഏതാണ്ടു് നിർദ്ദോഷമായ പരിഹാസപ്രിയത്വമാണു് വ്യക്തമാകുന്നതു്. രാമനെക്കൊണ്ടുതന്നെ ഈ കാര്യം വാല്മീകി മുക്തകണ്ഠമായി പറയിച്ചിട്ടുമുണ്ടു്. മററ തെളിവാണെങ്കിൽ അതും സാധകമല്ല. സീതയിൽ ഭാര്യാദൃഷ്ടിയും അതിൽ അടങ്ങിയിരിക്കുന്ന സൗന്ദര്യോപഭോഗബോധവും രാമനെ സീതയുടെ ധാർമ്മികനായ ഭർത്താവാക്കുന്നതല്ലാതെ, ഒരിക്കലും തലതിരിഞ്ഞ കാമുകനാക്കുന്നില്ല. സീതാരാമന്മാരുടെ പരസ്പരബന്ധത്തെ പ്രകീർത്തിക്കുന്ന പല സഹസ്രം ശ്ലോകങ്ങൾക്ക പ്രതിനിധിയായി ഗ്രഹിക്കാവുന്ന ഒരു ശ്ലോകം താഴെ ചേർക്കുന്നു—

> ശക്യാ ലോഭയിതും നാഹം ഐശ്വ-
> ര്യേണ ധനേനവാ ।
> അനന്യാ രാഘവേണാഹം ഭാസ്ക-
> രേണ യഥാ പ്രഭാ ॥
> V. 21, 15.

സീതാപഹരണത്തിന ശേഷമുള്ള രാമചേഷ്ടിതങ്ങളാകമാനം സീതയുടെ നേക്കുള്ള രാമന്റെ പ്രേമവായ്പിന തെളിവാണു്. ഈ പരമാർത്ഥം വേണ്ടവണ്ണം ഗ്രഹിച്ചിരുന്നവരാണു് വാല്മീകിയുടെ അനന്തരഗാമികളായ ഭാരതീയ മഹാകവികൾ.

ശ്രീ മാരാർ രാമന്റെ കാമുകത്വത്തിന പോദ്ബലകമായി കാളിദാസന്റെ ചില ശ്ലോകങ്ങൾ ഒററതിരിച്ചു് ദുർവ്യാഖ്യാനത്തിന വിധേയമാക്കിയിട്ടുണ്ടു്. വാല്മീകിയുടെ ആശയരഹസ്യങ്ങൾ അറിഞ്ഞു പ്രയോഗിച്ച കാളിദാസൻ രാമനെ വിഷ്ണുവിന്റെ അവതാരമായ ഒരു ദിവ്യപുരുഷനായിട്ടാണ വർണ്ണിച്ചിട്ടുള്ളതെന്ന കാര്യം വിട്ടുകളഞ്ഞിരിക്കുന്നു. പക്ഷേ, യശോധനന്മാക്കു് സ്വദേഹത്തേയും ഇന്ദ്രിയാർത്ഥങ്ങളേയുംകാൾ ഗുരുതരമായിട്ടുള്ളതു് യശസ്സാണെന്നു രാമവചനം ഉദ്ധരിച്ചിരിക്കുന്നു. ഇവിടെ സീതയെ ഇന്ദ്രിയാർത്ഥമായി വർ

ണ്ണിച്ചു രാമന്റെ സ്നേഹമില്ലായ്മയും കാമപ്രചുരിമയും മതിയായ തെളിവാണത്രേ. എന്നാൽ ഇവിടെ കൂടുതൽ വിവേകം ഉപയോഗിച്ചുകൂടായ്കയില്ല. ആദർശനിഷ്ഠനായ ഒരു രാജാവെന്ന നിലയിൽ ഉച്ചവും ദുർഘടവുമായ ആ ലോകാരാധനമെന്ന രാജാദർശത്തെ ഉപാസിക്കണോ അതോ വെറും വ്യക്തിനിഷ്ഠമായ കളത്രസുഖത്തെ മുറുകെ പിടിക്കണമോ എന്ന പ്രശ്നത്തെ നേരിട്ടുകൊണ്ട് 'അനന്യനിവൃത്തി'യായ ആ 'വാച്യ'ത്തെ ഉച്ചാടനംചെയ്യാൻ സീതാപരിത്യാഗം അംഗീകരിക്കയാണ് രാമൻ ചെയ്യുന്നതു്. ഈ പരിത്യാഗംകൊണ്ടുതന്നെ രാമൻ ശ്രീ മാരാർ ഉൽപ്രേക്ഷിക്കുന്നപോലെ വെറും കാമുകനല്ലെന്നു കാണാം. കാമുകന്മാർ ദോഷവതികളായ സ്ത്രീകളെപ്പോലും, അവർ കാമത്തിനു പ്രതിവിധിയാകുമെങ്കിൽ, ഉപേക്ഷിക്കാതെ ലോകാപവാദത്തെ തൃണവൽക്കരിക്കുന്നതായിട്ടാണ് നാം കാണുന്നതു്. വാല്മീകിയുടേയും കാളിദാസന്റേയും രാമനാകട്ടെ സീതയുടെ പരിശുദ്ധിയിൽ യഥാർത്ഥമായ സംശയമേയില്ല. അപ്പോൾ രാജാദർശപ്രേമമാണ്, സ്ത്രീകാമുകത്വമല്ല, സീതാപരിത്യാഗത്തിൽ വിളങ്ങുന്ന രാമഗുണമെന്നു വ്യക്തം.

ഈ പരിത്യാഗംകൊണ്ടു രാമനു പിണഞ്ഞ വമ്പിച്ച ദുഃഖംതന്നെ രാമനു സീതയോടുള്ള പ്രേമത്തിന്റെയെന്നവണ്ണം അദ്ദേഹത്തിന്റെ ആദർശനിഷ്ഠയുടേയും പ്രമാണം. നിർവ്യക്തികങ്ങളും വ്യക്തിനിഷ്ഠങ്ങളുമായ ലക്ഷ്യങ്ങൾ തമ്മിൽ ഇടച്ചിലും അകൽച്ചയും വരുമ്പോൾ, രണ്ടാമത്തേതുപേക്ഷിച്ച് ആദ്യത്തേതു കൈക്കൊള്ളുകയാണ് മഹാത്മാക്കളുടെ ലക്ഷണം എന്നു ചരിത്രം ആദ്യന്തം പഠിപ്പിക്കുന്നു. കഠിനവും ജടിലവുമായ രാജ്യഭാരം ഇട്ടെറിഞ്ഞു സ്ത്രീസുഖം തേടുന്ന ചക്രവർത്തിമാരുടെ ചാപല്യങ്ങളോടു തട്ടിച്ചു നോക്കുമ്പോഴാണ് ആത്മപരിതയായ സീതയെപ്പോലുമുപേക്ഷിച്ച ലോകഹിതാനുവർത്തിയായ രാമന്റെ ലോകോത്തരത്വം അനശ്വരഭാസ്സോടെ മിന്നുന്നതു്. അതു തന്നെയാണ് 'രാമരാജ്യം' ഇന്നും അഭികാമ്യമായി അവശേഷിക്കുന്നതു്.

ഈ വിഷയം ഇത്രയും നീട്ടിയതു് പ്രകൃതത്തിനു് ആവശ്യമാകുമെന്നു കണ്ടുതന്നെയാണ്. ആശാന്റെ സീത കുറെ ഏറെക്കാലമായി ആത്മവിദ്യാനിരതയായി വാല്മീകിയുടെ ആ ശാന്തപാവനമായ ആശ്രമത്തിൽ കഴിഞ്ഞുകൂടുകയാണ്. അവളുടെ നിത്യസഹചാരികളാണെങ്കിൽ ഊഴിയെ ധന്യമാക്കുമാറ് അതിപാവനശീലമേറുന്ന സതിമാരായ മുനീന്ദ്രയോഷമാർ. വിശേഷിച്ചും ഉടനടി തന്നെ 'ഭജമാനൈകവിഭാവുമായ' ആ ആദിധാമം പൂകാൻവേണ്ട മനഃപാകവും സീത സമ്പാദിച്ചിരിക്കുന്നു. പൂർവജീവിതസ്മരണകളെ ആകക്കൂടെ തട്ടിയുണർത്തുന്ന ഒരു പ്രതിസന്ധിയിൽ, ആർഷവിജ്ഞാനത്തിന്റെ വെളിച്ചത്തിൽ അവയെ ഓരോന്നായി പരിശോധിച്ച് വിധി കല്പിക്കാൻ ഒരുമ്പെടുകയാണ്. കാട്ടിലും പടർപ്പിലും ചെന്നു തട്ടാത്ത ധാർമ്മികവും ആര്യവുമായ ഒരു ചിന്താസരണിയാണ് ഈ ഘട്ടത്തിൽ സീതക്കു സ്വാഭാവികം. ശുദ്ധമൂലമായ സ്വഭാവവിശേഷങ്ങളാണല്ലോ കരണത്രയവ്യാപാരങ്ങളിൽ സ്ഫുരിക്കുക. ആ വിശിഷ്ടയായ സീതയുടെ ചിന്താകല്ലോലിനിയാകട്ടെ ഒരു കാട്ടാറുപോലെ കുതിച്ചു ലക്ഷ്യം തെററി വളഞ്ഞും, പുളഞ്ഞും, ദുശ്ശങ്കകളാകുന്ന പ്രതിബന്ധങ്ങളിൽ തട്ടി ഇടറിയും പോകുന്നതായിട്ടാണ് കാണുന്നതു്. വളരെ പരിപക്വവും ആത്മവിദ്യാധീനവുമായ ആ മനസ്സിൽ ചിന്താതരംഗങ്ങൾ ഇരമ്പിക്കയ

റി. ഭോഗങ്ങൾ ഇരന്ന് ഉഴലുകില്ലെന്നാരിടത്ത്: (ശ്ലോ.-17); പക്ഷേ പതിരാഗജങ്ങളായ പ്രിയഭാവങ്ങൾ ഇനിയും തുലഞ്ഞിട്ടുമില്ല. (ശ്ലോ. 19) ഇതിന്റെയർത്ഥം ഭോഗവാസനകൾ ഇനിയും ഈ ആത്മവിദ്യാനിരതയിൽ കുടികൊള്ളുന്നു എന്നാണ്. എത്രയൊക്കെ വ്രതചര്യ പഴകിയെങ്കിലും കാർ നിറഞ്ഞ് ഇരുളടഞ്ഞ ഹൃദയാങ്കണങ്ങളിൽ 'ഈയ്യാമ്പാററപോലെ' ഉരുചിന്തകൾ പൊങ്ങിപ്പോലും. ചിത്തശുദ്ധി, സമതാബുദ്ധി, വൈരാഗ്യപ്രകർഷം തുടങ്ങിയ ആത്മവിദ്യാപ്രഭവങ്ങളായ ആ വകഗുണങ്ങളെവിടെ? ഇരുളിൽ ഹൃദയത്തെ ആഴ്ത്തുന്ന ഈ ചിന്താശല്യങ്ങളെവിടെ! പിന്നെ രാമന്റെ നേക്ക് തന്റെ പക്വഹൃദയത്തിൽവച്ചു പോററിവന്ന വിശ്വവിഖ്യാതവും, 'അദ്വൈതം സുഖദുഃഖയോഃ' എന്ന വണ്ണ്യവുമായ ആ ആദർശപ്രേമത്തിന്റെ നിലയാണെങ്കിൽ, അതു് 'അണലിപ്പാമ്പുകണക്ക്' തലപൊക്കാതെ നിദ്രചെയ്യുകയാണ്"! രാമായണസംസ്കാരം തെല്ലെപാലുമുള്ളവർക്ക് ഈ ഘട്ടത്തിൽ പകച്ചുനിന്നുപോകാതെ ഗത്യന്തരമില്ല. 'വിനീതനായ ഒരു മഹാകവിക്ക്" സീതയുടെ പ്രേമരഹസ്യം ആവിഷ്കരിക്കാൻ അത്യന്തമുദ്ദോജകമായ ഇത്തരമൊരുപമയെ കിട്ടിയുള്ളല്ലോ എന്നോർത്ത് അവർ അനുഗ്രഹത്തെ അനുകമ്പിക്കുന്നതോടൊപ്പം സ്വയം ഒട്ടേറെ ദുഃഖിക്കുകയും ചെയ്യും. വെറും ദ്വിതീയാക്ഷരപ്രാസമോടിക്കുവേണ്ടി അർത്ഥം കളഞ്ഞു പുളിച്ചതുകൊണ്ടുണ്ടായ പ്രമാദമാണിതെന്ന് ആശ്വസിക്കാനുമിടമില്ല. ഈർഷ്യാമലീമസമായ ഒട്ടേറെ വിചാരങ്ങൾക്ക് ഈററില്ലമായ ഈ ആവിഷ്ടഹൃദയത്തിൽ തിറക്കൂടിക്കിടക്കുന്ന 'പ്രണയത്തെ' അണലിപ്പാമ്പായി എണ്ണുന്നതിൽ ഉപപത്തിയും ഔചിത്യവുമില്ലാതില്ല. ഇതെല്ലാം അവിശ്വസനീയമാകുന്നതു് ആശാന്റെ സീത രാമനിൽനിന്ന് അനന്യയെന്ന് അഭിമാനിക്കുന്ന ആ പതിവ്രതാശിരോമണിയും ഭർതൃഗതപ്രാണയുമായ സീതയാണെന്ന ഓർക്കുമ്പോൾ മാത്രമാണെന്നുകൂടി പറയേണ്ടിയിരിക്കുന്നു.

ഈ പുത്തൻ സീത മുനീന്ദ്രയോഷമാരെ, മറെറാരിടത്ത് അപലപിക്കപ്പെടുന്ന ശ്രുതിപോലെ മാന്യമാണെന്നും, ഇവരോടു സഹവാസത്തിനിടയാക്കിയ ദുർവിധിയോട് അധമണ്ണഭാവമാണ് തനിക്കുള്ളതെന്നും മററും പറഞ്ഞു് വാനോളം വാഴ്ത്തുന്നു. വിനീതമായ ഈ ഉദാരത സന്ദർഭത്തിനനുഗുണവുമാണ്. ഗൗരവമേറിയ സംഭവങ്ങളുടെ അനുധ്യാനത്തിൽ നിഷ്പന്ദമാകേണ്ട മനസ്സാകട്ടെ പൊടുന്നനവെ 'പൗരി'മാരുടെ ദോഷശതങ്ങളിലേക്ക് നീങ്ങി, കണക്കില്ലാതെ അവരെ ശകാരിക്കുന്ന കാഴ്ച പരിഭ്രമജനകമെന്നേ പറയേണ്ടു. ആർഷജ്ഞാനവും പരിപാകവും മററും തെളിഞ്ഞു മിന്നേണ്ടതു് സഹാനുഭൂതിയിലും സഹതാപത്തിലുമാണ്, മൂർച്ചയേറിയ വാക്പാരുഷ്യത്തിലല്ല. എന്നല്ല ഈ ശാഖാചംക്രമണം അസ്ഥാനത്തിലുമാണ്. തനിക്കകപ്പെട്ട കർമ്മവിപാകജമായ ദുരിതങ്ങളുടെ സ്വരൂപാവധാരണമായിരിക്കണം സന്ദർഭത്തിനു ചേർന്ന ചിന്താവിഷയം—ദുരന്തവും ക്ലേശഭൂയിഷ്ഠവുമായ ജീവിതരംഗത്തിൽനിന്ന് അവസാനമായി തിരോഭവിക്കുന്ന വേളയിൽ നടത്തുന്ന ആത്മഗതത്തിന്റെ ഉള്ളടക്കം. അതൊക്കെയുണ്ടോ ഈ 'ലിറിക്കു' രീതിക്കാരൻ ക്രൂസ്സുന്നു! 'വായിൽ തോന്നിയതു് കോതയ്ക്കു പാട്ട്" എന്ന ഗ്രാമീണപരിപാടിയാണ് ഇവിടെ ആശാന്റെ സീത അനുവർത്തിക്കുന്നതു്.

ഈ ശകാരവർഷംകൊണ്ടു് തപ്തഹൃദയമന്ന കളിത്തപ്പോൾ ജീവിതസ്പർശിക

മായ പ്രശ്നങ്ങളിലേക്ക് സീതയുടെ കണ്ണോടുന്നു. മനഃശാസ്ത്രജ്ഞാനഗന്ധംപോലുമുള്ളവക്ക് ഈ അക്രമം അസഹ്യമായിത്തോന്നേണ്ടതാണ്. ഏറിയ കാലമായി ഹൃദയത്തെ കരണ്ടുകൊണ്ടിരുന്ന തീവ്രമായ നൈരാശ്യങ്ങളും അവമതികളുമെല്ലാം ബോധമണ്ഡലമാസകലം നിറഞ്ഞു കവിഞ്ഞു മറിയുമ്പോൾ അസംഗതമായ പരദോഷചർച്ചയിൽ മനസ്സു വ്യാപരിക്കുക, എന്നിട്ടു വെറും പ്രാസംഗികമെന്നപോലെ അംഗിയായ ആ വിഷയത്തിലേക്കു കടക്കുക. വർണ്ണ്യമായ അഭിജാതഹൃദയത്തോടു തന്മയീഭാവം സിദ്ധിച്ച ഒരു മഹാകവിക്ക് നാടകീയതാവിരുദ്ധമായ ഈ അപകർഷം ഉണ്ടാകുമായിരുന്നില്ല.

രാമചർച്ചയിൽപോലും ഇരുളിൽ തപ്പിത്തടയുന്ന ഒരു ഹൃദയമാണ് ആവിഷ്കൃതമായിരിക്കുന്നതു്; ദീർഘപരിചയംകൊണ്ടും പ്രേമമഹിമയാൽ സമുജ്ജ്വലമായ ആത്മജ്ഞാനംകൊണ്ടും ഉണ്ടാകേണ്ടിയിരുന്ന വിശ്വാസദാർഢ്യവും ഭാവസ്ഥൈര്യവുമല്ല. ദോഷദൃഷ്ടിക്കും പൌരോഭാഗ്യത്തിനും കുറേ ഏറെ നടമാടാൻ ഇടനല്കിയിട്ട്, അടിതെറ്റിയ തന്റെ അവിനയത്തിൽ പകച്ചുവെമ്പുന്ന ച്ഛായയിൽ, ആശാന്റെ സീത ആദ്യാംശമെല്ലാം വെറും പൂർവപക്ഷമാക്കി, രാമന്റെ തത്ത്വത്തെപ്പറ്റി ഫലപ്രദമാംവണ്ണം ഉത്പ്രേക്ഷിക്കുകയും, കുറേ ക്ഷമാപണകലശം കഴിച്ച് ഒടുവിൽ ആത്മശുദ്ധി വരിക്കുകയും ചെയ്യുന്നു.

ഈ കാലഘട്ടത്തിൽ, ഈ ശാന്തവും സമാഹിതവുമായ അന്തഃകരണവൃത്തിയോടുകൂടി, സീതയ്ക്കു ചിന്താവേശത്തിൽനിന്ന് ഉണരാമായിരുന്നു. രാമന്റെ ഏകപത്നീവ്രതം അചഞ്ചലമെന്നും കാഞ്ചനസീതാസഹവാസം അനുഗ്രഹത്തിന്റെ വാടാത്ത പ്രേമത്തിനു നിദർശനമെന്നും നീതിയുടെ നിശിതമായ വാൾത്തലയിലൂടെ ആദർശനിഷ്ഠനായ തന്റെ പ്രാണേശ്വരനു ചരിക്കാൻ കഴിയും എന്നും യമാദിഗുണപൌഷ്കല്യംകൊണ്ടു തപസ്വികളെപ്പോലും അനുഗ്രഹം കവച്ചുവയ്ക്കുന്നു എന്നും ചുരുക്കത്തിൽ, വാല്മീകിയുടെ രാമനെപ്പോലെ തന്നെ ഈ രാമനും 'ധൃതിയേറിയ ധർമ്മദീപമാണെ'ന്നും മററും ഉൾക്കണ്ണുകൊണ്ടു കണ്ടെത്തിയതിനു ശേഷം, അഭംഗുരമായ ശാന്തിയുടെ കതിരുകൾ അണിഞ്ഞുകൊണ്ട്, നിയതിയുടെ ഗതിവിഗതികൾ നിർലിപ്തമായി വീക്ഷിച്ചറിഞ്ഞ്, ബ്രഹ്മവിദ്യാസ്വരൂപിണിയായി ജീവന്മുക്തയായി ഈ സീതയ്ക്കും കഴിഞ്ഞുകൂടാമായിരുന്നു. പക്ഷേ അതല്ല പുത്തൻസീതയുടെ ഗതി. അവളുടെ മനോനഭസ്സിൽ വീശിയ ആ ഒളിക്ക്, മേഘജ്യോതിസ്സിന്റെ ക്ഷണികജീവിതമേ വിധിച്ചിട്ടുള്ളൂ. ദേശകാലാതീതമായ ആദിധാമത്തിലേക്കു പറക്കാൻ പോകുന്നു എന്ന വാക്കുകൾ ഉണ്ടെങ്കിലും വാസ്തവത്തിൽ അവിവേകവും അചിന്തയും പണ്ടേപ്പോലെ ഇനിയും ആ ഹൃദയത്തിൽ അടിഞ്ഞുകൂടിക്കിടക്കുന്നുണ്ട്. "ഞാൻ രാമന്റെ പാവയാണോ? ഇനിയും എന്റെ ചാരിത്രശുദ്ധിയെക്കുറിച്ചു ശങ്കയോ ആക്കെങ്കിലും? എന്റെ ചേതന ഇതൊന്നും പൊറുക്കുകയില്ല—ശരീരമെന്തൊക്കെ സഹിച്ചാലും—" ഇത്തരത്തിലുള്ള കുറമ്പു പറച്ചിലെവിടെ നിത്യശുദ്ധമുക്തമായ ആത്മശാന്തിയെവിടെ!

ഇമ്മാതിരിയുള്ള ആഭ്യന്തരവൈകല്യങ്ങൾ നിറഞ്ഞ ഈ കൃതിയെ ആശാന്റെ കൃതികളിൽ ഒന്നാമത്തേതാക്കാനും ഇതിലെ സീതയെ പൌരാണികസീതയുടെ സമശീർഷയാക്കാനുമുള്ള മാസ്മരശക്തി 'ചിറിക്കെ'

ന്ന പദത്തിനുണ്ടെന്നാണ് ശ്രീ മാരാരുടെ വ്യാമോഹം. സത്യത്തിൽ ഈ കൃതിയുടെ തനി സ്വഭാവം ഒരു ആംഗലേയപദംകൊണ്ട് നിർദ്ദേശിക്കണമെങ്കിൽ ആ പദം 'ഡ്രമാററിക്ക് ലിറിക്ക്' എന്നതാണ്. പ്രതിപാദ്യമായ വ്യക്തിയുടെ ഹൃദയം ഭാവൈകതാനമായ രീതിയിൽ നിവേദനം ചെയ്യുകയാണ് അതിൽ കവി ചെയ്യുന്നതു്. അതിന്റെ വിജയം സ്ഥിതിചെയ്യുന്നതു്, കവിയുടെ പ്രത്യേകമായ വ്യക്തിത്വം മറന്നു് പ്രതിപാദ്യവുമായി തന്മയീഭാവം പൂർണ്ണമായി കൈവരുത്തുന്നതിലാണു്. ആശാനാകട്ടെ സീതാപരിത്യാഗമെന്ന വിഷയത്തെപ്പററി നിർദ്ദോഷമല്ലാത്ത ഒരു പദ്യോപന്യാസം ചമച്ചിരിക്കുകയാണു്. 'ചിന്താവിഷ്ടയായ സീതയിൽ!' അതിനുള്ള അനുഗ്രഹത്തിന്റെ സ്വാതന്ത്ര്യത്തെ ആരും ചോദ്യം ചെയ്യാവുന്നതല്ല. ഈ പദ്യോപന്യാസത്തിലെ സീതയും വാല്മീകി കാളിദാസന്മാരുടെ സീതയും ഒന്നുതന്നെ എന്ന വാദം രണ്ടുപേരെയും മനസ്സിലാക്കിയിട്ടില്ലെന്നുമാത്രം തെളിയിക്കും. അതിനു നിലയുണ്ടെന്നു കാണിക്കാൻ ശ്രീ മാരാർ നടത്തിയ ചില സാഹസികവാദങ്ങളെക്കുറിച്ചു പരാമർശിച്ചുകഴിഞ്ഞു. അനാർജ്ജവത്തിനു മകുടം ചാർത്തുന്ന ഒന്നാകൊണ്ടു് ഉദാഹരണംകൂടി താഴെ ചേർക്കുന്നു. "നചാവദത് ഭർത്തുരവർണ്ണമാര്യാ" എന്ന കാളിദാസന്റെ സീതയുടെ വാക്കുകൾ എടുത്തിട്ടു് 'ആര്യാ' എന്നപദം 'പറഞ്ഞില്ല' എന്നതിനു കാരണം കാണിക്കുന്നെങ്കിൽ 'നാവദത്', 'പറഞ്ഞില്ല' എന്നു മാത്രമുള്ള എന്ന കാര്യംകൂടി സ്മരണീയമാണെന്നു് അസാമാന്യമായ ധന്യംമന്യതയോടുകൂടി ശ്രീ മാരാർ ചൂണ്ടിക്കാണിക്കുന്നു. അതായതു് ആര്യ ആകകൊണ്ടു് വാഗ്രൂപേണ ഭർത്താവിനെ പഴിച്ചില്ലെന്നുള്ള മനസ്സിൽ ഒട്ടേറെ അപലപിക്കുകതന്നെ ഉണ്ടായി എന്നാണു് ഈ നിരൂപകന്റെ 'കാഴ്ച.' എന്നാൽ രഘുവംശത്തിലെ ആ സുപ്രസിദ്ധമായ സന്ദേശം മുഴുവൻ നിസ്തുലമായ ആത്മസംസ്കാരസമ്പത്തിനുള്ള ഉജ്ജ്വലോദാഹരണമാണെന്ന കഥ സൂചിപ്പിക്കപോലും ചെയ്യുന്നില്ല. ശ്രീമാരാരുടെ അഭിപ്രായത്തിൽ ആര്യയാകാൻ വെളിയിൽ പ്രകാശിപ്പിക്കാതിരുന്നാൽ മതി മതിദോഷങ്ങളെ; ഉള്ളിൽ എത്ര വേണമെങ്കിലുംവച്ചു പോററാമെന്നു തോന്നിപ്പോകും. കരണത്രയശുദ്ധിയും പൊരുത്തവും നേടിയിരുന്ന ആര്യയായ സീത, ഭർത്താവിനെ ലവലേശം കുററപ്പെടുത്താൻ ധൈര്യപ്പെടാതെ, തന്നെത്തന്നെ പഴിക്കുകയും ഭാവിയിൽ വിപ്രയോഗം കൂടാതെയുള്ള ഭർത്താവായി രാമൻതന്നെ തീരുന്നതിനു് ദുശ്ചരമായ തപശ്ചര്യ നിറവേററുവാൻ തീരുമാനിക്കയും ചെയ്യുന്നു.

ആശാന്റെ സീതയെക്കുറിച്ചു് ചിലനിഗമനങ്ങളിൽ എത്തിച്ചേർന്നതിനുശേഷം അവയെ സ്ഥാപിക്കാൻ ബദ്ധപ്പെട്ടുകൊണ്ടാവണം പ്രതികൂലസാക്ഷ്യത്തെ മറച്ചുംകൊണ്ടു് അനുകൂലമെന്നു തോന്നിയതിനെ മാത്രം ഉയർത്തിപ്പിടിക്കാൻ ശ്രീ മാരാർ നിഷ്കർഷിച്ചിരിക്കുന്നതു്.



# ഹിന്ദിയിലെ ചെറുകഥകൾ



എൻ. ഈ. വിശ്വനാഥയ്യർ,
ബി. ഓ. എൽ. സാഹിത്യരത്നം

ഭാരതീയ ഭാഷകളുടെ അദ്ധ്യക്ഷപീഠത്തിൽ പ്രശോഭിക്കുന്ന ഹിന്ദി ഇന്ന് സാഹിത്യസമ്പത്തിൽ മറ്റേതു ഭാഷയേയും വെല്ലുവിളിക്കത്തക്ക ശക്തി കൈയ്ക്കലാക്കീട്ടുണ്ട്. കവിതയിലും നാടകത്തിലും നോവലിലും ചെറുകഥയിലും എല്ലാം ഹിന്ദി അതിവേഗം പുരോഗമിച്ചുകൊണ്ടിരിക്കയാണ്. പുതിയ മാസികകൾക്കും, ആഴ്ചപ്പതിപ്പുകൾക്കും കൈയും കണക്കുമില്ല. ഹിന്ദിയിലെ ചെറുകഥകൾ മററു ഇന്ത്യൻ ഭാഷകളിലെ സാഹിത്യത്തിനും വേണ്ട പ്രചോദനം നൽകിവരുന്നു. മലയാളത്തിൽത്തന്നെയും ഒരു ഹിന്ദികഥയുടെ തർജ്ജമയില്ലാത്ത വാരികയും മാസികയും ചുരുങ്ങും. തർജ്ജമക്കഥയില്ലെങ്കിൽ മാസിക അപൂർണ്ണമാണെന്ന ധാരണപോലും ബലപ്പായിട്ടുണ്ട്.

കഥകൾ പറഞ്ഞുതുടങ്ങിയതും കേട്ടുതുടങ്ങിയതും അനാദികാലംമുതൽക്കാണെങ്കിലും ഇന്ന് "ചെറുകഥ"യെന്ന പേരിലറിയപ്പെടുന്ന കഥകളുടെ പ്രസ്ഥാനം ആരംഭിച്ചിട്ട് അര ശതാബ്ദത്തിലധികമായിട്ടില്ല. പാശ്ചാത്യരുടെ സൗഹൃദം കൊണ്ടു ഭാരതീയർക്കു ലഭിച്ച വിശിഷ്ടസ്വത്താണ് ഇന്നത്തെ ചെറുകഥാപ്രസ്ഥാനം. ഭാരതത്തെ അടിച്ചമർത്തിവെക്കുവാൻ പാശ്ചാത്യരുടെ ഭരണകൂടം നമ്മെ എത്രയെല്ലാം വേദനിപ്പിച്ചിരുന്നാലും ശരി, ചില വൈദേശികവ്യക്തികളുടെ ജ്ഞാനപാരമ്യത്തെയും സാഹിത്യസേവനത്തെയും അഭിനന്ദിക്കാതിരിക്കുവാൻ നമുക്കു സാധ്യമല്ല. പല പല നല്ല കാര്യങ്ങളും നമുക്കു വിദേശീയസ്നേഹിതരിൽനിന്നു ലഭിച്ചിട്ടുണ്ട്. അവയിൽ ഒന്നാണ് ഇന്നത്തെ ഗദ്യശൈലി. അതിനോടൊപ്പം തന്നെ പ്രാധാന്യമേറിയ മറെറാരു നേട്ടമാണ് ചെറുകഥാസാഹിത്യം. ഇന്നത്തെ ചെറുകഥകൾ ഭാരതത്തിലെ പ്രാചീനകഥകളുടെ അനന്തരസന്താനങ്ങളാണെങ്കിലും പാശ്ചാത്യസംസ്കാരം അവയുടെ രൂപത്തിനു വളരെയധികം മാററങ്ങൾ വരുത്തീട്ടുണ്ട്. ഖദർകൊണ്ടുണ്ടാക്കിയ സൂട്ടും മററും ധരിക്കുന്നതുപോലെ പുതിയ വെട്ടും മട്ടുമുള്ള പഴയ കഥകളാണ് ഇന്നു നാം വായിക്കുന്നതു്.

ഹിന്ദിയിൽ "ചെറുകഥ"യ്ക്കു ഗല്പം എന്നും പേരുണ്ട്. ഗല്പസാഹിത്യം ഹിന്ദിയിൽ ആരംഭിച്ചതു ദിവംഗതനായ ശ്രീ ജയശങ്കര പ്രസാദിന്റെ "ഗ്രാമം" എന്ന കഥയോടുകൂടിയാണ്. ഒരു തികഞ്ഞ മിസ്റ്റിക്കുകവിയും നല്ല നാടകകാരനും ആയിരുന്ന പ്രസാദ്ജി ഇരുപതിൽപരം മനോഹരകഥകളും ഹിന്ദീസാഹിത്യത്തിനു നല്കി. ആകാശദീപ്, പ്രതിദ്ധ്വനി എന്ന രണ്ടു കഥാസംഗ്രഹങ്ങളിലായി അവ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. പ്രസാദ്ജിയുടെ കഥകൾ എല്ലാം മനുഷ്യന്റെ പ്രേമാദിവികാരങ്ങളുടെ ഹൃദ്യമായ കഥകൾ മനോഹരമായ

ഭാഷയിൽ പ്രതിപാദിക്കുകയാണു ചെയ്യുന്നതു്. "മാനവഹൃദയം ഒരു പദപ്രശ്നമാണു്; അതിന്റെ അർത്ഥം കണ്ടുപിടിച്ചു നൽകുക കലാകാരന്റെ കടമയുമാകുന്നു്" എന്നു പ്രേമചന്ദ്ജി ഗല്പങ്ങളെ നിർവചിച്ചതു പ്രസാദ്ജിയുടെ കഥകളെ സംബന്ധിച്ചു് അക്ഷരംപ്രതി സത്യംതന്നെ

ബിസാതീ (പെട്ടിക്കാരൻ) എന്ന അദ്ദേഹത്തിന്റെ കഥയിലെ കഥാവസ്തുതന്നെ ഇതിനുദാഹരണമാണു്. "ദരിദ്രനായ ഒരു സുന്ദരയുവാവു് തന്റെ പ്രേയസിക്കനുരൂപമായ ധനം നേടുവാൻ വിദൂരദേശത്തിലെ ധനികരുടെ വീടുതോറും അലഞ്ഞുതിരിയുന്നു. കുറെ വർഷങ്ങൾ കഥാനായികയും തന്റെ പ്രേമഗായകന്റെ യാതനകൾ ഓർത്തു ദിവസങ്ങൾ എണ്ണിക്കഴിച്ചുകൂട്ടുന്നു. അവസാനം പിതാവിന്റെ കഠോരശാസനത്താൽ അവൾ മറ്റൊരു ധനികനായ സർദാറിന്റെ ധർമ്മപത്നിയാകുന്നു. തന്റെ പഴയ സ്നേഹിതനെ മറക്കുവാൻ കഥാനായിക ശ്രമിക്കവേയാണു പ്രേയസിക്കു പ്രേമോപഹാരവുമായി യുവാവിന്റെ തിരിച്ചുവരവു്. ആ പ്രേമഗായകൻ കാണുന്നതു് അന്യപുരുഷന്റെ ധർമ്മപത്നിയെയാണു്. എങ്കിലും വളരെയധികം ക്ലേശിച്ചുകൊണ്ടുവന്ന വിലയേറിയ പ്രേമോപഹാരങ്ങൾ അയാൾ സമർപ്പിച്ചിട്ടേ പോകുന്നുള്ളു. നിരാശനായ ആ യുവാവു സർദാറിനോടു പെട്ടെന്നു വന്നുകൊള്ളാമെന്നു വാഗ്ദാനം ചെയ്തിട്ടു് അവിടെനിന്നും മറയുന്നു. കഥാനായികയുടെ ഹൃദയം ഈ സമർപ്പണം കണ്ടു വേദനയാൽ നുറുങ്ങുന്നു." ഇതാണു് ചുരുക്കത്തിലുള്ള കഥാവസ്തു. ത്യാഗപാവനമായ സ്നേഹത്തിന്റെ മഹത്വം പ്രസാദ്ജിയുടെ കഥകളിലെല്ലാം വർണ്ണിക്കുന്നതായി കാണാം. കവിയായ പ്രസാദ്ജിയുടെ കഥയിൽ കാവ്യമാധുരി കൂടി നമുക്കനുഭവപ്പെടുന്നു. അവിടവിടെയായി ഹൃദിസ്ഥമാക്കത്തക്കവണ്ണം ഹൃദ്യമായ ചില വാക്യങ്ങളും അർത്ഥാലങ്കാരങ്ങളും ആണു പ്രസാദ്ജിയുടെ കഥകൾക്കുള്ള പ്രത്യേകത.

ഹിന്ദീഗല്പസാഹിത്യത്തിൽ കാലക്രമം അനുസരിച്ചു പ്രസാദ്ജിക്കടുത്ത സ്ഥാനം ദിവംഗതനായ പ്രേമചന്ദ്ജിക്കാണു്. കഥകളുടെ സംഖ്യയും പ്രസിദ്ധിയും അടിസ്ഥാനപ്പെടുത്തിനോക്കിയാൽ പ്രേമചന്ദ്ജിക്കേ പ്രസാദ്ജിയെക്കാൾ ഉന്നതസ്ഥാനം നൽകാൻ നിവൃത്തിയുള്ളു. ഇൻഡ്യൻനാഷണൽകോൺഗ്രസ്സിന്റെ ആദർശോദ്ദേശങ്ങൾക്കു മഹാത്മാഗാന്ധിജി വരുത്തിയ മഹത്തായ പരിവർത്തനംപോലെ പ്രേമചന്ദ്ജിയുടെ സാഹിത്യസേവനം ഹിന്ദീഗല്പസാഹിത്യത്തിന്റെ രൂപത്തിലും അർത്ഥത്തിലും മഹത്തായ അന്തരം വരുത്തി. ദേവന്മാരുടെയും ധനികരുടെയുംമാത്രം കാര്യങ്ങൾ പറയുന്ന പഴയ പതിവു വിട്ടിട്ടു് അദ്ദേഹം വെറും സാധാരണക്കാരുടെ കഥകൾ എഴുതാൻ ആരംഭിച്ചു. സ്വദേശസ്നേഹം, ആദർശത്യാഗം, പാശ്ചാത്യപരിഷ്കാരനിമിത്തമുള്ള അധഃപതനം, ഹിന്ദുമുസ്ലീംമൈത്രി തുടങ്ങിയ സാധാരണ വിഷയങ്ങൾ പ്രേമചന്ദ്ജിയുടെ കഥാദർശനമായിത്തീർന്നു. നാട്ടിൻപുറത്തിലെ കർഷകന്റെ ഗൃഹജീവിതവും, നഗരങ്ങളിൽ ചെറിയ ശമ്പളംകൊണ്ടുപജീവിക്കുന്നവരുടെ കഷ്ടപ്പാടുകളും, ആചാരത്തിന്റെ പേരിൽ ഉള്ള അന്ധവിശ്വാസത്തിന്റെ നിരർത്ഥകതയും, ആഭരണത്തിനുവേണ്ടി സ്ത്രീകളുടെ കലഹവും എല്ലാം മനോഹരമായരീതിയിൽ സാധാരണകഥാപാത്രങ്ങളെക്കൊണ്ടു തന്റെ കഥകളിൽ വർണ്ണിച്ചു രാഷ്ട്രീയരംഗംമുതൽ വെറും നാട്ടിൻപുറത്തുകാരുടെ നെൽപ്പുരവരെയുള്ള സകലവിധ കുടുംബങ്ങളിലി

ലെയും യോഗക്ഷേമത്തിൻെറ കഥ പ്രേമചന്ദ്ജിയുടെ കഥകളിൽ കാണാം. ഈ വസ്തുതയാണ് പ്രേമചന്ദ്കഥകൾക്കു ലോകപ്രിയത്വം നൽകിയത്.

ഒരു കഥ വായിക്കുമ്പോൾ നാം അതിലെ കഥാപാത്രങ്ങളുടെ ജീവിതത്തെ നമ്മുടെ ജീവിതവുമായി താരതമ്യപ്പെടുത്തുന്നു. പ്രത്യേക പരിതഃസ്ഥിതികളിൽ നമുക്കു സംഭവിക്കാവുന്ന ഉൽകർഷാപകർഷങ്ങളുടെ ഒരു ശരിപ്പകർപ്പു നാം കഥകളിൽ കാണുന്നു. സത്യസന്ധതയുടെയും ദാരിദ്ര്യത്തിൻെറയും ഇരുമ്പുചങ്ങലകളിൽ കുടുങ്ങിപ്പോയി, എന്തു ചെയ്യണമെന്നറിയാതെ കുഴങ്ങുന്ന ചെറിയ ഉദ്യോഗസ്ഥൻെറയും വിളവു കുറഞ്ഞിട്ടും കരം ഒടുക്കാൻ നിവൃത്തിയില്ലാതെ കഷ്ടപ്പെടുന്ന കൃഷീവലൻെറയും മററും കഥകൾ വായിക്കുമ്പോൾ പ്രസ്തുത കഥാപാത്രങ്ങളുടെ നിലയിൽ ഇരിക്കുന്നവർ അവരവരുടെ ജീവിതത്തെത്തന്നെ കഥകളിലെ ജീവിതവുമായി തുലനം ചെയ്യാനൊരുങ്ങുന്നു. അങ്ങനെ അതിവേഗം ഹൃദയസംവാദം ഉണ്ടാകുന്നു. അതാണ് അവർ വീണ്ടും വീണ്ടും അത്തരം കഥകൾ വായിക്കുന്നത്.

പ്രേമചന്ദ്ജി എഴുതീട്ടുള്ള കഥകളുടെ സംഖ്യ ഇരുന്നൂറിൽക്കവിയും. അവ പല തരത്തിലുള്ളവയായതിനാൽ അവയ്ക്കു എല്ലാം യോജിക്കുന്ന ഒററ നിർവചനം നൽകുക അസാധ്യംതന്നെ. "ചെറുകഥ"യെ നിർവചിക്കുന്നതുതന്നെ വളരെ ദുർഘടമായിട്ടാണു സാഹിത്യകാരന്മാർ പറയുന്നത്. പതിനഞ്ചു മിനിട്ടിനകം വായിച്ചുതീർക്കാവുന്നതായിരിക്കണം ചെറുകഥയെന്നൊരു പക്ഷമുണ്ട്. ജീവിതത്തിൻെറ ഒരു അംശം ചിത്രീകരിക്കുകയാണു ചെറുകഥയുടെ ലക്ഷ്യം എന്നു മറ്റൊരു അഭിപ്രായക്കാർ പറയുന്നു. മനുഷ്യൻെറ ഉപബോധമനസ്സിലെ വികാരവിചാരങ്ങളെ ജനസമക്ഷം പ്രദർശിപ്പിക്കുന്ന കലാകാരനായിരിക്കും നല്ല കഥാകൃത്ത് എന്നും അഭിപ്രായം ഉണ്ട്. കല്പിതമായ കഥാപാത്രങ്ങളെക്കൊണ്ടോ വ്യക്തിത്വം ആരോപിച്ച ഭാവങ്ങളുടെ (വികാരങ്ങളുടെ) സംഭാഷണംകൊണ്ടോ ലോകപ്രസിദ്ധമായ ഒരു തത്ത്വം സ്ഥാപിക്കുവാനും ചില കഥാകൃത്തുക്കൾ ശ്രമിക്കുന്നു. സാമുദായികവും വ്യക്തിപരവുമായ ചില ചോദ്യങ്ങൾ മാത്രമായി അവശേഷിക്കുന്ന കഥകളും ഇല്ലാതില്ല. ഇവയിൽ ഏതുതരത്തിൽ പ്രേമചന്ദ്കഥകൾ പെടും? എന്നു ചോദിച്ചാൽ എല്ലാത്തരത്തിലുമുള്ള കഥകൾ അദ്ദേഹം എഴുതീട്ടുണ്ടെന്നു പറയാൻ നിർവാഹമുള്ളു. അവയ്ക്കാകപ്പാടെ ഒരു നിർവചനം നൽകണമെന്നാണെങ്കിൽ പ്രേമചന്ദ്കഥകൾ മനുഷ്യഹൃദയം നന്നാക്കാൻ—അതിൻെറ ദൌർബല്യം ഗ്രഹിച്ച് അതിനെ വിജയിക്കാനുള്ള ശക്തി മനുഷ്യനു നൽകാൻ—ഉപകരിക്കുന്ന മധുരൌഷധങ്ങളാണെന്നു പറയാം.

പ്രേമചന്ദ്ജിയുടെ കഥകൾക്കു പ്രചാരം സിദ്ധിച്ചതോടുകൂടി അദ്ദേഹം നിർദ്ദേശിച്ച മാർഗ്ഗത്തിൽക്കൂടി മററനേകം ഹിന്ദി ലേഖകന്മാരും എഴുതിത്തുടങ്ങി. ഇവരിൽ പ്രധാനപ്പെട്ടവർ സുദർശൻ, വിശ്വംഭരനാഥ് ശർമ്മാ കൌശിക് എന്ന രണ്ടുപേരാണ്. കൌതുഹലം വർദ്ധിപ്പിക്കുന്ന രസകരമായ കഥാവസ്തു രചിക്കുന്നതിൽ സുദർശനും ഉചിതവും മനോഹരവുമായ സംഭാഷണം രചിക്കുന്നതിൽ കൌശിക്കിനും ഉള്ള പാടവം അന്യാദൃശംതന്നെ. 'ഉത്തരരാമചരിതേ ഭവഭൂതിർവ്വിശിഷ്യതേ' എന്നു പറഞ്ഞിട്ടുള്ളതുപോലെ സംഭാഷണരചന

യിൽ കൗശിക് പ്രേമചന്ദിനെപ്പോലും ജയിച്ചിരുന്നു.

പ്രേമചന്ദ്ജി കഥകൾ എഴുതിയിരുന്ന കാലത്തു് അദ്ദേഹത്തിന്റെ പ്രോത്സാഹനം ലഭിച്ച മററനേകം കഥാകൃത്തുകളുണ്ടു്. പക്ഷേ അധികം ലേഖകന്മാരും അദ്ദേഹത്തിന്റെ കഥാപഥത്തെ അന്ധമായി അനുഗമിച്ചതേയുള്ളു. ഒരു പദ്ധതിയവലംബിച്ചു പുതിയ തത്വങ്ങൾ ഉൾക്കൊള്ളുന്നകഥകൾ എഴുതിയ ചുരുക്കം ചില പ്രേമചന്ദ്-ശിഷ്യന്മാരിൽ ഒന്നാംസ്ഥാനം ജൈനേന്ദ്രകുമാറിനാണു്. സാഹിത്യസേവനത്തിൽ പ്രേമചന്ദ്ജി ജൈനേന്ദ്രകുമാറിനെ പ്രിയശിഷ്യനെപ്പോലെയും ജൈനേന്ദ്രജി പ്രേമചന്ദിനെ ഉത്തമ ഗുരുവിനെപ്പോലെയും കരുതിവന്നു.

ദാർശനികനായ ജൈനേന്ദ്രകുമാർ സകല കഥകളിലുമുള്ള പ്രശ്നങ്ങളെ ഒരു നൂതനവീക്ഷണകോടിയിൽക്കൂടിയാണു ചർച്ചചെയ്തിട്ടുള്ളതു്. ജീവിതത്തിന്റെ ഏതെങ്കിലും ഒരംശത്തിന്റെ ലഘുചിത്രണവും ഗംഭീരമായ ഒരു തത്വത്തിന്റെ വിശദീകരണവും ജൈനേന്ദ്രന്റെ കഥകളിൽക്കാണുന്നു. ബങ്കിമചന്ദ്രൻ, ശരശ്ചന്ദ്രൻ തുടങ്ങിയ ബംഗാളി സാഹിത്യകാരന്മാരെയാണു് അദ്ദേഹം ആദർശസാഹിത്യകാരന്മാരായിക്കരുതുന്നതു്. വായനക്കാരുടെ ബുദ്ധിക്കു ചിന്തിക്കാനുള്ള സാമഗ്രി അദ്ദേഹത്തിന്റെ ഓരോ കഥയിൽനിന്നും ലഭിക്കും. സമർത്ഥനായ ചിത്രകാരൻ ചില ലഘുരേഖകൾ വരച്ചു് അവയിൽനിന്നും കാഴ്ചക്കാർക്കു മനോഹരമായ ഒരു ചിത്രത്തിന്റെ പശ്ചാത്തലം നൽകുന്നതുപോലെ ജൈനേന്ദ്രകുമാർ കഥയിലെ പല ആശയങ്ങളും അവ്യക്തമായി പ്രതിപാദിച്ചിട്ടു് ശേഷമുള്ള ഭാഗം വായനക്കാരുടെ വിചിന്തനത്തിനു വിട്ടുതരുന്നു. ആകപ്പാടെ ആശയത്തിലും രൂപത്തിലും മററു കഥകളിലില്ലാത്ത ഒരു പുതുമ ജൈനേന്ദ്രന്റെ കഥകൾക്കുണ്ടു്. അവയുടെ അവ്യക്തത ചിലപ്പോൾ വായനക്കാരെ ശ്വാസംമുട്ടിക്കാറുമില്ലാതില്ല.

ഇന്നത്തെ കഥാകൃത്തുകളിൽ നൂതനമായ ചിന്താഗതിയുള്ളവരെന്നു തികച്ചും പറയാവുന്നു രണ്ടു സമർത്ഥന്മാരാണു പണ്ഡിത ഭഗവതി പ്രസാദവാജപേയിയും "അജ്ഞേയ" എന്നറിയപ്പെടുന്ന "സച്ചിദാനന്ദഹീരാനന്ദ വാത്സ്യായനാ"നും. വാജപേയി സമുദായത്തിന്റെ നിഷിദ്ധകോടിയിൽ തള്ളപ്പെട്ടിട്ടുള്ള വേശ്യാ, ചോരൻ, തൊഴിലാളികൾ തുടങ്ങിയവരുടെ ഹൃദയങ്ങൾ ചിത്രീകരിക്കുന്നു. അജ്ഞേയൻ സ്നേഹം, കോപം, സേവനം, ദ്രോഹം തുടങ്ങിയ മാനസികവികാരങ്ങൾക്കു വ്യക്തിത്വംനൽകി ഹൃദ്യമായ കഥകൾ രചിക്കുന്നു. "ശത്രു" തുടങ്ങിയ അജ്ഞേയന്റെ കഥകൾ ഉദാഹരണമായിപ്പറയാം. വാജപേയിജി ലിംഗവിജ്ഞാനീയത്തിന്റെ ചില തത്വങ്ങൾകൂടി തന്റെ കഥകളിൽ പ്രതിപാദിക്കുവാൻ ശ്രമിക്കുന്നുണ്ടു്. രണ്ടുപേരും നല്ല ചിന്തകന്മാരായതിനാൽ ചിന്തകൾ ഇരുവരുടെയും കഥകളിൽ പ്രതിഫലിച്ചുകാണുന്നുണ്ടു്. അവരുടെ കഥകളിൽ കഥാവസ്തുവിനെക്കാൾ കഥാപാത്രങ്ങളുടെ ഹൃദയത്തിൽ തിരയടിക്കുന്ന വിചാരവികാരങ്ങളാണു് പ്രധാനമായി പ്രത്യക്ഷപ്പെടുന്നതു്.

ലോകത്തിൽ സർവ്വാംഗങ്ങളിലും പുരുഷന്മാർക്കു തുല്യമായ സ്ഥാനം സ്ത്രീകൾക്കു ലഭിച്ച കാലമാണല്ലോ ഇതു്. വിശിഷ്യ ഭാരതത്തിൽ ഉന്നതമായ പല പദവികളും മഹിളകൾ അലങ്കരിക്കുന്നതിൽ എല്ലാവരും അഭിമാനംകൊള്ളുന്നു. സാഹിത്യക്ഷേത്രത്തിലും സ്ത്രീകൾ മുന്നിട്ടിറങ്ങി പ്രവർത്തിച്ചതി

ന്റെ ഫലമായി ലേഖകന്മാരുടെ സംഖ്യക്കനുരൂപമായ ഒരു സംഖ്യ സാഹിതീസഖികളുടെയും ലഭിക്കുന്നുണ്ട്. ഹിന്ദിയിൽ കവിതകളും കഥകളുമാണ് സാഹിത്യസേവനം ചെയ്യുന്ന സഹോദരിമാരെ അധികം ആകർഷിച്ചിട്ടുള്ളത്. ചെറുകഥകൾ ധാരാളം എഴുതുന്ന സ്ത്രീകളിൽ മുൻഷി സത്യവതി മല്ലിക്ക്, സുഭദ്രാകുമാരി ചൗഹാൻ, തോരൻദേവി, ആശാദേവി തുടങ്ങിയവരുടെ പേരുകൾ പ്രധാനമായി പറയാം. ഇവരിൽ ഒന്നാംസ്ഥാനം ഉഷാദേവിമിത്രായ്ക്കാണ് നൽകപ്പെടുന്നത്. അവർ ഭാരതത്തിന്റെ പ്രാചീനാദർശങ്ങളിൽ നിന്നണുപോലും മാറാതെ കവിഹൃദയത്തോടുകൂടി വിവിധ ഭാവനകൾ മനോഹരമായി ചിത്രീകരിച്ചിട്ടുള്ളതു സഹൃദയന്മാർക്ക് ആനന്ദം പ്രദാനം ചെയ്യുന്നത്.

മലയാളത്തിലെന്നപോലെ ഹിന്ദിയിലും പുരോഗമനകഥകളും പശ്ചാദ്ഗമനകഥകളും അവയെപ്പററി സാഹിത്യകാരന്മാർ തമ്മിലുള്ള വടംവലിയും ഇല്ലാതില്ല [illegible] പ്രചരണപ്രധാനങ്ങളായ കഥകളും ആദർശം നിറഞ്ഞ ഗല്പങ്ങളും ഹിന്ദിയിലുണ്ട്. പക്ഷേ നല്ലതും ചീത്തയും തിരിച്ചറിഞ്ഞു നിശ്ചയിക്കേണ്ടതു വായനക്കാരാണ്. ഭാവിയിലെ തലമുറകളാണ് അവയ്ക്കു ന്യായമായ സ്ഥാനം കല്പിക്കുന്നതിനു ശരിയായ അവകാശികൾ. ജീവിതത്തിന്റെ ഉത്കർഷത്തിനുപകരിക്കുന്ന കഥകൾ നിലനിൽക്കും, മററവ കുറേക്കാലം കഴിയുമ്പോൾ വായിക്കാനാളില്ലാതെ നഷ്ടപ്പെടുകയും ചെയ്യും എന്നു മാത്രമേ നിഷ്പക്ഷപാതികൾക്കു പറയാനുള്ളു. ഇന്നത്തെ നില വച്ചു നോക്കുമ്പോൾ ഹിന്ദിയിലെ ഗല്പസാഹിത്യം കെട്ടിപ്പടുത്തുവരുന്ന ഒരു സൗധമാണ്. ഈ സൗധം വിശ്വസാഹിത്യവീഥിയിലെ ആകാശചുംബിയായ അനുപമസൗധം ആയിത്തീരുവാനുള്ള ലക്ഷണങ്ങളെല്ലാം ഇന്നു കാണുന്നുമുണ്ട്.



ഹരീന്ദ്രനാഥ ചട്ടോപാദ്ധ്യായന്റെ ആത്മകഥയുടെ ഒന്നാം ഭാഗം നളന്ദാ പ്രസിദ്ധീകരണക്കാർ ഈയിടെ പ്രകാശിപ്പിച്ചിരിക്കുന്നു. രണ്ടാംഭാഗം 'സ്വതന്ത്രം' എന്ന ഇംഗ്ലീഷുവാരികയിൽ ഖണ്ഡശ്ശ പ്രസിദ്ധപ്പെടുത്തുന്നുമുണ്ട്. ഗ്രന്ഥതല്പരന്മാരുടെ ശ്രദ്ധയെ സവിശേഷം ആകർഷിക്കുന്ന ഒരു കൃതിയാണിതു്.

## 'മഹാന്മാരുടെ കൂടെ'

### ദിലീപ്കുമാർ റോയിയുടെ ഉൽകൃഷ്ടഗ്രന്ഥം



**വൈക്കം ചന്ദ്രശേഖരൻനായർ**

സ്വന്തം അനുഭവങ്ങളിലും അവ നൽകുന്ന ആഹ്ളാദങ്ങളിലും മററുള്ളവരെക്കൂടി പങ്കുകൊള്ളിക്കുവാനാഗ്രഹിക്കുക— തികച്ചും മനുഷ്യസഹജമായൊരു വാസനയാണതു്. ഈ അനുഭവങ്ങളും ആഹ്ളാദങ്ങളും സാമാന്യജീവിതത്തിൽ അപൂർവങ്ങളെങ്കിൽ, ഈ ആഗ്രഹവും അതിനൊത്തധികപ്പെട്ടിരിക്കും. ഇതിനൊരു പ്രത്യക്ഷോദാഹരണമത്രേ ശ്രീ. ദിലീപ്കുമാർ റോയിയുടെ 'മഹാന്മാരുടെ കൂടെ' (Among the Great) എന്ന ഗ്രന്ഥം. പേരുകൊണ്ടു് സൂചിപ്പിക്കപ്പെടുന്നതുപോലെ, മഹാന്മാരായ ചില വ്യക്തികളുമായുള്ള ഗ്രന്ഥകർത്താവിൻെറ സംഭാഷണങ്ങളുടേയും സമ്പർക്കത്തിൻെറയും സമാഹാരമാണു് ഈ പുസ്തകം. സാമാന്യജീവിതത്തിൽ അപൂർവമായ ഒരനുഭവമാണിതെന്നു സമ്മതിക്കണം. കാരണം ഈ മഹാന്മാരെന്നു പറയുന്ന കൂട്ടർതന്നെ ലോകത്തിൽ അപൂർവന്മാരാണെന്നുള്ളതുതന്നെ. മാത്രമല്ല, അവർ എത്രകണ്ടു സാമാന്യതയിലേക്കിറങ്ങിവന്നാലും ശക്തി, ആഴവും ഗാംഭീര്യവും നിറഞ്ഞ അവരുടെ ആത്മീയ ഭാവങ്ങളിലേക്കു കടന്നുചെല്ലുവാൻ സാധാരണനിലയിൽ അത്ര എളുപ്പമല്ല. അതിനു്, മഹത്തായ അവരുടെ വികാരവിചാരങ്ങളെ സമീപിക്കുവാനെങ്കിലും തക്കവികാസം നമുക്കു സിദ്ധിക്കണം. അങ്ങനെ ഉന്നത സത്വന്മാരായ മഹാത്മാക്കളുടെ മാനസികപ്രപഞ്ചങ്ങളെ അറിയുവാനും അവയോടടുക്കുവാനും തക്ക ഉൾക്കനം കൈവന്നിട്ടുള്ളവരുടെ കൂട്ടത്തിലൊരാളാണു്, ശ്രീ ദിലീപ്കുമാർ റോയ്. അദ്ദേഹത്തിൻെറ ഈ ഗ്രന്ഥം ഇതിനു സാക്ഷ്യം വഹിക്കുന്നു. മനുഷ്യസമുദായത്തിൻെറ ഉൽഗതിക്കുവേണ്ടി ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന വിശ്വപ്രേമികളെയാണു അദ്ദേഹം സമീപിക്കുന്നതു്. ജീവിതാരാധകനായ കലാകാരനും അസ്വസ്ഥഹൃദയനായ ദാർശനികനും എല്ലാമുണ്ടതിൽ. ആ സമീപനമോ?—സംശയിക്കുകയും ചോദ്യംചെയ്യുകയും ചെയ്യുന്ന ഒരു സത്യാന്വേഷിയെപ്പോലെയും. അങ്ങനെ, മനുഷ്യവിജ്ഞാനത്തിൻെറ ദിവ്യസങ്കേതങ്ങളിലേക്കുള്ള ഏതാനും തീർത്ഥാടനങ്ങളുടെ ആകത്തുകയാണു് ഈ പുസ്തകത്തിൽ അദ്ദേഹമുൾക്കൊള്ളിച്ചിട്ടുള്ളതു്. വെറുതേയല്ല, ഇതിൻെറ ബംഗാളിയിലുള്ള മൂലകൃതിക്കു് ശ്രീ. റോയി 'തീർത്ഥങ്കർ' എന്നു പേരു നൽകിയതു്.

മഹാന്മാരായ അഞ്ചു വ്യക്തികളെയാണു് ശ്രീ. റോയി ഈ ഗ്രന്ഥത്തിലൂടെ അവതരിപ്പിക്കുന്നതു്: കലാകാരനായ റൊമെയ്ൻ റോളാണ്ട്, നവോദ്ധാരകനായ ഗാന്ധിജി, ചിന്തകനായ ബെർട്രാൻഡ് റസ്സൽ, മഹാകവി രവീന്ദ്രനാഥടാഗോർ, യോഗി ശ്രീ

അരവിന്ദൻ (ഇവരിൽ രണ്ടുപേർ ഇതിനകം നമുക്കു നഷ്ടപ്പെട്ടിരിക്കുന്നു—റോളാണ്ടും ഗാന്ധിജിയും. പക്ഷെ അനശ്വരമാവാൻ വേണ്ടി മാത്രം ആ ജീവിതങ്ങളവസാനിച്ചു എന്നു നമുക്കു സമാധാനിക്കാം.) വാസ്തവത്തിൽ, ഇവർ ആരാണ്? പല നാട്ടുകളിൽ പിറന്നവർ, പല മാറ്റങ്ങളും സ്വീകരിച്ചു മുമ്പോട്ടു പോന്നിട്ടുള്ളവർ. പക്ഷെ ഇവർ തമ്മിലുള്ള ആത്മീയൈക്യമോ—അതിവിപുലവും അപാരവുമാണതു്. ഇടുങ്ങിയ പരിധികളെ അതിലംഘിച്ചു് ആന്തരികമായ ചൈതന്യത്തിന്റെ അത്യുന്നതമേഖലകളിലേക്കു് അവർ വളർന്നുയർന്നിരിക്കുന്നു. ജീവിതമൂല്യങ്ങളേയും അവ ഉന്നയിക്കുന്ന മഹാപ്രശ്നങ്ങളേയും കുറിച്ചു പകലും രാവും തലനീറി ചിന്തിച്ചു് സ്വന്തമായ അഭിപ്രായങ്ങൾ സൃഷ്ടിക്കുകയും അവയെ ലോകനന്മയ്ക്കായി സമർപ്പിക്കുകയുമാണ് അവർ ചെയ്യുന്നതു്. ഇതിന്റെ പിന്നിൽനില്ക്കുന്ന പ്രേരണാശക്തി ഒന്നു മാത്രമാണ്—മനുഷ്യസ്നേഹം. മനുഷ്യസമുദായം ഇനിയും വളർന്നിട്ടില്ല. ജീവിതം ജീവിക്കത്തക്കതായിട്ടുമില്ല. ചുററും എരിഞ്ഞുപൊങ്ങുന്ന വൈരുദ്ധ്യങ്ങളിൽപ്പെട്ടു നാം കുഴങ്ങുകയാണ്. ഇതിനൊരു പോംവഴിയുണ്ടാവണം, ജീവിതം ജീവിക്കത്തക്കതാക്കിത്തീർക്കണം—ഇതാണിവർ ലോകത്തിനു നൽകുന്ന സന്ദേശം. ഇതുകൊണ്ടു തന്നെയാണ് ഇന്നത്തെ സാമൂഹ്യമായ ക്രമക്കേടുകൾ കണ്ടറിഞ്ഞു കഴിഞ്ഞിരിക്കുന്ന മനുഷ്യർ ഇവരുടെ നേർക്കു് ആദരപൂർവം നോക്കിപ്പോകുന്നതും.

പക്ഷെ ദൂരെയിരുന്നുകൊണ്ടു കാണുന്ന ആ റോളാണ്ടിനേയും, ഗാന്ധിജിയേയും, ടാഗോറിനേയും ഒന്നുമല്ല നാം ശ്രീ. റോയിയുടെ ഗ്രന്ഥത്തിൽ കാണുന്നതു്. മററിടങ്ങളിൽ നാം അവരുമായിട്ടല്ല, അവരുടെ ഗ്രന്ഥങ്ങളുമായിട്ടാണു പരിചയപ്പെട്ടിട്ടുള്ളതു്. അവയിൽ പ്രതിഫലിക്കുന്ന ആശയഗതികളുമായി യോജിക്കുകയോ എതിർക്കുകയോ ചെയ്യുകയെന്നല്ലാതെ വ്യക്തികളായ അവരെക്കുറിച്ചോർമ്മിക്കുവാൻ നാമധികം ക്ലേശിക്കാറില്ല. എന്നാൽ ഇവിടെ അങ്ങനെയല്ല അനുഭവപ്പെടുക. ഔപചാരികത്വത്തിന്റെ കെട്ടുമുഴിയിലിരുന്നുകൊണ്ടുള്ള ഗ്രന്ഥരചനയിൽ കാണുന്ന ആ അകൽച്ച ഇവരും നാമുമായിട്ടില്ല. നേരമറിച്ചു ഹൃദയം തുറന്നുള്ള സംഭാഷണങ്ങൾ, ആത്മാർത്ഥമായ അനുഭവസമ്മതങ്ങൾ, ഉള്ളുഴിഞ്ഞ ഉപദേശങ്ങൾ എല്ലാംകൂടി മനസ്സിന്റെ മാർദ്ദവമുള്ള വശങ്ങളിൽ സ്പർശിച്ചുകൊണ്ടാണവർ നമ്മെ കടന്നുപോകുന്നതു്. ഇത്ര മാത്രവുമല്ല, കല, ശാസ്ത്രം, സാഹിത്യം, എന്നു വേണ്ട എണ്ണമററ ചലതും കലുന്ന ആ അന്തരീക്ഷങ്ങൾ അപൂർവ്വമായ ഉന്മേഷവും ആനന്ദവുമാണ് നമുക്കരുളുന്നതു്. ചുരുക്കത്തിൽ ശ്രീ. റോയിയുടെ ഉദ്ദേശം തികച്ചും സാധിതമാവുന്നുണ്ട്. ആ സംഭാഷണങ്ങൾ അദ്ദേഹത്തിന്നു നൽകിയ അനുഭൂതികളുടെ ഒരംശം നമുക്കു ഇതിൽനിന്നുണ്ടാവും.

ദിലീപ്കുമാറും റൊമേൻ റോളാണ്ടും തമ്മിലുള്ള ബന്ധത്തിൽ മററെല്ലാവരോടുമുള്ളതിനേക്കാൾ ഒരു പ്രത്യേകതയുണ്ട്. ശ്രീ. റോയി പ്രഗത്ഭനായ ഒരു സംഗീതജ്ഞനാണ്. എന്നു വച്ചാൽ ഇന്ത്യൻ സംഗീതത്തിൽ മാത്രമല്ല യൂറോപ്യൻ സംഗീതത്തിലുംകൂടി പാടവമുള്ളയാൾ. അദ്ദേഹം റോളണ്ടിനെപ്പോലെ സംഗീതപ്രേമിയായ ഒരു വിശ്വകലാകാരനാൽ ആകർഷിക്കപ്പെട്ടുപോവുക എന്നതത്ഭുതമല്ല. 1903-ൽ റോളാണ്ട് സുപ്രസിദ്ധ ഗാനകർത്താവായ

ബീഥോവൻെറ ജീവചരിത്രം പ്രസിദ്ധപ്പെടുത്തി. യാതനകളുടെ കനംപേറി ഞെരുങ്ങുമ്പോഴും നിവർന്നുനിന്നു പ്രയത്നിക്കുന്ന മനുഷ്യത്വത്തിൻെറ ഒരു സിംബലായിരുന്നു അതു്. പുറമെ, 1904-നും 1914-നുമിടയ്ക്കു് വിശ്വോത്തരമായ 'ജീൻക്രിസ്തോഫ്' പുറത്തുവന്നു. കലാദാഹിയായ ഒരാത്മാവിൻെറ വേദനകളെയാണു് അദ്ദേഹം അതിലും ചിത്രീകരിച്ചതു്. സംഗീതത്തെക്കുറിച്ചുള്ള പല അഭിപ്രായങ്ങളും റോളാങ്ങ് അതിലൂടെ വെളിപ്പെടുത്തി. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം സംഗീതം ഒരു കലമാത്രമല്ല, ഒരു സ്വാധനയാണു്. അതു് കാലദേശപരിമിതികൾ അറിയുന്നില്ല. സാങ്കേതികതയുടെ പരിധികളെല്ലാം മറന്നു്, വികാരത്തിൻെറ ദിവ്യചലനങ്ങളുമായി വന്നു, അതു് നമ്മുടെ ആത്മാവിനെ ഉമ്മവച്ചുണർത്തുന്നു. കലയെ, തികഞ്ഞ ആസ്തിക്യബോധത്തോടെ സമീപിച്ചിരുന്ന റോയിക്കു് ഈ ചിന്താഗതിയുമായി വളരെ വേഗം പൊരുത്തപ്പെടുവാൻ കഴിഞ്ഞുവെന്നതു് സ്വാഭാവികമാണല്ലോ. "സംഗീതകലയിലേക്കുള്ള നിസർഗ്ഗസിദ്ധമായ ഉൾക്കാഴ്ചകൊണ്ടു് എന്നെ ഇത്രമാത്രമാകർഷിച്ചതായിട്ടു്, എൻെറ സംഗീതബോധത്തെ ഇതിലുമേറെ വികസിപ്പിച്ചതായിട്ടു്, മറെറാരാളുണ്ടെന്നു തോന്നുന്നില്ല" എന്നു് റോളാങ്ങിനെപ്പററി റോയി തന്നെ പറയുന്നുണ്ടു്. (Page 62)

കിഴക്കു കിഴക്കും പടിഞ്ഞാറു പടിഞ്ഞാറുമെന്നു് (കിപ്ലിങ്ങിനേയും മററും പോലെ) വിശ്വസിച്ചിരുന്ന ആളല്ല റോളാങ്ങ്. കിഴക്കായാലും പടിഞ്ഞാറായാലും ശരി, മനുഷ്യൻ മനുഷ്യൻതന്നെ. അവൻെറ ആത്മീയമൂല്യങ്ങൾ ഒന്നുതന്നെ. ഇതുകൊണ്ടുതന്നെയാണു്, നീണ്ട കടലും കരയും കടന്നു് ഇങ്ങു കിഴക്കുകിടന്ന രാമകൃഷ്ണൻേറയും വിവേകാനന്ദൻേറയും ഗാന്ധിജിയുടേയും എല്ലാം ചൈതന്യം കണ്ടെത്തുവാൻ അദ്ദേഹത്തിനു കഴിഞ്ഞതു്. റോയിയുമായുള്ള ഈ സംഭാഷണങ്ങളിലുമുണ്ടു് ഈ ബോധത്തിൻെറ അടിയൊഴുക്കുകൾ. ദിലീപ് ആലപിച്ച ഇൻഡ്യൻ സംഗീതമാതൃകകൾക്കു യൂറോപ്പിൽ നല്ലൊരു ഭാവിയുണ്ടെന്നുള്ള അദ്ദേഹത്തിൻെറ പ്രവചനം തന്നെ ഇതിനുദാഹരണമാണു്. (ഇന്ത്യൻസംഗീതം പടിഞ്ഞാറെക്കാരൻെറ കാതിനും കരളിനും പിടിക്കുകയില്ലെന്നാണു് പൊതുവേയുള്ള വിശ്വാസം. ദിലീപ്കുമാർപോലും ഏറെക്കുറെ ഈ വാദക്കാരനാണു്) തന്നെയല്ല: സംഗീതത്തിൽ പുതിയ സങ്കേതങ്ങൾക്കുവേണ്ടി കാത്തിരിക്കുന്ന പാശ്ചാത്യദേശത്തിനു ഇന്ത്യയിൽനിന്നും പ്രേരണ ലഭിക്കാവുന്നതാണെന്നും അദ്ദേഹമഭിപ്രായപ്പെടുന്നു. ഇന്ത്യയിലെ ഗാനങ്ങൾ യൂറോപ്യന്മാർക്കും, യൂറോപ്യന്മാരുടേതു് ഇന്ത്യാക്കാർക്കും മനസ്സിലാവുകയില്ലെന്നു പറയുന്നതു് തികഞ്ഞ ഒരറിവില്ലായ്മയാണെന്നാത്രേ അദ്ദേഹത്തിൻെറ വിശ്വാസം. വളരെയേറെ ശുഭപ്രതീക്ഷയോടെ അദ്ദേഹം പറയുകയാണു്—"ദൂരം കുറേക മൂന്നുവണ്ണം അകററിക്കളഞ്ഞ ആ മഹത്തായ ഇൻഡോയൂറോപ്യൻ കുടുംബത്തെ വീണ്ടും ഒന്നിച്ചിണക്കിക്കൊണ്ടുവരുവാൻ നമുക്കു ശ്രമിക്കാം" (Page 29.)

റോയിയുമായുള്ള സംഭാഷണത്തിൽ റോളാങ്ങ് നിരവധി കാര്യങ്ങളെക്കുറിച്ചു സ്പർശിക്കുന്നുണ്ടു്. കലയുടെ പ്രയോജനവശമാണു് പ്രധാനം. ബീഥോവൻെറ അധൃഷ്യവും സാമൂഹ്യോന്മുഖവുമായ കലാവൈഭവം, ടോൾസ്റ്റോയിയുടെ ആദർശാത്മകത്വം, ഗാന്ധിജിയുടെ അജയ്യമായ മഹത്വം, ടർജിനീഫ്, ബൽസാക്, ഹ്യൂഗോ ഇവരുടെ വിവിധവും വിപുലവുമായ കലാത്മകഭാവ

ങ്ങൾ, എല്ലാം അതിലടങ്ങുന്നു. പുരോഗതിയേക്കുറിച്ചു റോളാങ്ങിന്റെ അഭിപ്രായങ്ങൾ നാമൊന്നു ശ്രദ്ധിച്ചുകേട്ടാൽ നന്ന്. പിന്നെ സംഗീതത്തെക്കുറിച്ചൊരു ദീർഘചർച്ചയാണ്. ഒടുവിൽ, എട്ടുപത്തു വാചകങ്ങൾകൊണ്ടു് റോയി റോളാങ്ങിന്റെ നിറപ്പറവുള്ളൊരു ചിത്രം (വിഷാദച്ഛായ വീശുന്നതെങ്കിലും) വരച്ചിരിക്കുന്നു. കലയെപ്പററിപ്പറയുമ്പോഴൊക്കെ ഭക്തികലർന്ന ഒരു ഗൗരവഭാവമാണ് റോളാങ്ങിൽ പ്രത്യക്ഷമാവുന്നതെന്നാണ് റോയി പറയുന്നതു്. 'ജീൻക്രിസ്റ്റോഫിന്റെ' സ്രഷ്ടാവിനെ അങ്ങനെയല്ലേ നമുക്കു സങ്കല്പിക്കാൻ കഴിയൂ?

റോയിയുടെ ഗാന്ധിജിയും ഒന്നു പ്രത്യക്ഷമാണ്. അഹിംസയുടെ പ്രവാചകനോ സ്വാതന്ത്ര്യപിതാവോ ആയ ഗാന്ധിജിയല്ലതു്; സംഗീതപ്രിയനെന്നു് അവകാശപ്പെടുന്ന, കലയേപ്പററി അഭിപ്രായം പറയുന്ന, സ്നേഹിതന്മാരുടെ ഇടയിലിരുന്നു ഫലിതം പറഞ്ഞു പൊട്ടിച്ചിരിക്കുന്ന ഗാന്ധിജിയെയാണ് നാം കാണുന്നതു്. സർ രാധാകൃഷ്ണൻ പറയുന്നതുപോലെ (ഈ പുസ്തകത്തിന്റെ മുഖവുരയിൽ) ഏററവും മഹാനായ കലാകാരൻ ഏററവും മഹനീയമായ ജീവിതം നയിക്കുന്ന ആളാണെങ്കിൽ (റോയിയുമായുള്ള സംഭാഷണത്തിനിടയ്ക്കു് ഗാന്ധിജിതന്നെ പറയുന്ന അഭിപ്രായമാണിതു്) മഹാത്മാവു് ആ പദിനർഹനാണു്, പക്ഷേ പ്രകൃതിയിൽ കവിഞ്ഞൊരു കലയില്ലെന്നും വേണ്ടെന്നും പറയുന്ന അദ്ദേഹത്തിൽനിന്നു് അകന്നു നിൽക്കുവാനാണ് നാം ആഗ്രഹിച്ചുപോവുക. ഗാന്ധിജിയുടെ ഈ മതത്തെ വിമർശിച്ചുകൊണ്ടു റോളാങ്ങെഴുതിയ ഒരു കത്തു് ഇതിൽ ചേർത്തിട്ടുണ്ടു്. അതിലദ്ദേഹം പറയുന്നു. "പ്രകൃതി ഏററവും മഹാനായ കലാകൃത്താണെന്നതിൽ സംശയമില്ല,... പക്ഷേ അദ്ദേഹത്തെ(ഗാന്ധിജിയെ)പ്പോലെ വ്യക്തിത്വമുള്ള മററു വല്ലവരും പ്രകൃതിയെപ്പററിയുള്ള അദ്ദേഹത്തിന്റെ അഭിപ്രായത്തോടു ഇങ്ങനെ ഒരു റിമാർക്കുകൂടി ചേർത്തേയ്ക്കും. 'എന്നാലും. ഈ മനുഷ്യരും അവരുടെ ഗ്രന്ഥത്തിൽനിന്നും ഒരു താളെടുത്തു് വരയും, നിറവും, ശബ്ദവും, ചിന്തയും കൊണ്ടു് ഭാവസുന്ദരങ്ങളായ വസ്തുക്കൾ നിർമ്മിച്ചുകൊള്ളട്ടെ!'...........ദൈവം നമ്മിലോരോരുത്തരിലുമുണ്ടെങ്കിൽ, നമ്മുടെ കഴിവുകൾക്കനുസരിച്ചു്, ആ സൗന്ദര്യനായകന്റെ പ്രതിച്ഛായകളായിത്തീരുവാൻ നാം ശ്രമിക്കേണ്ടതല്ലേ?"

മഹാത്മജിയേയും അദ്ദേഹത്തിന്റെ ദർശനങ്ങളേയും പടിഞ്ഞാറെ ദിക്കിൽ ഏററവുമധികം തെററിദ്ധരിപ്പിച്ചിട്ടുള്ളതു്, അദ്ദേഹത്തെ പ്രായോഗികബുദ്ധിയില്ലാത്ത ഒരു ഐതിഹ്യജീവിയാക്കിത്തീർത്തിട്ടുള്ളതു്, യൂറോപ്പിൽ ചെന്നിട്ടുള്ള ഇന്ത്യാക്കാരാണെന്നു റോളാങ്ങ് പറയുന്നഭാഗം നാം ശ്രദ്ധിക്കേണ്ടതാണ്. മനുഷ്യനെ 'മണ്ണിഷ്ടമല്ലാത്ത ദൈവ'മാക്കുന്ന പണി നാം ഇന്നുമിന്നലെയും തുടങ്ങിയതല്ലല്ലോ.

ബെർട്രാൻഡ് റസ്സൽ പുതിയ തലമുറക്കുറെയൊക്കെ പ്രചോദനം നൽകുവാൻ കഴിഞ്ഞിട്ടുള്ള ഒരു ചിന്തകനാണ്. പക്ഷേ ഒരു നാസ്തികവാദിയായ റസ്സലിന്റെ അഭിപ്രായത്തോടു് മിസ്റ്റിക് മനസ്ഥിതിക്കാരനായ റോയിക്കു് യോജിക്കുവാൻ കഴിയുകയില്ല. എങ്കിലും അദ്ദേഹം റസ്സലിനെ ആദരിക്കുന്ന കൂട്ടത്തിലാണ്. അഗാധമായ മനുഷ്യസ്നേഹം, ഭഗിവാക്കുകളോടും 'ഹിപ്പോക്രിസി'യോടുമുള്ള കഠിനമായ എതിർപ്പ്, ലോകത്തിലെ ചൂഷിതരും മർദ്ദിതരുമായ ജനവിഭാഗങ്ങളോടുള്ള പക്ഷപാതം, എല്ലാം

അദ്ദേഹത്തിന്റെ പ്രത്യേകതകളത്രേ. ഇതു കൊണ്ടുതന്നെയാണു് ഹാവ്‌ലക് എല്ലിസ് ലാസ്കി ജോഡ് തുടങ്ങിയ മഹാശയന്മാർ പോലും അദ്ദേഹത്തെ ഏററവും പ്രാമാണികനായ ഒരു ചിന്തകനായി പരിഗണിക്കുന്നതു്. റസ്സലിന്റെ 'സയൻറിഫിക് ഹ്യൂമനിസം' (Scientific Humanism) വുമായി പൊരുത്തപ്പെടുവാൻ കഴിയുന്നവക്കു് ഈ സംഭാഷണങ്ങളിൽ അദ്ദേഹം പറഞ്ഞുവയ്ക്കുന്ന കാര്യങ്ങൾ രസകരമായിരിക്കുന്നു. റോളാണ്ടിന്റെയും ഗാന്ധിജിയുടേയും സംഭാഷണമല്ല അതു്. ആദ്ധ്യാത്മികതയിലും മിസ്റ്റിസിസത്തിലും നിന്നു് ശാസ്ത്രീയതയുടെ ചുണ്ണാമ്പു വെളിച്ചത്തിലേക്കു കടന്ന പ്രതീതിയാണു് നമുക്കുണ്ടാവുന്നതു്. ഒരു നൂറു കൂട്ടം കാര്യങ്ങൾ–വിദ്യാഭ്യാസം, കല, മതം, മിസ്റ്റിസിസം, മനഃശാസ്ത്രം, സ്ത്രീസമത്വം, ജനനനിയന്ത്രണം, ലൈംഗികവാസനകൾ, സമാധാനവാദം, മാർക്സിസം, സാമ്രാജ്യത്വം അങ്ങനെ. നിങ്ങൾ അതിലൂടെ ഒന്നു കടന്നുപോകൂ. ശാസ്ത്രത്തിന്റെ കഴിവിലുള്ള കൈകടന്ന വിശ്വാസവും അതിന്നടിയിലൊഴുകി നിൽക്കുന്ന വിശാലമായ മനുഷ്യത്വവും ഒന്നു നേരെനോക്കിക്കാണൂ—അതു മതി. നാസ്തികവാദിയായതുകൊണ്ടു കണ്ണടച്ചുകളയേണ്ട.

റസ്സലിന്റെ യുക്തിസാമ്രാജ്യത്തിൽ നിന്നു വികാരജീവിയായ ടാഗോറിലേക്കു കടക്കുക—എന്തൊരന്തരമാണവിടെ പ്രത്യക്ഷപ്പെടുന്നതു്! അതും വികാരവതികളായ കൊച്ചു പെൺകുട്ടികളുമായി താൻ കഴിച്ച കൊച്ചുനാളുകളെപ്പററി അദ്ദേഹം പറയുന്ന ഹൃദയസ്പൃക്കായ ആ കഥകൾ,— എന്നെ സംബന്ധിച്ചിടത്തോളം അദ്ദേഹം പിന്നീടു ചർച്ച ചെയ്യുന്ന നിരവധി കാര്യങ്ങളെക്കാൾ ഉള്ളിൽ തട്ടുന്ന മട്ടിലായിട്ടുള്ളതു് ഈ ഭാഗമാണു്. ചില ആസക്തികൾക്കു താളം തരുന്ന കഥയായതുകൊണ്ടല്ല. ചിന്തിച്ചവതരിപ്പിക്കുന്ന അഭിപ്രായങ്ങളുമായി നമുക്കു പലപ്പോഴും യോജിക്കാൻ കഴിഞ്ഞുവെന്നുവരികയില്ല. പക്ഷേ ഇതു് ഹൃദയത്തിന്റെ ഭാഷയാണു്. അതു് ഹൃദയത്തിൽ വന്നുകൊള്ളാതിരിക്കയില്ല. അതാണു് രഹസ്യം. ഒരു ഉദാഹരണം—ചെറുപ്പത്തിലാണു്. ഒരു 'മധുരപ്പതിനേഴുകാരി'യുമായി—അതും അവൾ യൂറോപ്പിലും മററും പോയിട്ടുള്ളവളാണു്. അദ്ദേഹത്തിന്നു കഴിഞ്ഞുകൂടേണ്ടിവന്നു. അവൾക്കു് ഊറിയ ഒരു പ്രേമമുണ്ടു് അദ്ദേഹത്തിനോടു്. അവൾ അദ്ദേഹത്തെ വേണ്ട ചാലിലേക്കു കൊണ്ടു വരുവാൻ ശ്രമിക്കുകയാണു്. പക്ഷേ അദ്ദേഹത്തിനൊരു നാണം ഒരു ഹൃദയത്തുടിപ്പു്. അവൾ നിരാശപ്പെട്ടു. ഒരു ദിവസം അവളൊരു പുതിയ വഴി കണ്ടെടുത്തു. പരസ്പരം കൈകോർത്തുപിടിച്ചു വടം വലിക്കുക.—അദ്ദേഹം കൈകൊടുത്തു വലിച്ചു. പെട്ടെന്നു് അവൾ തോൽവി സമ്മതിച്ചു് 'ഒരു പ്രത്യേകതരം മാർദ്ദവത്തോടെ' അദ്ദേഹത്തിന്റെ മാർത്തടത്തിലേക്കു വീണു....പക്ഷേ അതുകൊണ്ടും ഉദ്ദേശിച്ച ഫലം ലഭിച്ചില്ല. ഒരു ശ്രമംകൂടി. കൈയുറ (glove) മോഷ്ടിക്കുന്നതിന്റെ പ്രാധാന്യവും അവൾ അദ്ദേഹത്തെ പറഞ്ഞുകേൾപ്പിച്ചു:—"ഒരാൾക്കു് ഒരു പെൺകുട്ടി ഉറങ്ങിക്കിടക്കുമ്പോൾ അവളുടെ കൈയുറകൾ മോഷ്ടിക്കാൻ കഴിയുന്നുവെങ്കിൽ, അയാൾക്കു് അവളെയും ചുംബിക്കാനവകാശമുണ്ടു്.", പിന്നീടവൾ ചാരുകസാലയിൽ കിടന്നു, മയങ്ങിത്തുടങ്ങി. (നാട്യമാവാം!) അല്പം കഴിഞ്ഞുണർന്നയുടൻ അവൾ തന്റെ കൈയുറകളിലേക്കു നോക്കി. പക്ഷേ, ആരും അതു് മോഷ്ടിച്ചിരുന്നില്ല........

പിന്നീടു് സ്ത്രീയേയും മററു ചില ആദ്ധ്യാത്മികപ്രവണതകളേയും കുറിച്ചുള്ള നീണ്ട

പ്രതിപാദനങ്ങൾ ടാഗോറിന്റെ സ്വതസ്സിദ്ധമായ രീതിയിൽ വിചാരസുന്ദരമായിട്ടുണ്ട്.

ഇന്നു മനുഷ്യജീവിതം ഒരു പരക്കംപാച്ചിലായിത്തീർന്നിരിക്കുന്നു. അല്ല, പരക്കംപായുന്ന ഇന്നത്തെ ലോകത്തിൽ ഈ മനുഷ്യനും പരക്കംപാഞ്ഞുപോവുകയാണ്. ഏതായാലും ഇതിന്റെ ഫലം അപകടം പിടിച്ച ഒന്നത്രേ. ക്രമക്കുറവു പററിയ ഭൗതികസാഹചര്യങ്ങളിൽപ്പെട്ട മനുഷ്യമനസ്സ് അടക്കം പിടിപ്പുമില്ലാതെ നട്ടം ചവിട്ടുകയാണ്. ഇതു് തുടർന്നുപോകുന്നിടത്തോളം കാലം മനുഷ്യസമുദായത്തിനു ശോഭനമായൊരു ഭാവിയുണ്ടെന്നു വിചാരിക്കാൻ വഴി കാണുന്നില്ല. ഇതിനൊരു പോംവഴി വേണ്ടേ?—വേണം. അടക്കം പിടിപ്പുമുള്ള മനുഷ്യൻ ഭൂമുഖത്താവിർഭവിക്കണം. ഇതത്രേ 'ദിവ്യജീവിത'വാദിയായ ശ്രീ. അരവിന്ദന്റെ തത്വവിചാരഗതി.

ബുദ്ധിപരമായ ആഹ്ലാദത്തിനു വേണ്ടിയല്ലാതെ ശ്രീ. അരവിന്ദനുമായുള്ള സംഭാഷണങ്ങൾ നാം വായിക്കേണ്ടതില്ല. പക്ഷെ ഇതിലാകപ്പാടെ നിഴലിക്കുന്ന ഗുരുശിഷ്യബന്ധമാണ് (ശ്രീ. റോയി അരവിന്ദന്റെ ശിഷ്യനാണ്)' ഈ ഭാഗത്തിന്റെ ഒരു പ്രത്യേകത. ശ്രീ. അരവിന്ദോ ഇതിൽ പറയുന്ന സംഗതികൾ സ്വന്തം ദർശനങ്ങൾക്കു നൽകുന്ന നേരിയ വ്യാഖ്യാനങ്ങൾപോലെയായിട്ടുണ്ടെന്നു പറയാം. തെല്ല് ബോധപൂർവം സമീപിച്ചില്ലെങ്കിൽ യാതൊരനുഭാവവും കാണിക്കാത്ത വിഷയങ്ങൾ; തത്വചിന്താപരമായ സാങ്കേതികസ്വഭാവംനിറഞ്ഞ പ്രതിപാദനം, ആകപ്പാടെ ഓടിച്ചു വായിച്ചുതീർക്കാവുന്നതല്ല അതു്.

ഒടുവിൽ കൊടുത്തിരിക്കുന്ന ആ എഴുത്തുകളെപ്പററിക്കൂടി ഒരു വാക്ക്. ശ്രീ അരവിന്ദൻ അപ്പപ്പോളായി തന്റെ ശിഷ്യനയച്ച കത്തുകളാണവയിൽ മിക്കതും. ഈ ഗ്രന്ഥത്തിലെ ഏററവും വിലപിടിച്ച കുറെക്കാര്യങ്ങൾ ഇതിലടങ്ങിയിരിക്കുന്നു. വിശ്വസാഹിത്യകാരന്മാരേയും അവരുടെ പ്രണയനങ്ങളേയും സ്പർശിച്ചുകൊണ്ടുള്ള അഭിപ്രായങ്ങൾ (ഗേഥേ, ഷേക്സ്പീയർ ഇവരേയും മഹാഭാരതം, രാമായണം, ഇലിയഡ്, ഒഡീസ്സി എന്നിവയേയുംപററി പ്രതിപാദിക്കുന്ന ആദ്യത്തെ എഴുത്ത്, ഷായേക്കുറിച്ചു പറയുന്ന 9-ം 10-ം എഴുത്തുകൾ, മററും മററും), നിരൂപണത്തേയും നിരൂപകനേയും സംബന്ധിക്കുന്ന വിധിനിർണ്ണയങ്ങൾ (19-ാമത്തെ എഴുത്ത്) എല്ലാം സുമനോഹരങ്ങളെന്നപോലെ സുചിന്തിതങ്ങളും കൂടിയാണ്. അനാത്തോലെ ഫ്റാൻസിന്റെ Dieux Out Soif-ലെ ബ്രോട്ടോ എന്നൊരു കഥാപാത്രം ഒരു പുരോഹിതനോട് (ഫാദർ ലാങ്ങ്ഗേമേർ) ദൈവത്തെക്കുറിച്ചു ചോദിക്കുന്ന ഒരു ഭാഗമുണ്ട്. ഫ്റാൻസിന്റെ സ്വതസ്സിദ്ധമായ ആക്ഷേപഹാസത്തിന് ഒരു മൂർദ്ധാദാഹരണമാണതു്. 'ദൈവം സർവശക്തനെങ്കിൽ അദ്ദേഹമെന്തുകൊണ്ട് ഈ ലോകത്തിലെ തിന്മയെ പാടെ വിപാടനംചെയ്യുന്നില്ല? ഇതാണ് പ്രമേയം. ശ്രീ റോയി ഇതു് അരവിന്ദനെഴുതിയ എഴുത്തിൽ ഉദ്ധരിക്കുകയും അദ്ദേഹം അതിനൊരു മറുപടി നൽകുകയും ചെയ്തിട്ടുണ്ട്. (6-ം 7-ം എഴുത്തുകൾ) ആ മറുപടി എത്രമേൽ ഹൃദ്യവും ചിന്താസുന്ദരവുമായിരിക്കുന്നു. അനാത്തോലെ ഫ്റാൻസ് അതെഴുതിയതിനു ശേഷം ദൈവം അദ്ദേഹത്തെ സമീപിച്ച്, താൻ നിസ്സംഗനായിരിക്കുന്നതിന്റെ കാരണം വിശദമാക്കിയത്രേ. എന്തെന്നാൽ, യുക്തി ദൈവത്തെ അഭിമുഖീകരിച്ചു് തന്നെയും തന്റെ മകളായ ശാസ്ത്രവുംകൂടി ലോകത്തിൽ പണി

ഞൂതീക്കുവാൻ പോകുന്ന ആ സ്വർഗ്ഗത്തെക്കുറിച്ചു് അദ്ദേഹത്തോടു ദീർഘമായൊരു പ്രസംഗം ചെയ്യുകയും അദ്ദേഹത്തെ അധിക്ഷേപിക്കുകയും ചെയ്തു. ഹൃദയം നൊന്തെങ്കിലും, ലോകത്തിന്റെ ഭാവിയെക്കുറിച്ചല്ലം സമാധാനത്തോടെ ദൈവം കുറച്ചു് സ്വസ്ഥനായിരുന്നു. പക്ഷേ, ഇന്നെന്താണു സംഭവം? യുക്തിയും ശാസ്ത്രവുംകൂടി വരച്ചുകാണിച്ച ആ സ്വർഗ്ഗമെവിടെ? യുക്തിയും ശാസ്ത്രവും സർവശക്തമെങ്കിൽ ഇത്രയായിട്ടു് അവയെന്തുകൊണ്ടു് ഈ ലോകത്തിലെ തിന്മയെ വിപാടനം ചെയ്യാതിരിക്കുന്നു? ഇതാണു് അരവിന്ദോ നൽകുന്ന മറുപടി. ഇതുപോലെ രസംപിടിച്ച വേറെ ചില ഭാഗങ്ങളും ഇതിലടങ്ങിയിട്ടുണ്ടു്. പറഞ്ഞാൽ എല്ലാം തീരുകയില്ല. വായിച്ചറിയുകയാണു ഭേദം.

ഈ ഗ്രന്ഥത്തിലെ അന്ത്യഭാഗങ്ങളും വായിച്ചു തീരുമ്പോൾ ഇതിൽ അവതരിപ്പിച്ചിട്ടുള്ള മഹാന്മാരെക്കാളേറെ ഇതിന്റെ ഗ്രന്ഥകർത്താവിനെത്തന്നെയാണു് നാം മനസ്സിലാക്കുന്നതു്. പരപ്പാർന്ന പാണ്ഡിത്യവും അടങ്ങാത്ത ജിജ്ഞാസയും വിപുലമായ ചിന്തയുമാണു് ശ്രീ. റോയിയിൽ നാം കാണുക. ഇടയും തടവുമില്ലാതെ പോകുന്ന സംഭാഷണങ്ങളിൽനിന്നു ഒരു സംഗ്രഹമെടുക്കുന്നതിൽ കാണിച്ചിട്ടുള്ള ക്രമീകരണബോധവും ഒന്നൂഹിച്ചാൽ മനസ്സിലാക്കാവുന്നതാണു്. റസ്സലിനെപ്പോലൊരു ചിന്തകനേയും റോളാങ്ങിനെപ്പോലുള്ള ഒരു കലാസേവകനേയും മനസ്സിലാക്കുക എന്നുവച്ചാൽ—അതു് സാമാന്യമായ ഒന്നാണെന്നു പറയുക വയ്യ. ഇടയ്ക്കിടെ കൊടുത്തിട്ടുള്ള കുറിപ്പുകൾ—റോളാങ്ങിന്റെയും ടോൾസ്റ്റോയിയുടെയും, ഗാന്ധിജിയുടെയും ടോൾസ്റ്റോയിയുടെയും, റസ്സലിന്റെയും അരവിന്ദോയുടെയും ചിന്താഗതിയിലുള്ള സാദൃശ്യങ്ങൾ കാണിക്കുവാൻ വേണ്ടി കൊടുത്തിട്ടുള്ള ഉദ്ധാരണങ്ങളും മറ്റും—എത്രമാത്രം വിപുലമായൊരു വൃത്തത്തിൽ വച്ചുകൊണ്ടാണു്, എത്ര കണ്ടു് ഉൾഗ്രഥനബോധത്തോടുകൂടിയാണു്; ശ്രീ. റോയി അവരെ പഠിച്ചിട്ടുള്ളതെന്നതിനു തെളിവത്രേ. ഇതിനെല്ലാം പുറമേ, ഇതിൽ കാണുന്ന സംഭാഷണങ്ങളുടെയെല്ലാം തന്തു റോയിയുടെ ചിന്തയുമായി തൊടുത്തു കെട്ടിയവയാണു്. അവർ സംസാരിക്കുന്നു എന്നു പറയുകവയ്യ, അദ്ദേഹം അവരെക്കൊണ്ടു സംസാരിപ്പിക്കുകയാണു്.

നമുക്കു് ഈ സമീക്ഷ അവസാനിപ്പിക്കാം. മുന്നൂറിൽക്കുറവുമാത്രം പേജുകളിൽ മേൽക്കാണിച്ച കാര്യങ്ങളെല്ലാം ഒതുങ്ങിനിൽക്കുന്നു. യഥാർത്ഥത്തിൽ ഇത്രയും ചുരുങ്ങിയ ഇടംകൊണ്ടു ഇത്രയും വിവിധവും വിപുലവുമായൊരു വിചാരസാമ്രാജ്യം നമുക്കു തുറന്നുതരുന്ന അനവധി ഗ്രന്ഥങ്ങൾ ഉണ്ടോ എന്നു സംശയമാണു്. പല ആശയങ്ങളും അപൂർണ്ണങ്ങളെന്നു നമുക്കു തോന്നും, പലതും എതിർക്കുവാനുമുണ്ടായേക്കും. എങ്കിലും നമുക്കറിയേണ്ട അനവധി കാര്യങ്ങൾ, അറിയേണ്ട രീതിയിൽ അതിലളിതമായി പകർന്നുതന്ന ഗ്രന്ഥകാരന്റെ മനോഭാവത്തെ നാം ആദരിക്കുക തന്നെ വേണം.



[ദിലീപ്കുമാർ റോയി പ്രസിദ്ധ ബംഗാളികവിയും നാടകകൃത്തുമായ ദ്വിജേന്ദ്രലാൽ റോയിയുടെ ഏകപുത്രനാണു്. ദിലീപ്, സർഗ്ഗീയത നിറഞ്ഞ ഒരു കവിയും പാടവമുള്ള ഒരു സംഗീതജ്ഞനുമത്രേ. കൽക്കത്താ സർവകലാശാലയിൽനിന്നു 21-ാംവയസ്സിൽ ബി. ഏ. ബിരുദം നേടിയതിനുശേഷം പടിഞ്ഞാറൻ സംഗീതം പഠിക്കുവാനായി യൂറോപ്പിലേക്കു പോയി. യൂറോപ്യൻ പര്യടനത്തിനു ശേഷം കൽക്കത്തായിൽ തിരിച്ചെത്തി സംഗീതകലയെ ഉപാസിച്ചുപോന്നു. ക്രമേണ അദ്ദേഹം ശ്രീ. അരവിന്ദോയുടെ ചിന്താഗതികളാൽ ആകൃഷ്ടനായി! അദ്ദേഹം പോണ്ടിച്ചേരിയിലെ യോഗാശ്രമത്തിൽ താമസം തുടങ്ങി. അവിടെ ഇന്നും അദ്ദേഹം സ്വകലാപരിശ്രമങ്ങൾ തുടർന്നുവരികയാണു! ശ്രീ. റോയിയുടെ കവിതകളിലും നോവലുകളിലും അത്യപൂർവമായ സൗന്ദര്യബോധമാണു കാണ്മാനുള്ളതു്.]

# കൃതയുഗം

കെ. എസ്സ്.

സ്മരണതന്നരിയ ശ്രീകോവിലിൽ ചിതൽതട്ടി
നിശ്ചലമായ് നമ്മൾ സൂക്ഷിപ്പതില്ലേ,
അമരത്വം മാനവനർപ്പിച്ചിരുന്നൊ,രാ
സുസ്ഥിതധർമ്മാരാമകൃതയുഗത്തെ,
നവ'രാമരാജ്യം' രചിപ്പതിൻ മുന്നിലലാ–
നാവഗാഢരശാധനാ വിഷയമാക്കൂ!

അന്നവേലമാശങ്കാലേശം കലരാതെ–
യഭിമാനപൂർവ്വമോർപ്പതില്ലേ,
അകളങ്കം,മതിശാന്തം, മുക്തിപ്രദായകം,–
മനുപമ,മീയാർഷസംസ്കാരത്തെ,
പുതുശാന്ത'രാമ'രാജ്യം സൃഷ്ടിക്കും മുന്നിലൊ–
ന്നതിഗാഢചിന്തയ്ക്കധീനമാക്കൂ!—

മിന്നമിന്നുന്നുള്ളോരാ വചനങ്ങൾ തൻ തൊലി–
നന്നന്നുള്ളോരാ മൂടുപടം—
ലവമൊന്നിളക്കിയാലതിനുള്ളിൽ പിരന്നന്തു–
ണ്ടടിനന്ദനാർഹം സഗർഭമായി?
ഞെളിയേണ്ട, നെറ്റിചുളിക്കേണ്ട—തെളിവായി-
സ്സുഖചരിത്രത്തിലുറ്റുനോക്കൂ.

എവിടെയാ,ണെപ്പോ,ഴാക്കനേകയുഗചക്ര–
മൊരുസത്യമായിരു,ന്നോന്നറയ്ക്കൂ.
മലമൂടൻ കാട്ടാളനായി മനുഷ്യനും
മൃഗതുല്യനായിട്ടുഴന്നനാളോ?
ചതികൾക്കിടയ്ക്കവൻ പതിയിരുന്നിടയിടെ–
യിരപിടിച്ചീടിന കാലമാണോ?

കലഹിച്ചു, സ്വാർത്ഥതക്കന്നേദിനം സഹജരെ-
ക്കുരുതിയായവരേകിവന്നനാളോ?
എവിടെയാ സങ്കല്പസ്വർല്ലോക,മല്ലവെറും
കപടസങ്കല്പങ്ങൾ മാത്രമല്ലേ?
ഇതുവരെയാത്മവഞ്ചനകൾക്ക നമ്മളെ-
യടിമപ്പെടുത്തിയിട്ടെന്തു കിട്ടി?

നരവംശോൽപത്തിതൊട്ടുള്ള ചരിത്രത്തിൽ
തിരയുകിൽപോലും കണ്ടെത്തുകില്ല,
ധരയിൽ കലർപ്പററ ധർമ്മം ലസിച്ചതാ-
യൊരു ചിത്രം—കേവലമൊരുനിമിഷം!
ദുരയും ദുരന്തവും ചതിയും സ്വാർത്ഥതകളും
നിറയാതെ കണ്ടതില്ലവനിയാരും.
ഉരുകുന്ന ഹൃദയങ്ങളുഴറുന്ന വിപിന,മീ
ധരണിയിന്നോള,മതാണു സത്യം!
വെറുതെ സങ്കല്പിതസ്വർല്ലോകം തീർത്തു നാം
പുറകിലേക്കെന്തേ തിരിഞ്ഞുനിൽപൂ?

അവിടെ,യക്കൈവിട്ടനാകത്തി,ലുടനീളം
ഋഷിമാരെ സൃഷ്ടിച്ചതാരാണാവോ?
വെളുവെളെ ഭസ്മം പൂരണ്ടതാമത്തൊലി-
ക്കകമൊന്നു നോക്കുവാൻ ഭയമാണാവോ?
ഝടിതിയാ ജടയൊന്നഴിച്ചാകെക്കുടയുകിൽ-
ക്കുടിലത കൊഴിയുന്ന കാഴ്ചകാണാം!
അതിമോഹം, കാമം; കലഹേച്ഛ, കോപം, പി-
ന്നതിരററഹങ്കാരം, നിർദ്ദയത്വം—
അഖിലദുർഗ്ഗുണഗണം കപടമാം ഭക്തിയിൽ
പൊതിയുകി,'ലാർഷ'യോഗ്യതകളായി!

സത്യധർമ്മാദി പദങ്ങളഞ്ചാറെണ്ണം
സൂക്ഷിച്ചു തട്ടിക്കുടഞ്ഞു തീർന്നാൽ,
ആർഷസംസ്കാരത്തിലാദർശം വിറവുള്ള
കാശല്ലാതൊന്നുമേ കാണുകില്ല!
ചൂഷണം, വഞ്ചന, ഹിംസ, കവർച്ചയെ-
ന്നേതേതു ഭീകരനക്രത്തിനും
വാഴാമതിൽബ്ഭീതിയൊന്നുമെഴാതത്ര-
യാഴമുള്ളൊന്നാണപ്പാരാവാരം!

വ്യാഖ്യാനംകൊണ്ടു നിറം പിടിപ്പിച്ചൊരാ
ശുഷ്കസംസ്കാരത്തിൻ നിർവചനം
വേദനപ്പെട്ടു തളർന്ന ചിത്തങ്ങളെ
മദ്യം കുടിപ്പിക്കാൻ മോഹിക്കുന്നു!—
പുല്ലിൽപ്പൊതിഞ്ഞ കിണററിൻമുകളിലേ-
ക്കെല്ലാവരേയുമാകർഷിക്കുന്നു!
ഒന്നതിനുള്ളിൽ പതിക്കിലോ, കാണില്ല
പിന്നെനാമാരും വെളിച്ചമൊട്ടും!—
'ആർഷത്വ',കഷ്ട,മക്കാനൽ തിരഞ്ഞുപോ-
യാവുന്നതൊക്കെസ്സഹിച്ചുതീർന്നു.

അല്ലെങ്കിൽ, ഭൂതകാലത്തി,ലസത്യമാം
സ്വർല്ലോകം നിർമ്മിപ്പതെന്തിനായി?
അല്ലെങ്കിൽ മർത്ത്യമോഹങ്ങളെപ്പിന്നിലേ-
ക്കല്ലിൽനയിക്കുന്നതെന്തിനായി?
ഓരോ നവനവ മാതൃക നിർമ്മിച്ചു
ചോരയാലുർവ്വിയെസ്സേവിച്ചിട്ടും
ത്യാഗിനികരത്തെ ശാന്തിശത്രുക്കളെ-
ന്നോതിപ്പഴിക്കുന്നതെന്തിനായി?

വേഗം പൊളിച്ചുകളയുക കാപട്യ-
മാകാരമാർന്നോരീ വിശ്വാസങ്ങൾ!—
വേഗം മറക്കൂ പുരോഗതി തൃഷ്ണയെ-
പ്പാതതെററിക്കുന്ന വിശ്വാസങ്ങൾ!
മിഥ്യാഭിമാനനിരാശകളേകുമ-
ച്ചിത്രം—'കൃതയുഗ'ത്തിൻെറ സ്വപ്നം-
ചിത്തയവനികതന്നിൽ നിന്നും ദ്രുതം
നിഷ്കാസനംചെയ്ക—നേരം വൈകി!
ഇന്നോവരേക്കുള്ള 'ശാന്തി'പഥമാകെ
വന്ധ്യമാണെന്നു തെളിഞ്ഞുപോയി!
ഇന്നലെയുള്ള വിശ്വാസപ്രമാണങ്ങ-
ളിന്നിനി നമ്മെ ബന്ധിച്ചുകൂടാ.
മുന്നോട്ടു നോക്കി, വിരിയും ഹൃദയത്തോ-
ടൊന്നിച്ചു നീങ്ങുന്ന മർത്ത്യമാർഗ്ഗം
മേലും വൃഥാ തടഞ്ഞിടാതിരിക്കട്ടെ
മായാമനോജ്ഞയുഗങ്ങളൊന്നും!

# മാതൃരോദനം

(ഗാഥ)

കരുംകുളം സി. നാരായണപിള്ള എം. എ.

ചിന്തയാൽ വെന്തൊരു ചിത്തമോടൊത്തു ഞാൻ
താന്തനായ് താനേകിടക്കും നേരം
കണ്ണടച്ചൊന്നു മയങ്ങിയ വേളയിൽ
കണ്ടൊരാക്കാഴ്ച കിനാവു താനോ?
അമ്മ, തൻ മക്കളെ നോക്കിക്കരയുന്ന
നിർമ്മോദരംഗമൊന്നല്ലോ കാൺമൂ!
ധീരയോദ്ധാക്കളെപ്പെററു വളർത്തിയ
വീരപ്രസൂ! നിനക്കെന്തു ഖേദം?
എന്തുംപൊറുക്കുവാൻ കെൽപ്പുകൂടുന്നൊരു
സന്താനസമ്പത്തരികിലില്ലേ?
പട്ടണപ്രാസാദമില്ലേ കിടക്കുവാൻ
പട്ടാടചൂടാനുംമുട്ടില്ലല്ലോ!
പിന്നെയിന്നെന്തുവാൻ വിങ്ങിക്കരയുവാൻ
മന്നിലൊന്നാരാദർശ ദീപമേ! നീ.
ചോദ്യമൊന്നിത്തരം കേട്ടോരു വേളയി
ലുത്തരമോതിനാളമ്മമെല്ലെ—
കണ്ഠത്തിൽവന്നു വഴിഞ്ഞൊരു വാണിയെ-
ക്കൊണ്ടുള്ളോരിണ്ടലെത്തെല്ലകററി.
"മക്കളെച്ചിന്തിച്ചിട്ടല്ലൊരു സന്താപം
വായ്ക്കുന്നതേറെയും സഹ്യമല്ലോ.
ഉന്നതമായ കുടുംബത്തിൽ ഭാരത—
മന്നിൽപ്പിറന്നു ഞാൻ പാവനയായ്
ആർഷമാം ധർമ്മോപദേശം ഗ്രഹിക്കയാ—
കർഷകം യൗവനം വന്നുചേർന്നു.
ആര്യസംസ്കാരസമ്പന്നനൊരുവന-
ന്നാര്യനായ്വന്നു പരിഗ്രഹിച്ചു.

സമ്പത്സമൃദ്ധിയും സന്താന സൗഖ്യവു-
മെമ്പാടുമാന്നു സുഖിച്ചു ഞങ്ങൾ.
മക്കളും പ്രായമായ് സ്വൈരമായൊട്ടുനാൾ
പാർക്കണമെന്നു കൊതിച്ചകാലം
മക്കളെത്തങ്ങളിൽ കൂട്ടിപ്പിണക്കുവാൻ
തർക്കമെതാണെന്നറിഞ്ഞു ചിലർ—
ഓരോവശംകൂടിയോരോ നുണ പറ—
ഞ്ഞോരോ വഴക്കിനു മാർഗ്ഗമാക്കി.
ഏകജഠരത്തിലുണ്ടായ് വളർന്നോർക്ക—
നേകമതങ്ങളും ജാതികളും
കൃത്രിമമായിട്ടു നിർമ്മിച്ചു നിർത്തുന്ന
തെത്രയും യുക്തിവിഹീനമല്ലോ.
എല്ലാമതങ്ങളുമീശ്വരസേവക്കു—
നല്ലതാണെന്നു നിനച്ചിടാതെ
സോദരർ തങ്ങളിൽ കണ്ടുമറക്കുന്ന
തേതുമതത്തിന്റെ തത്വമാണോ?
ഉന്നതാദർശങ്ങളെല്ലാമറിഞ്ഞവ—
രുന്നിദ്രശീലരാണെന്നാകിലും
ഹിന്ദുവും ക്രിസ്ത്യനും മുസ്ലീമുമൊന്നെന്നു
നന്നായറിയാത്തതാണു കഷ്ടം.
മാമക മക്കളാം ഭാരതീയർക്കിദ—
മാമയംവന്നതോർത്താണു ഖേദം.
നിങ്ങളീ ദുസ്ഥിതി എന്നു മാറ്റുമോ
മംഗളമന്നുതാൻ വന്നുചേരും.
പൈതങ്ങളെത്രയോ നാട്ടിലെല്ലാടവും
പൈ തങ്ങൾ താങ്ങാതെ കേണിടുമ്പോൾ
ദീനജനങ്ങൾ തൻ രോദനം കേൾക്കയാൽ
ദൂനമായ് മാനസം വേദനിക്കേ
ദാരിദ്ര്യശാന്തിക്കുപായമാരായുവാൻ
നേരിടും രോഗത്തെ ദൂരെയാക്കാൻ
കാരുണ്യവാരിയാൽ തപ്തരെപ്പോററുവാൻ
പോരുവിൻ! പോരുവിൻ, നിങ്ങളെല്ലാം.

——



# ഒരു പഴയ സൗഹൃത്തിന്റെ സ്മരണകൾ

★

എച്ച്. എസ്സ്. എൽ- പോളാക്

## I

ഭാരതത്തിന്റെ അഭിമാനസ്തംഭമായ മഹാത്മാ ഗാന്ധിജിയുടെ ഭൗതികജീവിതസ്തംഭനത്തെപ്പററിയുള്ള വാർത്ത അറിഞ്ഞു കഴിഞ്ഞ ഉടൻതന്നെയാണ് ഇതെഴുതുന്നത്. ദക്ഷിണാഫ്റിക്കയിൽവച്ച്, ആത്മാർത്ഥവും സ്നേഹനിർഭരവുമായ പത്തുകൊല്ലത്തെ സഹപ്രവർത്തനത്തിൽ, എനിക്ക് അദ്ദേഹം ഭായിയും (Bhai—ജ്യേഷ്ഠസഹോദരൻ) ഞാൻ അദ്ദേഹത്തിന് ഛോട്ടാഭായിയും (Chhota bhai—ഇളയ സഹോദരൻ) ആയിരുന്നു. പിൽക്കാലത്തു ഞങ്ങളുടെ ജീവിതാദ്ധ്യായം വിഭിന്നമായിരുന്നെങ്കിലും ഞങ്ങളുടെ ഹൃദയങ്ങളെയും ആത്മാക്കളെയും അഭേദ്യമായി ബന്ധിച്ചുകൊണ്ട് ആ സൗവർണ്ണസൗഹൃദം നിലനിന്നിരുന്നു.

ഞാൻ പത്രപ്രവർത്തനത്തിൽ പരിശീലനം നടത്തിക്കൊണ്ടിരുന്ന അവസരത്തിലാണ് 1904-ൽ ജോഹന്നാസ് ബർഗ്ഗിൽ (Johannesburg) വച്ച് ഞങ്ങൾ തമ്മിൽ കണ്ടുമുട്ടിയതു്. പതിനഞ്ചുമാസമായി ഞാൻ ദക്ഷിണാഫ്റിക്കയിലുണ്ടായിരുന്നു. പക്ഷേ ഇങ്ങനെ ആളുള്ളതായിട്ടാ, പോകട്ടെ ഒരിന്ത്യാക്കാരൻപോലുമുള്ളതായിട്ടാ എനിക്ക് അറിയാമായിരുന്നില്ല. ഇന്ത്യാക്കാർ അധിവസിച്ചിരുന്ന പ്രദേശങ്ങളിൽ പ്ലേഗു മഹാമാരി പടർന്നു വ്യാപിച്ചപ്പോൾ, അതിനു കാരണം മുനിസ്സിപ്പൽ അധികൃതരുടെ അനാസ്ഥയാണെന്നു് ഗാന്ധിജി വിളിച്ചു പറഞ്ഞപ്പോൾ, എനിക്ക് മനസ്സിലായി ഇന്ത്യാക്കാരെയും ഇന്ത്യാക്കാരുടെ ന്യായയുക്തമായ ആവലാതികളെയുംപററി.

ഒരു വെജിറേററിയൻറെസ്റ്റാറൻറിൽ (സസ്യാഹാരംമാത്രമുള്ള ഭക്ഷണശാലയിൽ) വച്ചാണ് ഞാൻ ഗാന്ധിജിയെ ഇദംപ്രഥമമായി കാണുക. അന്ന് അദ്ദേഹത്തിന്റെ സാമ്പത്തികസാഹചര്യ സാധാരണയിൽ കവിഞ്ഞതായിരുന്നു. രണ്ടു റെസ്റ്റാറൻറുകൾ പതിവായി സന്ദർശിച്ചുകൊണ്ടിരുന്നു. പിൽക്കാലത്തു് യൂറോപ്യന്മാരായ ആ റെസ്റ്റാറൻറു മാനേജറന്മാർ ഗാന്ധിജിക്കു ചെല്ലാനുള്ള തുക കൊടുക്കാൻ വളരെ വിഷമിച്ചതായും എനിക്കറിയാം.

അദ്ദേഹത്തെപ്പററിയും അദ്ദേഹത്തിന്റെ നാട്ടിനെപ്പററിയും, ദക്ഷിണാഫ്റിക്കയിലുള്ള അദ്ദേഹത്തിന്റെ സഹജീവികളുടെ സങ്കടങ്ങൾ അവശതകൾ എന്നിവകളെപ്പററിയും വിശദമായി അറിയണമെന്നുള്ള ഉദ്ദേശത്തോടുകൂടി ഞാൻ അദ്ദേഹത്തിന്റെ വക്കീലാഫീസിൽവച്ച് ഒരു കൂടിക്കാഴ്ച നടത്തി. റാനഡേ ദാദാഭായി നവറോജി, ഗോഖലേ എന്നിവരുൾപ്പെടെയുള്ള ഭാരതീയമഹാന്മാരുടെ ഛായാപടങ്ങളാൽ സമലം

കൃതമായിരുന്നു അവിടത്തെ ഭിത്തികൾ. ക്രിസ്തുവിന്റെ ഒരു സുന്ദരമായ ഛായാപടം എന്റെ ശ്രദ്ധയെ ബലാൽ ആകർഷിച്ചും മതസഹിഷ്ണുതയും വിശാലമനസ്കതയും അദ്ദേഹത്തിനു വേണ്ടുവോളമുണ്ടെന്നു് ഞാൻ അതിൽനിന്നു മനസ്സിലാക്കി. അദ്ദേഹത്തിന്റെ ആത്മാർത്ഥ സ്നേഹിതന്മാരുടെ കൂട്ടത്തിൽ ജൂതന്മാരും ക്രിസ്ത്യാനികളും മുസ്ലീംങ്ങളും പാർസികളും കൺഫ്യൂഷ്യന്മാരും (Confucians) ഹിന്ദുക്കളും ഉൾപ്പെട്ടിരുന്നു എന്നെനിക്കു മനസ്സിലാക്കാൻ കഴിഞ്ഞതു് പിന്നീടാണു്. ജോഹന്നാസ്ബർഗ്ഗിലെ തിയോസോഫിക്കൽസൊസൈററി (Theosophical society) യിലെ ഒരംഗമല്ലായിരുന്നുവെങ്കിലും മൗലികമായി മതങ്ങൾക്കും മനുഷ്യരാശിക്കും ഉള്ള ഐക്യത്തെ പുരസ്കരിച്ചു്. അദ്ദേഹം സന്ദർഭാനുസൃതം പ്രസംഗിക്കുമായിരുന്നു.

അദ്ദേഹത്തിന്റെ പുസ്തകഷെൽഫുകളിൽ അക്രമരാഹിത്യത്തെപ്പററി ടോൾസ്റ്റോയി (Tolstoy) എഴുതിയിട്ടുള്ള അനവധി ഗ്രന്ഥങ്ങൾ ഞാൻ കണ്ടു. ദക്ഷിണാഫ്റിക്കൻ യുദ്ധത്തിന്റെ തിക്തതമങ്ങളായ ഫലങ്ങളനുഭവിക്കേണ്ടിവന്ന അദ്ദേഹത്തിനു് യുദ്ധത്തിന്റെ അനാശാസ്യമായ അക്രമപ്രസക്തതയോടും ഹിംസാത്മകതയോടും അങ്ങേഅററം പ്രതിഷേധമുണ്ടായിരുന്നുവെന്നും, തന്മൂലം അക്രമരാഹിത്യസിദ്ധാന്തത്തിന്റെ പ്രചാരകനായ ടോൾസ്റ്റോയിയെ അദ്ദേഹം അതിരററു മാനിക്കുകയും സ്നേഹിക്കുകയും ചെയ്തിരുന്നുവെന്നും നിഷ്പ്രയാസം മനസ്സിലാക്കാം. നാട്ടിലുള്ള ജനങ്ങളെ അവരുടെ അവകാശസമ്പാദനത്തിനായി അദ്ദേഹം ആഹ്വാനം ചെയ്തുകഴിഞ്ഞിരുന്നു. ജനതതി ആ സംരംഭത്തിനായി സംഘടിപ്പിച്ചപ്പോൾ അദ്ദേഹം അവരെ ഉൽബോധിപ്പിക്കുകയുണ്ടായി, ഒരു യഥാർത്ഥപൗരനെന്നുള്ള നിലയിൽ ഓരോരുത്തൎക്കുമുള്ള കടമകൾ അവഗണിക്കരുതെന്നു്. എന്നാലേ ആ സമരം സുഷ്പ്രൃന്മുഖമാവൂ. യുദ്ധമുന്നണിയിലേക്കു ഒരു ഇന്ത്യൻസേനയെ നയിക്കാമെന്നു് അദ്ദേഹം ബ്രിട്ടീഷ് അധികൃതരോടു് വാഗ്ദാനം ചെയ്തിരുന്നു. അതു് അദ്ദേഹം നിറവേററുകയും, അതിനെ പരിഗണിച്ചു് സർജൻറു മേജർ (Sergeant-Major) എന്ന സ്ഥാനബഹുമതി അദ്ദേഹത്തിനു് കിട്ടുകയും ചെയ്തു. പിന്നീടു് 1906-ലെ സുലു (zulu) വിപ്ലവകാലത്തു് Indian National Stretcher Bearer Corps) ന്റെ നായകനെന്ന നിലയിൽ അദ്ദേഹത്തിനു വീണ്ടും സർജൻറു മേജർ സ്ഥാനം സ്വീകരിക്കേണ്ടിവന്നു. അദ്ദേഹത്തിനും അദ്ദേഹത്തിന്റെ ആളുകൾക്കും ഉപദ്രവകാരികളായിരുന്നിട്ടുള്ളവരെപ്പററി സംസാരിക്കുമ്പോഴും ഗാന്ധിജി വിനയത്തിന്റെയും കാരുണ്യത്തിന്റെയും മൂർത്തീകരണമായിട്ടാണു കാണപ്പെടുക. ആത്മസംയമനവിദഗ്ദ്ധനായ അദ്ദേഹം അവരുടെ കഴിവില്ലായ്മകളെ പരാമർശിക്കുമ്പോഴും വികാരവിക്ഷോഭത്തിനു് അടിപ്പെടുന്നില്ല. വികാരപ്രലോഭനങ്ങൾക്കു വിധേയരായി അതിശയോക്തിയെ അവലംബിക്കുന്നതിനെ അദ്ദേഹം ഏററവും അധികം അധിക്ഷേപിച്ചിരുന്നു. അടുത്ത കുറെ മാസങ്ങളിൽ ഞങ്ങളുടെ സൗഹൃദബന്ധം വീണ്ടും വീണ്ടും പരിപുഷ്ടമായിക്കൊണ്ടിരുന്നു. അദ്ദേഹത്തിന്റെ കുടുംബം ഇന്ത്യയിൽനിന്നു ദക്ഷിണാഫ്റിക്കയിലേക്കു തിരിച്ചുവന്നപ്പോൾ അദ്ദേഹത്തിന്റെ ഔദ്യോഗികമുറിയുടെ അടുത്തമുറി എന്റെ ഉപയോഗത്തിനായി വിട്ടുതരികയുണ്ടായി. ഞങ്ങളുടെ പൊതുതാൽപര്യങ്ങളിൽ ഉൾപ്പെടുന്നതാണു് മതം, തത്വശാസ്ത്രം (Philosophy), അന്തർ

വർഗ്ഗീയസമ്പർക്കം (Inter-racial Contact) എന്നീ വിഷയങ്ങൾ. ഇവയെക്കുറിച്ചെല്ലാം ഞങ്ങൾ നിയമേന ചർച്ചചെയ്യാറുണ്ടായിരുന്നു.

കുറച്ചു മാസങ്ങൾക്കു മുൻപ് സാമ്പത്തികഭദ്രമായിരുന്ന Indian Opinion എന്ന പ്രതിവാരപ്പത്രത്തിന്റെ അപ്പോഴത്തെ നിലയെപ്പററി തികഞ്ഞ ഉൽക്കണ്ഠയോടുകൂടിയാണ് എന്നോടു പറഞ്ഞതു്. പത്രം പ്രസിദ്ധീകരിക്കപ്പെട്ടിരുന്നതു ഡർബനിൽ (Durban) നിന്നായിരുന്നു. അവിടെപ്പോയി പ്രസ്തുത വാരികയുടെ പരിതഃസ്ഥിതികൾ അറിയുവാൻ ഉദ്ദേശമുള്ള വിവരം എന്നെ അറിയിച്ചു. ജോഹന്നാസ്ബർഗ്ഗ് തീവണ്ടിയാപ്പീസിൽവച്ച് അദ്ദേഹത്തെ യാത്രയയക്കുന്നതിനു മുമ്പായി, ഇരുപത്തിനാലു മണിക്കൂറോളം നീളുന്ന ആ യാത്രാസമയത്തു വായിക്കുവാൻ ഞാൻ ഒരു പുസ്തകം അദ്ദേഹത്തിനു കൊടുക്കുകയുണ്ടായി. എന്നെ ഏററവും സ്പർശിച്ച ഗ്രന്ഥമായിരുന്നു അതു്. റസ്കിന്റെ (Ruskin) "Unto This Last" ഗാന്ധിജി തന്റെ ആത്മകഥയിൽ ഈ സംഭവത്തെ വിവരിക്കുന്നിടത്തു പറയുന്നുണ്ടു്, ആഡംബരഭ്രമത്തിൽനിന്നു്, "ലഘുജീവിത" സമ്പ്രദായത്തിലേക്കു് തന്നെ പരിവർത്തിപ്പിച്ചതു് ആ പുസ്തകപാരായണമായിരുന്നെന്നു്. എത്ര മാത്രം നിസ്സാരവും ആകസ്മികവും ആയ സംഗതികളാണു് മഹൽസംഭവങ്ങൾക്കു കാരണമായിത്തീരുന്നതു് എന്നു നോക്കുക!

## II

ഡർബനിൽനിന്നു മടങ്ങിവന്നപ്പോൾ അദ്ദേഹം പറഞ്ഞു — ഫീനിക്സ് (Phoenix) തുറമുഖത്തിൽനിന്നും കുറച്ചു നാഴിക വടക്കുമാറി ഒരു ചെറിയ കാർഷികസ്ഥലം വാങ്ങിയിട്ടുണ്ടെന്നും Indian Opinion അച്ചുക്കൂടവും സ്വകുടുംബവും അങ്ങോട്ടു മാററാൻ ഉദ്ദേശിക്കുന്നുണ്ടെന്നും മററും. താൻ സ്ഥാപിച്ച "ലഘുജീവിത" പ്രസ്ഥാനത്തിൽ ചേരാൻ ധാരാളം ഭാരതീയസ്നേഹിതരേയും യൂറോപ്യൻ സ്നേഹിതരേയും അദ്ദേഹം ക്ഷണിക്കുകയുണ്ടായി. അങ്ങനെ, പാശ്ചാത്യരുടേയും പൗരസ്ത്യരുടേയും പ്രതിനിധികൾക്കു് ദക്ഷിണാഫ്രിക്കയിലും പരസ്പരം സൗമനസ്യത്തോടും സൗഹാർദ്ദത്തോടുംകൂടി സഹകരിക്കാൻ സാധിക്കുമെന്നു് പ്രായോഗികമായി തെളിയിക്കണം. പ്രതിമാസം മൂന്നു പവൻ വീതം വരിസംഖ്യ അടച്ചു്, "ലഘുജീവിത"പ്രസ്ഥാനത്തിൽ ഞാൻ കൂടി അംഗമായിച്ചേരണമെന്നും പത്രത്തിന്റെ സഹപത്രാധിപസ്ഥാനം കൈയേൽക്കണമെന്നും അദ്ദേഹം ആവശ്യപ്പെട്ടു; ഞാൻ സമ്മതിച്ചു. മൂന്നുമാസത്തിനു ശേഷം ഒരു അർജന്റ് കത്തു് എനിക്കു കിട്ടി. ജോഹന്നാസ്ബർഗ്ഗിലെ അദ്ദേഹത്തിന്റെ നിയമവസതിയിലെത്തിച്ചേരുന്നു്, അദ്ദേഹത്തിനു ദുർഭരമായിത്തീർന്ന കർത്തവ്യഭാരത്തെ ഒന്നു ലഘൂകരിക്കണമെന്നായിരുന്നു കത്തിലെ ചുരുക്കം. തെല്ലൊരു വിസമ്മതത്തോടുകൂടിയാണെങ്കിലും ഞാൻ അദ്ദേഹത്തെ ഔദ്യോഗികമായി സഹായിക്കുകതന്നെ ചെയ്തു. അദ്ദേഹത്തിന്റെ ശുപാർശപ്രകാരം, അദ്ദേഹത്തിന്റെ കീഴിൽ എന്നെ Transvaal British Indian Association-ന്റെ അസിസ്റ്റന്റ് സെക്രട്ടറിയായി അധികാരികൾ നിയമിച്ചു. ഗാന്ധിജിക്കു ഒരു വിശേഷതയുണ്ടു്. ആരെയെങ്കിലും അദ്ദേഹം വിശ്വസിക്കുമെങ്കിൽ അതു പൂർണ്ണമായും ആത്മാർത്ഥമായും ആയിരിക്കും.

ഞാൻ ജോലിയിൽ പ്രവേശിച്ചിട്ടു് മൂന്നു വർഷങ്ങൾ കഴിഞ്ഞു. സത്യാഗ്രഹസമരം

കൊടുമ്പിരിക്കൊണ്ടിരുന്നു. പൊതുജനസേവനത്തിനു വേണ്ടി അദ്ദേഹം തന്റെ കഴിവുകളെയും ശ്രദ്ധയെയും പൂർണ്ണമായി കേന്ദ്രീകരിക്കാൻ നിശ്ചയിച്ചു. ശക്തിയേയും മർദ്ദനത്തേയും മുൻനിർത്തി കോടതികൾ ന്യായങ്ങൾ നടപ്പിലാക്കുന്ന ഉദ്യോഗത്തിൽ മനസ്സാക്ഷിയോടുകൂടി പ്രവർത്തിക്കാൻ ഗാന്ധിയെപ്പോലുള്ളവർക്ക് എത്ര നാൾ സാധിക്കും? അദ്ദേഹം അതിനാൽ രാജി വയ്ക്കുകതന്നെ ചെയ്തു. കോടതികൾക്കും, ഗാന്ധിജിയുടെ കൂടെ ജോലി ചെയ്തിരുന്ന ഉദ്യോഗസ്ഥന്മാർക്കും ആ ഉദ്യോഗത്തിൽ അദ്ദേഹത്തിനുള്ള അസാമാന്യ സാമർത്ഥ്യത്തെപ്പററി വളരെ നല്ല അഭിപ്രായമാണുണ്ടായിരുന്നതു്. അതിനാൽ രാജി സ്വീകരിക്കപ്പെട്ടതു് ഖേദത്തോടും അതൃപ്തിയോടും കൂടിയായിരുന്നു. നിയമദീക്ഷയിൽ വലിയ നിർബന്ധമുണ്ടായിരുന്ന അദ്ദേഹം ഫീസുകൊടുക്കാത്ത കക്ഷിയോടു ഫീസ് ആവശ്യപ്പെട്ടിരുന്നില്ല. കേസു വാദിക്കുവാൻ കോടതിയിൽ പോകുന്നതിനുമുമ്പ് അദ്ദേഹം കക്ഷിയോടു പറയും, തന്നെ കക്ഷി ഏതെങ്കിലുംവിധത്തിൽ ചതിച്ചതായി ബോദ്ധ്യപ്പെടുന്നപക്ഷം ആ കേസ്സിൽനിന്നു പിൻവലിയാനുള്ള സ്വാതന്ത്ര്യം തനിക്കെപ്പോഴും ഉണ്ടായിരിക്കുന്നതാണു് എന്നു്. കാരണം ഉണ്ടു്. ഒരു ഉദ്യോഗസ്ഥനെന്നനിലയിൽ, കോടതിയെ വഞ്ചിക്കുന്ന ഒരു കൃത്യത്തിൽ ഭാഗഭാക്കാകുന്നതു് അദ്ദേഹത്തിനു് ഒട്ടും ഇഷ്ടമില്ല. അതിനാൽ പലപ്പോഴും കേസുകാര്യം വലിച്ചു ദൂരെയെറിഞ്ഞിട്ടു് കോടതിയിൽനിന്നു് പുറത്തിറങ്ങിപ്പോയിട്ടുള്ളതായി ഞാൻ കേട്ടിട്ടുണ്ടു്. ഒരു ക്രിമിനൽകേസ്സാണു് ഏറെറടുക്കുന്നതെങ്കിൽ ചെയ്തിട്ടുള്ള കുററങ്ങൾ കോടതിയിൽ ഏററു പറയാൻ അദ്ദേഹം തന്റെ കക്ഷിയെ ഉപദേശിക്കും. അതിനുമുമ്പു വിധികല്പന ആവുന്നത്രയും മാർദ്ദവപ്പെടുത്തുവാൻ താൻ വാദിക്കുന്നതാണെന്നു് അദ്ദേഹം പ്രതിജ്ഞ ചെയ്യും.

ആദ്യത്തെ "നിയമ നിഷേധ (Civil disobedience) സമര"ത്തോടുകൂടി ഗാന്ധിജിയെ അറസ്ററുചെയ്തു ലോക്കപ്പിൽ അടച്ചശേഷം, 1891 മുതൽ പ്രാക്ടീസ് നടത്തിവന്ന കോടതിയിൽനിന്നു് അദ്ദേഹത്തിന്റെ സന്നതു് റദ്ദാക്കുകയുണ്ടായി. സന്നതു് വീണ്ടും കിട്ടുവാനായി ഒരപേക്ഷ അയക്കുന്ന കാര്യത്തെപ്പററി അദ്ദേഹം ചിന്തിക്കുകപോലും ചെയ്തില്ല. എന്തുകൊണ്ടെന്നാൽ ഒരു ലായർ എന്നതിനേക്കാൾ ഒരു കർഷകനായിട്ടാണു് അദ്ദേഹം സ്വയം കരുതിയിരുന്നതു്. 'ലളിതജീവിത' പ്രസ്ഥാനത്തിലേക്കു് അദ്ദേഹത്തിന്റെ പ്രഗത്ഭപ്രവർത്തനം അത്യാവശ്യമായിരുന്നതാനും. ഇത്തരുണത്തിൽ ഞാൻ വേറൊരു സംഭവം ഓർക്കുന്നു. ബൂവർയുദ്ധ (Boer war) കാലത്തു് ബ്രിട്ടീഷുകാർക്കു പ്രതികൂലമായ ഒരു നില സ്വീകരിച്ചതിനാൽ, ഡാക്ടർ. എഫ്. ഇ. ററി. ക്രൌസ്സ് (Krause) 'അറേറാർണി ജനറൽ' സ്ഥാനത്തുനിന്നു് നിഷ്ക്രമിക്കാൻ നിർബന്ധിതനായി. ജോഹന്നസ്ബർഗ്ഗിൽ നിയമപരിശീലനം നടത്തുവാനുള്ള അനുവാദത്തിനുവേണ്ടി അദ്ദേഹം അപേക്ഷിച്ചു. ഗാന്ധിജി വേണ്ട സഹായം ചെയ്തുകൊണ്ടു് അനുവാദം ലഭിക്കുകയുണ്ടായി. പിൽക്കാലത്തു് ക്രൌസ്സ്, 'ട്രാൻസ്വാളിലെ ന്യായാധിപാദ്ധ്യക്ഷസ്ഥാനത്തു (Judge-Presidentship) നിന്നു് വിരമിച്ചു. ലോകസമാധാനത്തിന്റെ "അഡ്വക്കേററു ജനറലാ"യിരുന്ന ഗാന്ധിജി ദിവംഗതനായിട്ടു് വളരെ നാളായിരുന്നില്ല.

ജോഹന്നസ്ബർഗ്ഗിൽ ഞാൻ തിരിച്ചുവന്നിട്ടു് അധികകാലം കഴിയുന്നതിനുമുമ്പ് Indian Opinion ന്റെ പ്രധാനപ

ത്രാധിപർ രാജിവയ്ക്കുകയും, ഗാന്ധിജിയുടെ ആജ്ഞയനുസരിച്ചു് പിന്നീടുള്ള പതിനൊന്നു കൊല്ലക്കാലത്തേക്കു് ഞാൻ പ്രധാനപത്രാധിപരായി ജോലി നോക്കുകയും ചെയ്തു. ഈ ഉത്തരവാദിത്വങ്ങളെല്ലാം ഞാൻ കൈയ്യേററതു് കുറച്ചു് ആശങ്കകളോടുകൂടിയായിരുന്നു.

ആവശ്യം നേരിടുമ്പോഴെല്ലാം ഇന്ത്യൻപ്രശ്നങ്ങളെപ്പററിയുള്ള വിദഗ്ദ്ധാഭിപ്രായങ്ങൾക്കായി ഞാൻ ഗാന്ധിജിയെ സമീപിക്കുമായിരുന്നു. അന്നു് അദ്ദേഹം പ്രസ്തുത പത്രത്തിൽ പതിവായി എഴുതിക്കൊണ്ടിരുന്നു. പക്ഷെ ഒരു കാര്യം പ്രത്യേകം പറയേണ്ടതുണ്ടു്. പിൽക്കാലത്തു് അദ്ദേഹത്തിനു വശമായിരുന്ന സുന്ദരശൈലി അദ്ദേഹത്തെ അന്നു് അനുഗ്രഹിച്ചിരുന്നില്ല. ഒരവസരത്തിൽ അദ്ദേഹം പത്രാധിപരുടെ സമരപ്രസക്തതയെ കഠിനമായി അധിക്ഷേപിച്ചു് എഴുതുകയുണ്ടായി. അധികാരികൾ ഭാരതീയരോടു അനുവർത്തിക്കുന്ന അപലപനീയമായ നയത്തെ അടിമുടി നിശിതമായി വിമർശിച്ചുകൊണ്ടു ഞാനെഴുതിയ ഒരു ലേഖനത്തെ ഉദ്ദേശിച്ചാണു് അദ്ദേഹം അങ്ങനെ എഴുതിയതു്. 'ടൈംസ്' പത്രത്തിന്റേതുപോലെ മാന്യതയും ന്യായദീക്ഷയും, ഉദ്ദേശ്യപരതയും (Objectivity) കലർന്ന ഒരു ശൈലി അംഗീകരിക്കാനുള്ള ഒരു ഉപദേശത്തിന്റെ ചുവയായിരുന്നു ആ അധിക്ഷേപങ്ങൾക്കുണ്ടായിരുന്നതു്. നിർവാഹകസമിതി അദ്ധ്യക്ഷനായ കേണൽ. ജെ. ജെ. ആസ്റ്ററിനെ (Astor) ഞാൻ ഇക്കാര്യം യഥാകാലം അറിയിച്ചു Indian Opinion-ൽ പരസ്യങ്ങളുടെ പ്രസിദ്ധീകരണം അനുചിതമാണെന്നു കണ്ടു് അദ്ദേഹം അതു തടഞ്ഞു. തന്മൂലം നേരിടുന്ന ഏതു നഷ്ടവും സഹിക്കാൻ അദ്ദേഹം സന്നദ്ധനായിരുന്നു.

## III

ദക്ഷിണാഫ്രിക്കയിൽവച്ചു് സ്വദേശികൾതന്നെ ഗാന്ധിജിയെ അക്രമഭീഷണിക്കും ആക്രമണത്തിനും ഇരയാക്കി എന്നതു് ഒരിക്കലും മറക്കാൻവയ്യ. ഒരു അവസരത്തിൽ തന്നെ എതിർക്കാൻ നിശ്ചയിച്ചിരുന്ന ഒരാളുടെ കൈയിലിരുന്ന കത്തി സൂത്രത്തിൽ വാങ്ങിച്ചു. വേറൊരു സന്ദർഭത്തിൽ ഡർബനിലെ ഒരു പ്ലാററ്ഫാറത്തിൽ പ്രസംഗിച്ചുകൊണ്ടു നിൽക്കവേ അപ്രതീക്ഷിതമായുണ്ടായ ആക്രമണത്തിൽനിന്നു് വളരെ കഷ്ടപ്പെട്ടാണു് രക്ഷപ്പെട്ടതു്. മൂന്നാമത്തെ പ്രാവശ്യം, ഒരു പൊതുക്കാര്യചർച്ചയ്ക്കു ശേഷം ഞാൻ അദ്ദേഹത്തോടു് വിടവാങ്ങിപ്പിരിഞ്ഞു് കുറെ നിമിഷങ്ങൾ കഴിഞ്ഞപ്പോൾ ഒരു 'ദേശാഭിമാനി' അദ്ദേഹത്തെ അതികഠിനമായി കയ്യേററം ചെയ്തു. ഒരു പൊതുപണക്കാര്യത്തിൽ ഗാന്ധിജി നിയമവിരുദ്ധമായി പ്രവർത്തിച്ചു എന്നു് ഏതോ അക്രമപ്രസക്തരായ പ്രചാരകന്മാർ അയാളെ തെററിദ്ധരിപ്പിച്ചിരുന്നു. കഠിനമായ ദേഹോപദ്രവമേററു. തൽസംഭവസമയത്തു് ഉണ്ടായിരുന്ന യൂറോപ്യന്മാർ കോടതിമുമ്പാകെ തെളിവുകൾ ഹാജരാക്കിയതിനുശേഷം പ്രതിയെ വിസ്തരിക്കുകയും വിധികല്പിക്കുകയും ചെയ്തപ്പോൾ ഗാന്ധിജി വിസമ്മതിക്കുകയുണ്ടായി. അദ്ദേഹത്തിനു് അക്രമരാഹിത്യത്തിലും സാഹോദര്യത്തിലും ഉള്ള വിശ്വാസം! സർവ്വജനാകർഷകങ്ങളായ സുപ്രധാനസംഗതികൾക്കായി അനുഷ്ഠിക്കുന്ന നിരാഹാരവ്രതമൂല്യമുള്ള ശാരീരികവിഷമതകൾകൊണ്ടല്ലെങ്കിൽ, വേഷപ്രച്ഛന്നനായ ഒരു സ്വദേശീയന്റെ കൈയാൽ അദ്ദേഹം മരണം പ്രാപിക്കുമെന്ന ഭയം എനിക്കു അന്നേ തൊട്ടുള്ളതാണു്.

ഫീനിക്സിലേക്കു കുടുംബം മാററുന്നതിനു മുൻപു് ഗാന്ധിജിയുടെ കുടുംബത്തിലെ

അംഗമായിത്തീൎന്നിരുന്നു ഞാൻ. ഞങ്ങൾ കാലത്തെ എഴുന്നേററ് മാവരയ്ക്കാനിരിക്കും. മിസ്സിസ്സ് ഗാന്ധിജിയാണ് ദോശ ചുട്ടുന്നതു്. സമയമുള്ളതുപോലെ, ശ്വാസോച്ഛ്വാസവ്യായാമത്തിലും സ്കിപ്പിംഗ് വ്യായാമത്തിലും ഞങ്ങൾ ഏർപ്പെടുമായിരുന്നു. പല സമുദായത്തിൽപ്പെട്ട അസംഖ്യം അതിഥികളുടെ ഉദാരമതിയായ ഒരു ആതിഥേയനായിരുന്ന ഗാന്ധിജി ഉച്ചയ്ക്കൂണിനു ശേഷം വൈകുന്നേരമാവുമ്പോഴേയ്ക്കും Song Celestial (ഭഗവത്ഗീതയ്ക്കു Sir Edward Arnold-ന്റെ തർജ്ജമയാണു്.) പാരായണംചെയ്യുക പതിവായിരുന്നു. ഈ വായന, ഇന്ത്യൻ മതങ്ങളെപ്പററിയും, ഭാരതീയതത്വശാസ്ത്ര(വേദ)ത്തെപ്പററിയും, പാശ്ചാത്യപൗരസ്ത്യരുടെ ആചാരസംസ്കാരങ്ങൾക്കുള്ള താരതമ്യത്തെപ്പററിയും ഉള്ള ചർച്ചകളിലേക്കു ഞങ്ങളെ നയിക്കുമായിരുന്നു.

## IV

1906-ൽ തുടങ്ങിയ രാഷ്ട്രീയ സ്ഥിതിഗതികളുടെ വ്യതിയാനം ഗാന്ധിജിയുടെ ജീവിതചര്യാക്രമങ്ങളെയാകെ പരിവൎത്തിപ്പിച്ചു. Transvaal crown colony പാസ്സാക്കിയ ഏററവും പ്രകോപനപരമായ ഒരു ഭാരതീയവിരുദ്ധ (anti-Indian) നിയമത്തിനു് രാജകീയാനുമതി ലഭിക്കാതിരിക്കാൻ ശ്രമിക്കുന്നതിനായി ഇന്ത്യയിൽ നിന്നു് ഇംഗ്ലണ്ടിലേക്കു തിരിച്ച പ്രതിനിധി സംഘത്തിലെ ഒരു സുപ്രധാനാംഗമായിരുന്നു ഗാന്ധിജി. അന്നു് ദക്ഷിണാഫ്രിക്കയിലുള്ള ഭാരതീയരുടെ പൊതുക്കാര്യങ്ങളെല്ലാം ചുമതല എന്റെ ചുമലിൽ ചുമത്തിയിട്ടാണുപോയതു്. ഉദ്ദേശം സഫലമായെന്നുമാത്രമല്ല, ആ യാത്രയിൽ ഡാക്ടർ ജ്യോഷ്യാ ഓൾഡ്ഫീൽഡ് ആദിയായ പഴയ സ്നേഹിതന്മാരുമായിട്ടുള്ള സൗഹൃദബന്ധം ഒന്നു പുതുക്കാനും സാധിച്ചു. എന്നാൽ നിർഭാഗ്യവശാൽ, ഏറെത്താമസിയാതെ ട്രാൻസ്വാളിനു് ഉത്തരവാദഭരണം അനുവദിക്കപ്പെട്ടപ്പോൾ നിയമനിർമ്മാണസമിതി മുൻപിലത്തെപ്പോലുള്ള നയത്തിൽ നിയമങ്ങൾ പാസ്സാക്കാൻ തുടങ്ങി. ജനറൽ ബോതായുടെ ഗവൎമ്മെൻറും അതിലെ പ്രധാനവ്യക്തിയായ ജനറൽ സ്മട്ട്സും ആയിരുന്നു അതിനു കാരണക്കാർ. പ്രതിഷേധശബ്ദങ്ങൾ വ്യൎത്ഥമായിത്തീൎന്നു. ഗാന്ധിജി സുപ്രധാനമായ ആദ്യത്തെ സത്യാഗ്രഹപ്രസ്ഥാനം രൂപവൽക്കരിച്ചു. (അമേരിക്കാക്കാരനായ Thoreau-യുടെ Civil Disobedience എന്ന ലേഖനം ഗാന്ധിജിക്കു് പ്രചോദനം പ്രദാനം ചെയ്തിട്ടുണ്ടു്.) കാലികങ്ങളായ നിരോധനാജ്ഞകൾക്കു് കീഴ്പ്പെട്ടും അതിനെ അതിജീവിച്ചും ഏഴുകൊല്ലം ആ പ്രസ്ഥാനം നിലനിന്നു. ചരിത്രപ്രധാനമായ 1914-ലെ ഗാന്ധി-സ്മട്ട്സ് സന്ധിയോടുകൂടിയാണു് അതു് അവസാനിച്ചതു്. ഗാന്ധിജി പലപ്രാവശ്യവും അറസ്ററു വരിക്കുകയുണ്ടായി. അപ്പോഴെല്ലാം ഇന്ത്യാക്കാരുടെ നേതൃത്വം ഞാനാണു് വഹിക്കേണ്ടിയിരുന്നതു്. ജയിലിൽ ആയിരുന്നപ്പോൾ ജനറൽ സ്മട്ട്സ് ഗാന്ധിജിക്കു് വായിക്കുവാൻ കുറേ പുസ്തകങ്ങൾ അയച്ചുകൊടുത്തു. അവൎക്കു് അന്യോന്യം വ്യക്തിവിദ്വേഷം ഉണ്ടായിരുന്നില്ല. ഗാന്ധിജി ദക്ഷിണാഫ്രിക്ക വിടുന്നതിനുമുമ്പു് മററു യൂറോപ്യന്മാരെക്കാൾ "ലഘുജീവിതാ"നുഭാവിയായ സ്മട്ട്സിനു് ഒരു ജോടി മെതിയടി കൊടുത്തയക്കുകയുണ്ടായി. അന്നു് ലഘുജീവിതപ്രസ്ഥാനം ഒരു പുതിയ സ്ഥലത്തായിരുന്നു: ടോൾസ്റ്റായിഫാം. ഗാന്ധിജിയുടെ ആരാധകനും, എന്നോടൊപ്പം ഗാന്ധിജിയുടെകൂടെ ദക്ഷിണാഫ്രിക്കയിലെ അ

വസാന ജയിൽജീവിതമനുഭവിച്ചവനും ആയ Herllann Kallenbach ആണു് ആ സ്ഥലം ഗാന്ധിജിക്കു് സർവാധികാരസഹിതം കൊടുത്തതു്.

ഗാന്ധിജിയുടെ സമ്മാനം സ്മട്ട്സിനു് നന്നേ ഇഷ്ടപ്പെട്ടു. മുപ്പതു് സംവത്സരങ്ങൾക്കുശേഷം താൻ എത്രമാത്രം അവയെ ഉപയോഗിച്ചു എന്നു് ഗാന്ധിജിയെ അറിയിക്കാൻവേണ്ടി അദ്ദേഹം അവ തിരിച്ചയച്ചുകൊടുത്തു.

ആത്മസംയമനവും ലഘുജീവിതചര്യകളും ഗാന്ധി പരിശീലിക്കാൻ തുടങ്ങിയതു് ദക്ഷിണാഫ്റിക്കയിൽ വച്ചായിരുന്നു. ബ്രഹ്മചര്യാവ്രതത്തിൽ വലിയ നിഷ്ഠയായിരുന്നു അദ്ദേഹത്തിനു്. മററുള്ളവർ അതാചരിക്കണമെന്നു് അദ്ദേഹം നിർബന്ധിച്ചില്ല. സമരകാലത്തിനിടയിൽ ഇന്ത്യാക്കാർ അറിയാതെയോ അറിഞ്ഞോ ചെയ്തുപോയിട്ടുള്ള പാപവൃത്തികളുടെയും ഉത്തരവാദത്തിന്റെയും ഒരു പങ്കു തനിക്കുകൂടിയുണ്ടായിരുന്നതിനാൽ, ഒരു നിരാഹാരവ്രതമനുഷ്ഠിച്ചു് ആത്മശുദ്ധീകരണം നിർവഹിച്ചു. പ്രകൃതിശുശ്രൂഷ പരിപാലിക്കാൻ തുടങ്ങിയതും അവിടെവച്ചുതന്നെ. പ്ലേഗ്ബാധകൊണ്ടു വിഷമിച്ച സ്വദേശീയരെയുംതന്നെയും തന്റെ കുടുംബാംഗങ്ങളെയും പ്രകൃതിശുശ്രൂഷക്കു് വിധേയരാക്കി. മാംസസത്തു് ഉപയോഗിച്ചില്ലെങ്കിൽ സുഖപ്പെടുത്തുവാൻ സാധിക്കുകയില്ലെന്നു സാധാരണ ഡാക്ടറന്മാർ കൈയൊഴിഞ്ഞ മിസ്സസ്. ഗാന്ധിജിയുടെ ഒരു രോഗത്തെ പ്രകൃതിശുശ്രൂഷകൊണ്ടു ഗാന്ധിതന്നെ സുഖപ്പെടുത്തി. നികൃഷ്ടവികാരങ്ങളുടെ പ്രലോഭനഹേതുവെന്നു് വിശ്വസിച്ചിരുന്ന പാലിന്റെ ഉപയോഗം അദ്ദേഹം നിർത്തി. പിൽക്കാലത്തു് ഇന്ത്യയിൽവച്ചു ഒരു ആപൽക്കരമായ ഘട്ടത്തിൽമാത്രം കസ്തൂരിബായിയുടെ നിർബന്ധപൂർവമായ അപേക്ഷപ്രകാരം ആട്ടിൻപാലുപയോഗിക്കുകയുണ്ടായി. അതും വിമനസ്സോടുകൂടിയായിരുന്നു. ആദ്യമൊക്കെ അദ്ദേഹം പാശ്ചാത്യസമ്പ്രദായത്തിലായിരുന്നു വസ്ത്രധാരണം ചെയ്തിരുന്നതു്. അവസാനം ധോത്തിയും ഷാളും മാത്രം ധരിച്ചു് നിരാഡംബരമായ ഒരു ജീവിതചര്യ സ്വീകരിച്ചു.

ഫീനിക്സിലും ടോൾസ്റ്റായിഫാമിലും വച്ചു് അദ്ദേഹം കാർഷിക പരീക്ഷണങ്ങളിലേർപ്പെട്ടിരുന്നു. പ്രകൃതിയും കൃഷിക്കാരനും തമ്മിലുള്ള ബന്ധം തദ്വാരാ അറിയാനും സാധിച്ചു. ലഘുതരമായ ഒരു ആരോഗ്യപരിശീലനപദ്ധതി അദ്ദേഹം സ്വപ്രവൃത്തികൾമൂലം ഉദാഹരിച്ചിരുന്നു. ഹരിജനങ്ങളോടുള്ള സഹാനുഭൂതി അന്നു മൊട്ടിട്ടതാണു് 'മഹാഭംഗി' എന്ന പേരു് ഞാൻ അന്നാദ്യമായി വിളിക്കുകയുണ്ടായി. കൈത്തറിയിലും ചക്കയിലും, കരകൗശലത്തിലും അദ്ദേഹത്തിനു് അഭിനിവേശമുണ്ടായിരുന്നു. ഫീനിക്സിലെ അച്ചടിയന്ത്രം നിന്നുപോയപ്പോൾ, പത്രപ്രസിദ്ധീകരണം കൃത്യസമയത്തുതന്നെ നിർവ്വഹിക്കുന്നതിനായി, ഗാന്ധിജിയും അനുചരരുംകൂടി കൈകൊണ്ടു് യന്ത്രം കറക്കിക്കൊടുത്തു.

## V

ഇത്തരുണത്തിൽ ഹൃദ്യങ്ങളായ പല സ്മരണകളും എന്റെ ഹൃദയത്തിൽ പൊന്തിവരുന്നു. സമയത്തിന്റെ അമൂല്യതയേയും പത്രസ്ഥലത്തിന്റെ പരിമിതിയേയും പരിഗണിച്ചു് നാലു സുപ്രധാന സംഭവങ്ങൾ മാത്രം വിവരിക്കാം, ഒന്നു്:—പ്രതിശ്രുതയായ കാമുകിയുടെ വിരഹതാപം എ

ന്നു വല്ലാതെ വിഷമിപ്പിച്ചു. എനിക്കു ഒരു സ്വൈരതയുമില്ലാതായിത്തീർന്നു. അവരെ വരുത്തി, ഞങ്ങൾ രണ്ടുപേരും വൈവാഹികജീവിതത്തിൽ പ്രവേശിക്കാൻ ഗാന്ധിജി എന്നെ നിർബന്ധിച്ചു. ജോഹന്നാസ് ബർഗ്ഗിൽ വച്ചു നടന്ന ആ വിവാഹത്തിലെ രണ്ടു സാക്ഷികളിൽ ഒരാളായിരുന്നു അദ്ദേഹം. ഒരു യൂറോപ്യനും ഒരു യൂറോപ്യനല്ലാത്തയാളും തമ്മിലുള്ള വിവാഹം ട്രാൻസ്‌വാൾ നിയമത്തിന്റെ മുമ്പിൽ നിഷിദ്ധമായിരുന്നു. വിവാഹത്തിൽ പങ്കുകൊണ്ടവരും മജിസ്റ്റ്രേട്ടും വമ്പിച്ച പിഴ ഒടുക്കേണ്ടിവരും. ഗാന്ധിജി മജിസ്റ്റ്രേട്ടിന്റെ മുമ്പിൽ സത്യം ചെയ്തു, ഞാൻ ഒരൊന്നാംതരം യൂറോപ്യനാണെന്നു്. ഫീനിക്‌സിലേക്കു ഗാന്ധിജിയുടെ കുടുംബം മാറുന്നതിനു മുമ്പു് ഞങ്ങൾ അവരുടെ കൂടെയായിരുന്നു താമസിച്ചിരുന്നതു്.

രണ്ടു്:—1990-ൽ, സത്യഗ്രഹസമരം ഊർജ്ജിതത്തിലിരിക്കുമ്പോൾ, മിക്ക നേതാക്കന്മാരെയും തുറുങ്കിലടച്ചു കഴിഞ്ഞപ്പോൾ ഇന്ത്യാക്കാരുടെ ഭാഗം വാദിക്കുന്നതിനു വേണ്ടി ഞാൻ ഏകനായി ഇന്ത്യയിലേക്കു പോകണമെന്നു് ഗാന്ധി അഭ്യർത്ഥിച്ചു. ജോലിയന്വേഷിച്ചു നാടുവിടുന്ന സമ്പ്രദായം നിർത്തലാക്കാൻ ഗവർമ്മെന്റു നടപടികൾ സ്വീകരിക്കേണ്ടിയിരിക്കുന്നു; അതിനു ഞാൻ ഗവർമ്മെന്റിനെ നിർബന്ധിക്കണം. ആ യാത്രയിൽ പ്രമുഖഭാരതീയനേതാക്കന്മാരുമായി സ്നേഹബന്ധത്തിലുൾപ്പെടാൻ എനിക്കു സാധിച്ചു. അന്നും, അതേ കാര്യത്തിനു വേണ്ടിയുള്ള 1911-ലെ സന്ദർശനാവസരത്തിലും ഇന്ത്യയിലെ രാഷ്ട്രീയ—സാമ്പത്തിക—സാമൂഹിക പ്രശ്നങ്ങളെപ്പറ്റി വിശദമായി മനസ്സിലാക്കാൻ കൂടി എനിക്കു കഴിഞ്ഞു. ദക്ഷിണാഫ്രിക്കയിലേക്കു ഇന്ത്യാക്കാർ ജോലി അന്വേഷിച്ചു പോകുന്നതു് 1911-ലും, സാമ്രാജ്യത്തിന്റെ മറ്റു ഭാഗങ്ങളിലേക്കു പോകുന്നതു് 1917-ലും, ആ സമ്പ്രദായം തന്നെ. 1920 ജനുവരി ഒന്നാംതീയതിയും നിർത്തൽ ചെയ്യുകയുണ്ടായി.

മൂന്നു്:—1914-ലെ പ്രക്ഷോഭം അവസാനിച്ചപ്പോൾ ദക്ഷിണാഫ്രിക്കയിൽനിന്നു് ഇംഗ്ലണ്ടിലേക്കു പോകാൻ ഞാനും എന്റെ കുടുംബവും ഒരുങ്ങി. ഞങ്ങളുടെ സന്താനങ്ങൾ വർഗ്ഗവിദ്വേഷത്തിന്റെയും വർണ്ണവ്യത്യാസത്തിന്റെയും അന്തരീക്ഷത്തിലല്ലല്ലോ വളരേണ്ടതു്. ഇന്ത്യയിലെത്തി അവിടത്തെ ദേശാഭിമാനികളെ സഹായിക്കാനും ഭാരതീയരുടെ വിദേശീയ ഭയം നിവാരണം ചെയ്യാനുമായി ഗാന്ധിജിക്കു ഒരു ഉൾവിളി (Inner—Voice) ലഭിച്ചതിനാൽ, എന്നെ പിരിഞ്ഞുപോകണമെന്നു് അദ്ദേഹം എന്റെ ഭാര്യയോടു് അഭ്യർത്ഥിച്ചു. ഗാന്ധി—സ്മട്ട്സ് സന്ധിയിലെ വ്യവസ്ഥകൾ പ്രായോഗികതയിൽ വരുത്തിക്കൊണ്ടിരുന്നപ്പോൾ, ദക്ഷിണാഫ്രിക്കയിലെ ഇന്ത്യാക്കാർക്കു് ശരിയായ നേതൃത്വം കൊടുക്കാൻ ഞാൻ കൂടിയേ കഴിയൂ എന്നദ്ദേഹം എന്റെ സഹധർമ്മിണിയോടു പറഞ്ഞു. പിന്നത്തെ ഇരുപത്തെഴുകൊല്ലക്കാലം ഞാൻ രാഷ്ട്രീയോപദേഷ്ടാവായിരുന്നു.

നാലു്:—1937 ജനുവരി ഒന്നാംതീയതി അദ്ദേഹത്തിന്റെ ഹിന്ദ്സ്വരാജ് (Hindu Swaraj) എന്നതിന്റെ വിവക്ഷപ്രസിദ്ധീകരിക്കാനുള്ള അനുവാദം എനിക്കു ലഭിച്ചു. പരിപൂർണ്ണസ്വാതന്ത്ര്യവും, ഇന്ത്യാ—ബ്രിട്ടീഷ് കോമൺവെൽത്തിൽ നിന്നു് വ്യതിരിക്തമായി നിൽക്കാനുള്ള അ

വകാശവുമുള്ള ഒരു ഡൊമിനിയൻ പദവിയാണു് അദ്ദേഹം കാംക്ഷിച്ചിരുന്നതു്.

ഇപ്പോൾ—അക്രമരാഹിത്യത്തിനും സാഹോദര്യസ്നേഹത്തിനും വീറോടെ വാദംമുഴക്കിയിരുന്ന ആ ധീരൻ അക്രമപരമായും വിദ്വേഷപൂർവമായും വധിക്കപ്പെട്ട എന്ന വാർത്തയാണു് എന്റെ ശ്രോത്രപുടങ്ങളിൽ വന്നു് അലച്ചതു്. എന്റെ ഒരു ജ്യേഷ്ഠസഹോദരൻ നഷ്ടപ്പെട്ടു. മനസ്സാക്ഷിയേയും മാർഗ്ഗദീപ്തതയേയും ആസ്പദമാക്കി, ഏതുകാര്യത്തിലും അദ്ദേഹത്തോട വിയോജിക്കാനുള്ള സ്വാതന്ത്ര്യം എനിക്കുണ്ടായിരുന്നു. ഞങ്ങളുടെ ഹൃദയപൂർവമായ ബന്ധത്തിനു് ഉരു ഉലച്ചിലും ഒരിക്കലും തട്ടിയതായി എനിക്കു ഓർമ്മയില്ല. ഇന്ത്യക്കും ലോകത്തിനും സംഭവിച്ച ഒരു വമ്പിച്ച നഷ്ടമാണു് ആ മഹാന്റെ മരണം. ലോകോത്തരനായ ആ മഹാത്മാവിന്റെ–സമാധാനത്തിന്റെയും ആ ലക്ഷ്യപ്രാപ്തിക്കുള്ള സുനിശ്ചിതമാർഗ്ഗത്തിന്റേയും പ്രവാചകനായ ആ ലോകോത്തര വന്ദ്യന്റെ—സ്മരണ നാം ജീവിക്കുന്ന കാലഘട്ടത്തെ സമാധാനസമ്പൂർണ്ണമാക്കാനും ഇന്ത്യയിലും ലോകത്തിലും സഹോദരപ്രേമം പുനഃസ്ഥാപിക്കുവാനും ഉള്ള പ്രാപ്തി നമുക്കു് നൽകട്ടെ. അദ്ദേഹത്തിന്റെ വിശുദ്ധങ്ങളായ വിശ്വാസങ്ങൾ നമ്മെ ഉത്തേജിപ്പിക്കട്ടെ. ആ ഉത്തേജനം ജനഹൃദയത്തിൽ നിറയട്ടെ. ഇന്ത്യ പ്രാചീനകാലത്തെ സുവർണ്ണഘട്ടത്തിലേക്കു് നയിക്കപ്പെടട്ടെ. അങ്ങനെ ഐക്യത്തിന്റെയും സഹിഷ്ണതയുടേയും ജീവിതലഘുത്വത്തിന്റെയും ഒരു ഉദാഹരണം ലോകത്തിനു ലഭിക്കട്ടെ. സാർവലൗകികപൗരത്വം ഒരു ഒഴുക്കൻഫലിതമോ, നിരർത്ഥമായ ഒരു സമസ്തപദമോ അല്ല, ഒരു സജീവപരമാർത്ഥമാണു്, എന്ന നിലവരട്ടെ!!

# VI

ഇന്ത്യാചരിത്രത്തിലെ ഏടുകളിൽ അനശ്വരമുദ്രകൾ പതിച്ച ഗാന്ധി എത്തരത്തിലുള്ള മനുഷ്യനായിരുന്നു? സത്യം എന്താണെന്നു് അറിഞ്ഞു് അദ്ദേഹം സത്യം ദീക്ഷിച്ചിരുന്നു. സ്നേഹത്തിന്റെ ഒരു ജീവത് പ്രതിരൂപമായിരുന്നു അദ്ദേഹം. അഹിംസയെന്നു പറയുന്നതു് നിരുപദ്രവപരമായ ഒരു നിഷ്ക്രിയാത്മകഗുണം മാത്രമല്ല. ഊർജ്ജസംശമായ, സൃഷ്ടിപരമായ, ഉദ്ദേശ്യപൂർവകമായ സർവ്വഗ്രാഹകമായ (all-inclusive) ഒരു പരിപാടികൂടിയായിരുന്നു. നമുക്കു കാണാൻ സാധിച്ചിടത്തോളം ഇദ്ദേഹമാണു് സമാധാനതൽപരനായ ഏക കർമ്മയോഗി. അദ്ദേഹം സത്യം സത്യങ്ങൾ വിവേചിച്ചറിയുന്നതു് ആത്മാർത്ഥമായ ഒരു പ്രാർത്ഥനക്കു ശേഷമുള്ള വെളിപാടു് (Vidion) മൂലമാണു്. ത്യാഗത്തിന്റെ സുശക്തമായ പിൻതുണയോടുകൂടി, ആത്മശക്തിയുടെ അജയ്യമായ ആയുധത്തോടുകൂടി, അധർമ്മത്തെ ജയിക്കുവാൻ അദ്ദേഹം മനുഷ്യതതിയെ ആകെ ആഹ്വാനംചെയ്തു. ധർമ്മബോധമുള്ള ഒരു പ്രായോഗിക മനുഷ്യൻകൂടിയായിരുന്നു അദ്ദേഹം. അദ്ദേഹം ഒരു യഥാസ്ഥിതികനായിരുന്നുവെങ്കിലും, ഉൽപതിഷ്ണുവും കൂടിയായിരുന്നു. ത്യാഗമോഹനങ്ങളായ എത്രയെത്ര ധീരസംരംഭങ്ങൾ അദ്ദേഹം ചെയ്തു. അദ്ദേഹത്തെ മനസ്സിലാക്കാത്തവർക്കു് ആ സൂക്ഷ്മഗ്രഹണശക്തി അത്ഭുതാവഹമായിരിക്കും.

ഒരു വ്യാവസായികസമുദായത്തിൽ (വൈശ്യർ) ആണു് അദ്ദേഹം പിറന്നതു്. കുടുംബസംബന്ധമായി നോക്കുമ്പോൾ രാജ്യതന്ത്രജ്ഞതയുടെ ഒരു പാരമ്പര്യം അദ്ദേഹത്തിനുണ്ടായിരുന്നു. അതുകൊണ്ടു് അദ്ദേഹത്തിന്റെ

വാക്കുകളിൽ അപ്പോഴപ്പോൾ വൈരുദ്ധ്യങ്ങൾ കാണുന്നുണ്ടെങ്കിൽ, അപ്പോഴൊക്കെ ആത്മീയതയിൽനിന്ന് പ്രായോഗിക രാജ്യതന്ത്രജ്ഞതയിലേക്ക് ബുദ്ധിക്ക് നൈമിഷികങ്ങളായ ചില വ്യതിയാനങ്ങൾ സംഭവിച്ചിട്ടുണ്ടെന്നാണ് അതിന്റെ അർത്ഥം. അദ്ദേഹത്തിന് സ്ത്രൈണമായ ഒരു ഗുണവിശേഷമുണ്ടായിരുന്നു. ആലോചനയിലും പ്രവൃത്തിയിലും ഒരു ഋജുത്വം ബോധോദയ (intuitive)പരമായ ഒരു മാർഗ്ഗമായിരുന്നു അദ്ദേഹത്തിന്റേത്. യുക്തികളും കാരണങ്ങളും പിന്നാലെയേ വരികയുള്ളൂ. അവക്ക് യാഥാർത്ഥ്യങ്ങളുമായുള്ള ബന്ധം മിക്കപ്പോഴും ശിഥിലങ്ങളുമായിരിക്കും. ആ വിടവു ഏററക്കുറെ നികത്തിയിരുന്നത് അദ്ദേഹത്തിന്റെ ഭക്തിയും പ്രവൃത്തിയുമായിരുന്ന ജന്മവാസനകൊണ്ടും മൂല്യനിർണ്ണയരീതികൊണ്ടും പൂർണ്ണമായും ഒരു ഗ്രാമീണനായിരുന്ന അദ്ദേഹം സാധുക്കളുടെ മുഖത്താണ് ഈശ്വരചൈതന്യം കണ്ടിരുന്നത്. അവർക്കുവേണ്ടിയും ഇന്ത്യക്കുവേണ്ടിയും ഉള്ള ഒരു സുദീർഘസേവനമായിരുന്നു ആ വരിഷ്ഠജീവിതം. അക്ഷരം അദ്ദേഹം ''മഹാത്മാവ്'' തന്നെ. നവീകൃതമായ പുരാതനപദ്ധതിയിലൂടെ മഹത്ത്വത്തിലേക്കു നടന്നേറിയ ഒരാളായിരുന്നു അദ്ദേഹം. ചിലർ അദ്ദേഹത്തെ 'ഭായി' എന്നും മററുള്ളവർ 'ബാപ്പു' എന്നും വിളിച്ചിരുന്നു. വിശുദ്ധനായ ഒരു യോഗിയും, സ്നേഹോദരനായ ഒരു ഒരു സഖാവും ആയിരുന്നു അദ്ദേഹം. അദ്ദേഹത്തെപ്പററിയുള്ള പ്രിയംകര സ്മരണകൾ നാം സൂക്ഷിക്കുക.

ഹിന്ദുസ്ഥാൻ റവ്യൂ മാർച്ച് 48

[കളവങ്കോടം]

(കഴിഞ്ഞ ലക്കത്തിലുണ്ടായിരുന്ന സർ മിഴ്സാ ഹിന്ദുസ്ഥാൻ റവ്യൂവിൽ നിന്നെടുത്തതാണ്.)



മഹാകവി വള്ളത്തോളിന് എഴുപതുവയസ്സ് തികയുന്നതു സംബന്ധിച്ച് (കഴിഞ്ഞ ഒക്ടോബർ 24) കേരളം ഒട്ടാകെ പല ആഘോഷങ്ങളും നടക്കുകയുണ്ടായി. ഈ സന്ദർഭത്തെ അനുസ്മരിക്കത്തക്കവണ്ണം ഒരു ഉപഹാരഗ്രന്ഥം തയ്യാറാക്കാൻ മദ്രാസിലെ പ്രമുഖരായ മലയാളികൾ ഉത്സാഹിച്ചു വരുന്നുണ്ട്. മഹാകവി കുമാരനാശാന്റെ 25-ാമത്തെ ചരമവാർഷികം പ്രമാണിച്ച് ആശാൻ സ്മാരകഗ്രന്ഥം പുറപ്പെടുവിക്കാൻ മിസിസ് കുമാരനാശാൻ തുടങ്ങിയവരും ഉത്സാഹിക്കുന്നുണ്ട്.

ഒരു പഴയ കൃതിയെപ്പററി.

# മൃച്ഛകടികനാടകം

അഥവാ

## സംസ്കൃതസാഹിത്യത്തിലെ നിയമലംഘനം



സി. കെ. നാരായണക്കുറുപ്പ്

സംസ്കൃതക്കാർ സാധാരണ മാമൂൽപ്രിയന്മാരാണ്. നിയമത്തേയും സമാധാനത്തേയും ആദരിക്കുന്നതിൽ അവർ ആരേയും അതിശയിക്കുന്നു. നിയമം ലംഘിച്ചാൽത്തന്നെയും സമർത്ഥനായ വക്കീലിനെപ്പോലെ ഏതെങ്കിലും ഒരു വകുപ്പിൻെറയോ കീഴ്നടപ്പിൻെറയോ പിറകിൽ അവർ അഭയം തേടിക്കൊള്ളും. നിയമങ്ങളെ വലിച്ചുനീട്ടിയും വളച്ചും, വ്യാഖ്യാനിക്കുന്നതിൽ അവർ വിരുതന്മാരാണ്. എന്നാൽ പ്രത്യക്ഷത്തിൽ നിയമങ്ങളെ അപ്പടി അനുഷ്ഠിക്കുന്നതാണെന്നുള്ള ഒരു ബോദ്ധ്യം മററുള്ളവരിൽ ജനിപ്പിക്കുക, അങ്ങനെ സ്വയം സമാധാനിക്കുക, അതാണവരുടെ പതിവ്.

സംസ്കൃതസാഹിത്യത്തിൽ ലക്ഷണഗ്രന്ഥങ്ങൾക്ക് അധൃഷ്യമായ ഒരു നിലയുണ്ട്. അതിൻെറ കർത്താക്കൾ ഋഷിമാരാണ്. അവക്കു തെററുപററുകയില്ല. ഭരതനും, പാണിനിയും, മററു മുനിമാരും വരച്ച വരയിൽനിന്ന് തെററിമാറുന്ന സാഹിത്യകാരൻ—അങ്ങനെയൊന്നു സംഭവിക്കുകയില്ല—നാട്ടുകടത്തപ്പെടും. അവൻെറ സ്ഥാനം സാഹിത്യസാമ്റാജ്യസീമക്കു പുറത്താണ്. അല്ലെങ്കിൽ ഈ നിയമലംഘകനേക്കൂടി ഒരു മുനിയായി വാഴിച്ചുപൂജിക്കും. അങ്ങനെ അവരുടെ ഉച്ഛൃംഖലതയെ നിയമത്തിൻെറ പരിധിയിൽ കൊണ്ടുവന്ന് അവരെ തേജോവധംചെയ്തു പാട്ടിലാക്കും. ഇങ്ങനെയുള്ള, ഒരു പാരമ്പര്യത്തിൻെറ നേക്കു പല്ലിളിച്ചുകൊണ്ട്, ഒററയ്ക്ക്, നിശ്ശങ്കം നിലകൊള്ളുന്ന ഒരു സാഹിത്യകൃതിയാണ് മൃച്ഛകടികനാടകം.

സാമാന്യേന നാടകങ്ങൾക്ക്, സംസ്കൃതക്കാർ സ്വീകരിക്കാറുള്ള ഇതിവൃത്തങ്ങളിൽനിന്ന് തുലോം ഭിന്നമായ ഒരു കഥാവസ്തുവാണു മൃച്ഛകടികത്തിൽ സ്വീകരിച്ചിട്ടുള്ളത്. അതിരുവിട്ട ചെലവാളിത്തംകൊണ്ട്, പാപ്പരടിച്ച ഒരു സാർത്ഥവാഹബ്രാഹ്മണനാണ് കഥാനായകൻ. നായിക കുലക്രമാഗതമായ വേശ്യാവൃത്തിയിൽനിന്ന് ധർമ്മഭ്രംശം വന്ന ഒരഭിസാരികയും. ബണ്ടു ചേരും സാധാരണക്കാർ. മാംസനിബദ്ധമായ വികാരങ്ങൾക്കു വിധേയരായ വെറും മനുഷ്യർ. ആദ്യംമുതൽതന്നെ യാതൊരസാധാരണത്വവും അവരിൽനിന്നു പ്രേക്ഷകർ പ്രതീക്ഷിക്കേണ്ടതായിട്ടില്ല. മനുഷ്യസഹജമായ തെററുകളിലും കുററങ്ങളിലും നിന്ന് അവരെ അകററിനിർത്താൻ നാടകകർത്താവ് ശ്രമിക്കുന്നതേയില്ല.

"പ്രഖ്യാതവംശോ രാജർഷിർ-
ധീരോദാത്തഃ പ്രതാപവാൻ
ദിവ്യോ£ഥ ദിവ്യാദിവ്യോ വാ-
ഗുണവാന്നായകോ മതഃ"

എന്നിങ്ങനെ ററയുള്ള നായകലക്ഷണങ്ങളിലൊന്നുംതന്നെ നമ്മുടെ കഥാനായകനായ ചാരുദത്തനെ ഒതുക്കിനിറുത്തുക സാദ്ധ്യമല്ല. ദാരിദ്ര്യത്തിൻെറ അടിത്തട്ടിലേക്കു വഴുതി വീണ ഒരു നിലയിലാണ് അദ്ദേഹത്തെ നാം കണ്ടുമുട്ടുന്നതു്. *

"സുഖാത്തു യോ യാതി നരോ ദരിദ്രതാം
ധൃതഃ ശരീരേണ മൃതഃ സ ജീവതി"

എന്നിങ്ങനെ ഒരു പഞ്ചപ്പാട്ടുമായി രംഗപ്രവേശം ചെയ്യുന്ന മറെറാരു നായകനെ സംസ്കൃതനാടകങ്ങളിലെങ്ങാനും കണ്ടുകിട്ടുമോ? "അഹോ നിധനതാ സർവാപദാമാസ്പദം" എന്നു് ഒരു മാർക്സിയൻ തത്ത്വചിന്തയുമായി പ്രവേശിക്കുന്ന നമ്മുടെ നേതാവു് അധികാരത്തിൻേറയും ഐശ്വര്യത്തിൻേറയും ലഹരി പിടിച്ചു തലതിരിഞ്ഞ ദുഷ്യന്തൻെറയോ, സർവ്വസ്വവും സ്വജീവിതത്തെപ്പോലും അന്യന്നു വേണ്ടി സമർപ്പണം ചെയ്യുന്ന ജീമൂതവാഹനൻെറയോ നില അവലംബിക്കാതെ, വെറും സാധാരണക്കാരനെയാണു് പ്രതിനിധീകരിക്കുന്നതു്.

മൃഗയാവിനോദത്തിനായി മാനിൻെറ പിമ്പേ പോകുന്ന മഹാരാജദുഷ്യന്തൻെറ സ്ഥാനത്തു് മൃച്ഛകടികത്തിൽ നാം കാണുന്നതു് സ്വകാമുകൻെറ ഗൃഹത്തിലേക്കു്, ഉടലിൽ പുരണ്ടു പറാന്ന ഇരുട്ടത്തു്, കാൽനടയായിപ്പോകുന്ന ഗണികാംഗനയെ വഴിക്കുവച്ചു പിടികൂടി ബലാത്കാരത്തിനൊരുമ്പെടുന്ന ശകാരനെയാണു്. രാജസ്യാലനെന്നുള്ള തൻെറ നിലയ്ക്കും പ്രതാപത്തിനും ഏതൊരാളും വഴങ്ങിക്കൊടുക്കണമെന്നുള്ള അയാളുടെ ധിക്കാരം കാണുമ്പോൾ രാജഗൃഹോപജീവികളായ ഇത്തരം കീചകന്മാർ എക്കാലത്തും ഉണ്ടായിരുന്നു എന്നുള്ള ഒരു പരമാർത്ഥബോധം മാത്രമാണു് നമുക്കുണ്ടാകുന്നതു്. ഈ രാജസ്യാലൻ തൻെറ ആഗ്രഹപൂർത്തിക്കു വശംവദയാകാത്ത വസന്തസേനയേയും, അവളുടെ കാമുകനായ ചാരുദത്തനേയും നശിപ്പിക്കുവാൻ വട്ടംകൂട്ടുന്നു. വാസവദത്തയെ ഞെരുക്കിക്കൊന്നിട്ടു് കൊലക്കുററം ചാരുദത്തനിൽ ആരോപിക്കുന്നു. നീതിന്യായക്കോടതിയുടെ നടപടികളിൽ അയാളും അനധികൃതമായി ഇടപെടുന്നു. "എന്തു് എൻെറ സങ്കടം കേൾക്കില്ലേ? കേട്ടില്ലെങ്കിൽ ഞാൻ ചെന്നു അളിയനോടു്, രാജാവിനോടറിയിച്ചു്, ഉടപ്പിറന്നവളോടും അമ്മയോടും പറഞ്ഞു്, ഈ ജഡ്ജിയെ പണിയിൽനിന്നു പിരിച്ചയച്ചു വേറെ ആളെ പണിക്കു വെപ്പിക്കും" ഇതാണയാളുടെ ദമ്പും പ്രതാപവും. കർമ്മാധികാരം ധർമ്മാധികാരത്തിൽ കൈകടത്തുന്ന പതിവും ഇന്നും ഇന്നലെയും തുടങ്ങിയതല്ലല്ലോ!

ശകാരൻെറ സ്വാധീനശക്തി ധർമ്മിഷ്ഠനായ ജഡ്ജിയിൽ കാര്യമായി പ്രവർത്തിക്കുന്നില്ലെന്നുള്ളതു ശരിതന്നെ. എന്നാൽ "ഇവനെന്തു ചെയ്യാനും കഴിയും" എന്നു് തന്നെത്താൻ മന്ത്രിക്കുന്നുണ്ടു്; കോടതിയിൽനിന്നും ചാരുദത്തനു നൽകിയ ഇരുപ്പിടം ശകാരൻെറ ആജ്ഞയനുസരിച്ചു മാററാനും ഇടയാകുന്നു. ഇതൊക്കെക്കാണു

* (മൃച്ഛകടികം സാങ്കേതികമായി ഒരു നാടകമല്ല പ്രകരണമാണ്. അതിൽ നായികാനായകന്മാർ വെറും സാധാരണക്കാരാകുന്നതിൽ ശാസ്ത്രസമ്മതിയും ഉണ്ടെന്നുള്ളതു് ഇവിടെ വിസ്മരിക്കുന്നില്ല്)

മ്പോൾ, ഇരുപതു നൂററാണ്ടുകൾക്കു മുമ്പെഴുതിയ ഒരു നാടകമാണിതെന്നു് നാം എങ്ങനെ വിശ്വസിക്കും?

ചാരുദത്തന്റെ പേരിലുള്ള കൊലക്കുററത്തിനു ശക്തികൂട്ടുന്നതു് അയാളുടെ ദാരിദ്ര്യമാണു്. പണമില്ലാത്തവൻ സ്വർണ്ണാഭരണങ്ങൾക്കു വേണ്ടി കൊലപാതകം നടത്തി. അതു വെറും സ്വാഭാവികം. അതാണു് അയാൾക്കെതിരായ തെളിവിന്റെ പ്രധാന പോക്കു്. നോക്കണേ, പണത്തിന്റെ കരുത്തു്. ചാരുദത്തന്റെ മാന്യതയും, സ്വഭാവശുദ്ധിയും, നല്ലപേരും, എല്ലാം ദാരിദ്ര്യത്തിന്റെ മണ്ണിൽ കുഴിച്ചുമൂടുകയായി. അധികാരദുർമ്മദവും, പണക്കൊഴുപ്പും എന്നത്തേയുംപോലെ ധർമ്മത്തെയും, സത്യത്തെയും ചവുട്ടിമെതിക്കുന്നു. അതിന്റെ രംഗപ്രവേശത്തിനു് ഒരു ദുർവ്വാസസ്സിന്റെ ശാപമോ, മററെന്തെങ്കിലും അമാനുഷികപ്രഭാവമോ കൊണ്ടു് മറപിടിക്കാൻ മൃച്ഛകടികകർത്താവു് മുതിരുന്നില്ലെന്നുള്ളതാണു് ശ്രദ്ധേയമായിട്ടുള്ളതു്.

അടുത്ത പടി, അദ്ദേഹം രാജ്യവ്യാപകമായ ഒരു വിപ്ലവത്തെത്തന്നെ തന്റെ നാടകത്തിനു വിഷയമാക്കുന്നു. "ദൂരാഹ്വാനം വധോ യുദ്ധം, രാജ്യദേശാദിവിപ്ലവം" മുതലായവ നാടകാദികളിൽ വർജ്ജ്യങ്ങളാണു്. എന്നാൽ ഇവിടെ ഒരു വിപ്ലവകഥതന്നെയാണു് മൃച്ഛകടികത്തിന്റെ ഉത്തരാർദ്ധത്തിനു ചൈതന്യം നൽകുന്നതു്. ശകാരൻ മുതലായ രാജോപജീവികളുടെ ദുരഹങ്കാരവും അധർമ്മവൃത്തികളും ഒരു വിപ്ലവത്തിനുള്ള കളമൊരുക്കുന്നു. ഏതോ ഗണിതക്കാരന്റെ വാണ കേട്ടു്, പരിഭ്രാന്തനായ രാജാവു്, നിരപരാധിയും ഒരിടയക്കിടാത്തനുമായ ആര്യകനെ തടവിലാക്കുന്നു. ഇതിനിടക്കു രാജാവിനെതിരായി ഒരു ഭൂഗർഭസംഘടനതന്നെ പ്രവർത്തനമാരംഭിച്ചുകഴിഞ്ഞിരിക്കുന്നതായി ദുർദ്ദുരകന്റെ പ്രസ്താവനയിൽനിന്നും വ്യക്തമാണു്. രാജബന്ധുവായ സംസ്ഥാനകനെ ഭയന്നു് അയാൾ ഈ സംഘടനയിലാണു് അഭയം തേടുന്നതു്. ചൂതങ്കംവയ്ക്കുന്നതിലും അടിമുറപ്രയോഗത്തിലും വിദഗ്ദ്ധനായ ശാർവ്വിലകന്റെ സഹായത്താൽ ആര്യകൻ തടവുചാടി രക്ഷപ്പെടുന്നു. അയാൾ അതുതുടർന്നു് ഒരു വിപ്ലവത്തിനു നേതൃത്വം നൽകുകയാണു ചെയ്യുന്നതു്.

ശകാരന്റെ ദാസനായ സ്ഥാവരകൻ, വസന്തസേനയെ കൊലപ്പെടുത്തിയതു ശകാരനാണെന്നുള്ള സത്യം പുറത്തു പറയാതിരിക്കാൻ ശകാരനാൽ ബന്ധനസ്ഥനാക്കപ്പെടുന്നു. അവിടെനിന്നും രക്ഷപ്പെടുന്ന അവൻ, ചാരുദത്തന്റെ വധസ്ഥാനത്തേക്കു് ഓടിയെത്തി സത്യം വിളിച്ചുപറയുന്നു. എന്നാൽ മോഷണക്കുററം ചുമത്തപ്പെട്ട ആ അടിമയുടെ വാക്കു് ആരു വിശ്വസിക്കാനാണു്. "കഷ്ടം! ഞാനൊരടിമയായതുകൊണ്ടു് എന്റെ വാക്കു ആരും വിശ്വസിക്കുന്നില്ല" എന്നവൻ വിലപിക്കുന്നു. ചാരുദത്തപാദത്തിൽ നമസ്കരിക്കുന്ന അവനെ അവിടെനിന്നും വലിച്ചിഴച്ചു കൊണ്ടുപോകുന്ന ദാരുണമായ നിഷ്ഠൂരതയാണു് ശകാരന്റെ അധികാരദുർഗർവ്വിനു മകുടം ചാർത്തുന്നതു്. ഏതായാലും ഈ നില അധികം തുടർന്നുപോകാൻ ലോകം അനുവദിക്കുന്നില്ല. ക്ഷോഭിച്ചിളകുന്ന മാലോകരുടെ മുമ്പിൽ ചാരുദത്തനെക്കൊണ്ടുതന്നെ കുററസമ്മതം ചെയ്യിച്ചു. വധശിക്ഷ നടപ്പിലാക്കുവാൻ വെമ്പുന്ന ശകാരൻ ചാരുദത്തനെ ചണ്ഡാലന്മാരുടെ ചാട്ടകൊണ്ടടിപ്പിക്കുന്നു. തക്കസമയത്തിനു വസന്തസേനയും ബുദ്ധഭിക്ഷുവും സ്ഥലത്തെത്തി ചാരുദത്തനെ രക്ഷിക്കുന്നു. ചാരുദത്തൻ ശകാരനെയും.

ദുഷ്ടനായ രാജാവിനെ നിഗ്രഹിച്ച് ആൎയ്യകൻ അധികാരം കയ്യേററതായുള്ള വിളംബരമാണ് അടുത്തു കേൾക്കുന്നതു്. ഈ രാജ്യവിപ്ളവകഥ പ്രധാന ഇതിവൃത്തത്തിന്റെ അംഗമായി മാത്രമാണ് നിലകൊള്ളുന്നതു്. എങ്കിലും അധൎമ്മത്തിന്റെയും അധികാരപ്രമത്തതയുടെയും ഫലമായി ഒരു സാധാരണ ഇടയച്ചെറുക്കനും കൂട്ടരുംകൂടി രാജാവിനെ സിംഹാസനത്തിൽനിന്നും പിടിച്ചിറക്കി രാജ്യത്തെ സമുദ്ധരിക്കുന്ന വിപ്ളവാത്മകമായ ഒരു കഥ അതിന്റെ അസാധാരണത്വംകൊണ്ടു് സംസ്കൃതസാഹിത്യത്തിൽ അനന്യാദൃശമായി നിലകൊള്ളുന്നു.

മൃച്ഛകടികത്തിൽ പ്രവേശിപ്പിക്കപ്പെടുന്ന മററു കഥാപാത്രങ്ങളും വെറും സാമാന്യമനുഷ്യരാണ്. തന്റെ പ്രേയസിയെ അടിമത്തത്തിൽനിന്നും വീണ്ടെടുക്കുന്നതിനു വേണ്ടി ചാരുദത്തന്റെ വീട്ടിനു തുരങ്കം വച്ച്കൊള്ള നടത്തുന്ന ഒരു ബ്രാഹ്മണനാണ് ശാർവിലകൻ. തന്റെ പൂണൂൽ ഭിത്തിയിൽ തുരങ്കംവെക്കുന്നതിനുള്ള കണക്കുകുറിക്കാൻ പ്രമാണസൂത്രമായി അയാൾ ഉപയോഗിക്കുന്നു. അയാളുടെ ആദർശം,

"സ്വാധീനാ വചനീയതാപി ഹി വരം-
ബദ്ധോ ന സേവാഞ്ജലിഃ"

എന്നാണ്. കണ്ടവന്റെ മുമ്പിൽ കൈകൂപ്പി നിൽക്കുന്നതിൽ ഭേദം, നിന്ദ്യമെങ്കിലും സ്വതന്ത്രമായ മോഷണവൃത്തിയാണെന്നാണയാളുടെ മതം. ആ സ്വാതന്ത്ര്യത്തിനുവേണ്ടി ഏതപകടത്തിലും ചാടാൻ അയാൾ തയ്യാറാണ്. കനകശക്തി ഭാസ്കരനന്ദി മുതലായ ആചാൎയ്യന്മാരിൽനിന്നും അയാൾ ശാസ്ത്രീയമായിത്തന്നെ ചൗരശാസ്ത്രം അഭ്യസിച്ചിരിക്കുന്നു. അപകടം നിറഞ്ഞ ഒരു ജീവിതത്തിനു തന്നെ തന്നെ ഉഴിഞ്ഞുവച്ചിരിക്കുന്ന ഒരു സാഹസികനാണയാൾ. "സാഹസേ ശ്രീഃ പ്രതിവസതി" എന്നതാണയാളുടെ മുദ്രാവാക്യം. തന്റെ സഖാവായ ആൎയ്യകൻ തടവുകാരനാക്കപ്പെട്ടിരിക്കുന്നു എന്നു കേൾക്കുമ്പോൾത്തന്നെ അയാളുടെ ഭാവം മാറുന്നു.

"ജ്ഞാതീൻ വിടാൻ സ്വഭുജവിക്രമലബ്ധ-
വർണ്ണാൻ
രാജാപമാനകുപിതാംശ്ച നരേന്ദ്രഭൃത്യാൻ
ഉത്തേജയാമി സുഹൃദഃ പരിമോക്ഷണായ"

എന്ന് അസംതൃപ്തലോകത്തിന്റെ മുഴുവൻ കൂട്ടുപിടിച്ചുകൊണ്ടു് രാജാവിനെതിരായി ഒരു സമരത്തിനയാൾ തയ്യാറെടുക്കുന്നു. "സരഭസമഭിപത്യ മോചയാമി" എന്നു് അധികാരം പിടിച്ചെടുത്തു് സ്വസുഹൃത്തിന്റെ ജയിൽമോചനം നേടുന്നതിനു് പ്രതിജ്ഞചെയ്തുകൊണ്ടാണ് അയാളുടെപുറപ്പാടു്. അയാൾ ആൎയ്യകനെ കൗശലത്തിൽ രക്ഷപ്പെടുത്തുന്നു. അവസാനം ചാരുദത്തനെ വധിക്കുന്നതിനുമുമ്പവിടെയുമെത്തി.

ഹത്വാ കുനൃപമഹം ഹി പാലകം ഭോഃ
തദ്രാജ്യേ ദ്രുതമഭിഷിച്യ ചാൎയ്യകം തം
തസ്യാജ്ഞാം ശിരസി നിധായ ശേഷ-
ഭൂതാൻ
മോക്ഷ്യേfഹം വ്യസനഗതാംശ്ച ചാരു-
ദത്തം"

എന്നിങ്ങനെ ദുഃഖിതന്മാരുടെ രക്ഷിതത്വത്തെ പ്രഖ്യാപനം ചെയ്യുന്നതും അയാൾ തന്നെ. അങ്ങനെ അടിമത്തത്തിനും അധൎമ്മത്തിനുമെതിരായി പോരടിക്കാൻ പ്രതിജ്ഞചെയ്തുകൊണ്ടു് മുന്നോട്ടിറങ്ങിയ ഒരു സാഹസികനെ, ഒരു ധീരദേശാഭിമാനിയെ ആണു നാം ശാർവിലകനിൽ കാണുന്നതു്. സ്വപൗരുഷം മാത്രം കൊണ്ടു് തിന്മയ്ക്കെതിരായി പോരാടി വിജയം വരിച്ച ശാർവിലകൻ സംസ്കൃതനാടകകഥാപാത്രങ്ങളിൽ

അസാധാരണമായ ഒരു സ്ഥാനംതന്നെയാ ണുള്ളതു്.

മറൊരു കഥാപാത്രം സംവാഹകനാണു്. അയാളോ ചൂതുകളി ഭ്രാന്തൻ. ചൂതുകളിച്ചു് തോററു് പണം കൊടുക്കാനില്ലാതെ ഓടി പ്പോകുന്ന വഴിക്കാണു് നാം അയാളെ കാ ണാനിടയാകുന്നതു്. പിറകേ പാഞ്ഞെത്തു ന്ന കൂട്ടുകാർ അയാളെപ്പിടിച്ചു് മർദ്ദിക്കുന്നു. അതുവഴിവരുന്ന ദുർദ്ദുരകൻ, അയാളെ ര ക്ഷപ്പെടുത്തുന്നു. പടക്ഷ, രാജസേവകനായ ചൂതുകളി മാസ്റ്ററുടെ വിരോധം ആപ ത്കരമാണെന്നു് കണ്ടു് അയാളും, ആര്യ കൻെറ വിപ്ലവസംഘടനയിൽ ചെന്നുചേ രുന്നു-പൊതുവേ പറഞ്ഞാൽ, അധമ്മത്തി നും, അഴിമതിക്കും എതിരായ ഒരു സമരമുന്ന ണിയിലേക്കു് ചെന്നുചേരുന്ന പല കഥാ പാത്രങ്ങളേയും, ഈ നാടകത്തിൽ നമുക്കു കാണുവാൻ കഴിയും. വെറും ശുദ്ധഹൃദയനാ യ സംവാഹകൻ, ചൂതുകളിയിൽനിന്നു വി രമിച്ച മുണ്ഡിതശിരസ്കനായി, ബുദ്ധഭിക്ഷു വായിത്തീരുകയാണു് ചെയ്യുന്നതു്. അല്ല ലും അപകടവും നേരിടാൻ കരുത്തില്ലാത്ത ഭീരുക്കൾ എന്നും ആ അഭയസ്ഥാനമാ ണല്ലോ തേടുക.

ഇതാണു് മൃച്ഛകടികത്തിലെ പ്രധാന ക ഥാപാത്രങ്ങളുടെ നില. എല്ലാവരും സാധാ രണക്കാർ. കുററവും കുറവുമുള്ളവർ. മനുഷ്യ സഹജമായ ദൗബർല്യങ്ങൾക്കും വികാരങ്ങ ൾക്കും അടിമകൾ. നാടകരംഗത്തു സാധാ രണതെരുവീഥിയും, വീടും, കോടതിയും. മ ഹാരാജാക്കന്മാരോ മണിമാളികകളോ അതി ലില്ല. ദേവലോകത്തോ, തപോവനങ്ങളി ലോ നമുക്കു പോകേണ്ടതില്ല. അപ്സരസ്സു കളും, മാൻപേടകളും ഒന്നുമല്ല, വെറും മനു ഷ്യർ, മാംസസൃഷ്ടികളായ വെറും മനു ഷ്യർ, മാത്രമാണു് നമ്മുടെ ശ്രദ്ധയെ ആക ർഷിക്കുന്നതു്. അവിശ്വസനീയങ്ങളായ സംഭവങ്ങൾ ഒന്നും നമുക്കു് നേരി ടേണ്ടതില്ല. അഭൗമമായ ശക്തികൾ ഇട പെട്ടു് കാര്യങ്ങൾ നേരെയാക്കേണ്ടതുമില്ല. ഇങ്ങനെ സാധാരണ ലോകഗതിയേയും അ വലംബിച്ചുകൊണ്ടും എന്നാൽ ഗൃഹഭേദനം മുതൽ രാജ്യവിപ്ളവംവരെയുള്ള സംഭവ ങ്ങളെ ഉൾക്കൊള്ളിച്ചുകൊണ്ടും സംവിധാ നം ചെയ്തിട്ടുള്ള ഈ നാടകം സംസ്കൃത നാടകലോകത്തിൽ ഒരു പ്രത്യേകസ്ഥാനം തന്നെ അലങ്കരിക്കുന്നു. സംസ്കൃതനാടക നിയമങ്ങൾക്കു് അതൊരു വെല്ലുവിളിയാ ണു്. വിപ്ളവാത്മകമായ ഒരു വ്യതിയാന മാണു്. സംസ്കൃതസാഹിത്യലോകത്തിൽ ഉയർന്നും ഒററപ്പെട്ടും നിൽക്കുന്ന ഒരു നിയമ ലംഘനം.



# അന്നത്തെ ഗ്രന്ഥശാലകൾ



എം. തോമസ് M. A., L. T.

ഇന്നു വിദ്യാഭ്യാസവും ഗ്രന്ഥശാലകളും അന്യോന്യം അവഗാഢമായി ബന്ധപ്പെട്ടിരിക്കുന്നു. ഗ്രന്ഥശാലകൾ കൂടാതെയുള്ള വിദ്യാഭ്യാസ നിർവഹണത്തെപ്പററി നമുക്കു ചിന്തിക്കാൻതന്നെ സാദ്ധ്യമല്ല. എന്നാൽ പണ്ടോ? ഗ്രന്ഥങ്ങളും ഗ്രന്ഥശാലകളും എല്ലാം ആർഷമഹത്വമുള്ള ചിലരുടെ ഹൃദയങ്ങളിൽമാത്രം സ്ഥിതിചെയ്തിരുന്നു. അവർ ചൊല്ലിക്കൊടുക്കുകയും മററുള്ളവർ കേട്ടുപഠിക്കുകയും ചെയ്യതല്ലാതെ എഴുത്തും വായനയും എന്നൊരു കാര്യമേ അന്നില്ല. അങ്ങനെ ചൊല്ലിക്കൊടുത്തു ചെവിയിൽ കൂടി മനസ്സിൽ ഉറച്ചവ ശ്രുതികളായിത്തീന്നു. അതു് ഒരു തലമുറയിൽനിന്നു് മററൊരു തലമുറയിലേക്കു് മുറയ്ക്കു പകന്നു വന്നു. ശ്രുതികൾക്കു പുറമേ ഇതിഹാസങ്ങളും ഉപനിഷത്തുകളും വന്നപ്പോഴും സാഹിത്യം എഴുത്തായി മാറിയില്ല. ഈ ആദിമഘട്ടത്തിനു് അലിഖിതകാലഘട്ടം എന്നുപറയാം.

## ൨. ലിഖിതകാലഘട്ടം.

ഭാരതത്തിൽ സാർവത്രികമായി ലിപിയുടെ ഉപയോഗം നടപ്പായതുമുതൽക്കു് ലിഖിതകാലഘട്ടം തുടങ്ങിയെന്നു പറയാം. ലേഖനവിദ്യ ആദ്യം ഈ രാജ്യത്തിൽ ആരംഭിച്ചതു് ആരെന്നും എന്നെന്നും ഉള്ളതിനെപ്പററി ക്ലിപ്തമായ അറിവു് ആക്കും ഇല്ല. മോഹൻജോദാരോയിൽ 2500-നു സമയോടടുപ്പിച്ചുണ്ടായിരുന്ന പരിഷ്കാരഘട്ടത്തിൽ ലിഖിതരേഖകൾ ഉണ്ടായിരുന്നതായി ചരിത്രാന്വേഷികൾ കണ്ടുപിടിച്ചിട്ടുണ്ടു്. പക്ഷേ ബി. സി. ഒൻപതോ, എട്ടോ, ശതാബ്ദങ്ങൾക്കുശേഷമല്ലായിരുന്നു അതു് പ്രചരിച്ചതു് എന്നു് മിക്കവാറും ഖണ്ഡിച്ചു പറയാവുന്നതാണു്. 'അക്ഷരങ്ങൾ'പ്പററി ധർമ്മശാസ്ത്രത്തിലും 'ലിപികര'നെപ്പററി പാണിനിയുടെ വ്യാകരണത്തിലും 'ലേഖ' എന്ന പദപ്രയോഗം ബുദ്ധമതഗ്രന്ഥങ്ങളായ ത്രിപാതാകകളിലും കാണുന്നതു് ഈ അനുമാനത്തിനു് ശക്തി കൂട്ടുന്നുണ്ടു്. ഈ രാജ്യത്തു് എഴുത്തുവിദ്യ ആരംഭിച്ചതിന്റെ ഉദ്ദേശം വെറും പ്രായോഗികാവശ്യങ്ങൾക്കായിരുന്നുവെന്നു് തോന്നുന്നുണ്ടു്. യഥാത്ഥത്തിൽ വാണിജ്യപരമായ ആവശ്യങ്ങൾക്കായിരുന്നു ആ ലിഖിതരീതി തുടങ്ങിയതു്. തൊഴിലും കച്ചവടവും നടത്തിക്കൊണ്ടുപോകുന്നതിനു് ഇതിന്റെ ആവശ്യം ഒഴിച്ചുകൂടാൻ പാടില്ലാത്ത മട്ടിലായി. കേരളക്കരയിലെ വണിക്കുകൾ പ്രാചീനകാലം മുതൽക്കുതന്നെ ഫിണീഷ്യകാർ, സുറിയാനികൾ, അറബികൾ, എന്നീ കച്ചവടക്കാരുമായി സമ്പക്കത്തിലേർപ്പെടുകയും അവരിൽനിന്നും ലിപികളും അക്കങ്ങളും അവരുടെ കച്ചവടസംബന്ധമായ കണക്കുകൾ സൂക്ഷിക്കുന്നതിലേക്കായി കടം വാങ്ങിക്കുകയുംചെയ്തു.

കാലക്രമത്തിൽ ഈ വണിക്കുകളിൽനിന്നും ഈ ലേഖനവിദ്യ രാജസദസ്സുകളിലേക്ക് കടന്നുചെല്ലുകയും രാജാക്കന്മാർ അവരുടെ സ്വകാര്യപരവും ഔദ്യോഗികവുമായ എഴുത്തുകുത്തിന് ഉപയോഗിച്ചുതുടങ്ങുകയും ചെയ്തു. അതിലും വളരെക്കാലം കഴിഞ്ഞിട്ടാണ് ഈ എഴുത്തുവിദ്യ ഗ്രന്ഥകർത്താക്കളും ശാസ്ത്രിമാരും സാഹിത്യപരമായ ആവശ്യങ്ങൾക്കു വേണ്ടി സ്വീകരിക്കുവാൻ തുടങ്ങിയതു്. ആദ്യകാലങ്ങളിൽ എഴുതുവാനുപയോഗിച്ചിരുന്ന സാധനങ്ങളും ലേഖനരീതികളും ലിപിരൂപങ്ങളാക്കുന്നതിന് തീരെ യോജിച്ചതല്ലാതിരുന്നതിനാൽ എഴുത്തുവിദ്യ അവർ സ്വീകരിച്ചതിനുശേഷവും, അതിന്റെ ഉപയോഗം വളരെ പരിമിതമായിട്ടിരുന്നു. ചുരുങ്ങിയ ഭാഗങ്ങളാണെങ്കിൽ കല്ലുകളിലോ മറ്റോ കൊത്തിയെഴുതുന്നതിന് സാധിക്കുമെങ്കിലും വേദങ്ങൾപോലെ ശ്രേഷ്ഠതരമായ വിപുലസാഹിത്യങ്ങൾ ലിപിരൂപമാക്കുക യഥാർത്ഥത്തിൽ അസാധ്യം തന്നെയായിരുന്നു. അശോകചക്രവർത്തി തന്റെ ശാസനങ്ങൾ ശിലാലേഖനങ്ങളാക്കി; പക്ഷെ ശാസനങ്ങൾ മിക്കവാറും ഒട്ടും തന്നെ ദൈർഘ്യതയുള്ളവയായിരുന്നില്ല. പ്രാചീനരുടെയിടയിൽ ലേഖനരീതി രുചികരമാകാതെയിരുന്നതിനു വേറൊരു കാരണം അവർക്ക് വരമൊഴിയേക്കാൾ വാമൊഴിയോടുള്ള മതിപ്പും പ്രതിപത്തിയും ആയിരുന്നു. മറ്റെല്ലാ മാർഗ്ഗങ്ങളിലും വച്ച് ഏറ്റവും നല്ല രീതി വാമൊഴിയാണെന്ന് അവർ കരുതി. ആ വിഷയത്തിൽ വിസ്മയനീയമായ വിജയം അവർക്ക് സിദ്ധിക്കുകയും ചെയ്തു.

## ൩. താളിയോലക്കൈയെഴുത്തു കാലഘട്ടം

എഴുത്തിന് കൂടുതൽ പറ്റിയ ഒരു സാധനമാണ് താളിയോല, അതിൽ ലിപികൾ കുറിക്കുന്നതിന് താരതമ്യേന എളുപ്പമാണ്. അതിൽ പതിയുന്ന വരകളും ലിപികളും തേഞ്ഞുമാഞ്ഞുപോകാതെ നിലനിൽക്കും. എഴുതുന്നതിനു വേണ്ടി അന്നുവരെ കണ്ടുപിടിക്കപ്പെട്ട സാധനങ്ങളിൽവച്ചു ഏറ്റവും മെച്ചമായതാണ് ഈ താളിയോലകൾ. ചില സന്ദർഭങ്ങളിൽ കടലാസ്സിനേക്കാൾ ഗുണമുള്ളതല്ലേ എന്നു പോലും തോന്നാറുണ്ട്. രാജ്യത്തിന്റെ വിവിധ ഭാഗങ്ങളിലും ഇതു പ്രചുരമായ പ്രചാരത്തിലിരുന്നു. ഇതു ആദ്യം പ്രത്യക്ഷപ്പെട്ടതെപ്പോഴാണെന്നോ എപ്രകാരമാണെന്നോ നമുക്കാർക്കും അറിവില്ല. പക്ഷെ നിർഭാഗ്യവശാൽ താളിയോലകൾ അതിനു മുൻപ് ഉപയോഗത്തിലിരുന്ന ശിലകളെപ്പോലെ അത്രത്തോളം നീണ്ടുനിൽക്കുന്നതിനു ശേഷിയില്ലാത്തതുകൊണ്ട്, താളിയോലഗ്രന്ഥങ്ങളിൽ ഭൂരിഭാഗവും നശിച്ചുപോയിക്കാണും. ഏകദേശം ബി. സി. മൂന്നാംശതകത്തോടടുപ്പിച്ച് താളിയോല എഴുത്തുകൾ വിജ്ഞാനവിതരണത്തിനും എഴുത്തുകുത്തുകൾക്കും പറ്റിയ ഒരുപാധിയായി ധാരാളം ഉപയോഗിക്കപ്പെട്ടിരുന്നു.

പ്രചുരപ്രചാരത്തിലെത്തിച്ചേർന്ന ലേഖനവിദ്യ എത്രത്തോളം നമ്മുടെ സാഹിത്യത്തേയും വിദ്യാഭ്യാസത്തേയും നിയന്ത്രിച്ചിരിക്കണമെന്ന് അത്ഭുതതരമായി ചിന്തിക്കാം. വേദസംഹിതകളിൽ ഏകദേശം ഏറിയഭാഗവും ബി. സി. ഒന്നിനും വളരെ മുൻപു തന്നെ ലിപിരൂപമായിക്കഴിഞ്ഞിരിക്കണം. മഹാഭാരതം ആദ്യം ഒരു പൊതുയോഗത്തിൽ ചൊല്ലിയിട്ടുള്ളതു് തക്ഷശിലാസർവകലാശാലയിൽ വച്ചാണെന്നാണ് അറിവ്. ബി. സി. 88-ലാണ് ബുദ്ധമതസന്യാസികൾ അവരുടെ വൈദികഗ്രന്ഥങ്ങൾ സിലോണിൽ വരമൊഴിയാക്കിയതു്. മഹാവീരന്റെ മരണാനന്തരം 980 വർഷങ്ങൾക്കു ശേഷമാണ്

ജൈനവൈദികഗ്രന്ഥങ്ങൾ എഴുതപ്പെട്ടിട്ടുള്ളതു്. എ. ഡി. 565-ൽ പശ്ചിമഇൻഡ്യയിലെ വാളഭിരാജാക്കന്മാർ രേഖപ്പെടുത്തിയിട്ടുള്ള ഒരു ശിലാലേഖനം വരമൊഴി അത്യാവശ്യമാണെന്നും അതിനെ അവർ വിലമതിച്ചിരുന്നുവെന്നും സൂചിപ്പിക്കുന്നുണ്ടു്. എ. ഡി. ഒന്നാംശതകത്തിൽ കനിഷ്കൻ വിളിച്ചുകൂട്ടിയ 500 പേരടങ്ങിയ ബുദ്ധമതയോഗത്തിൽ ത്രിപിടകയെ പുരസ്കരിച്ചു് ബുദ്ധമതത്തിൽ ബുദ്ധന്റെശേഷം ആവിർഭവിച്ച പുതിയ ആശയങ്ങളും തത്വങ്ങളും ഉൾപ്പെടുത്തി ഒരു വ്യാഖ്യാനമെഴുതുന്നതിന്നു് ബുദ്ധമതസന്യാസികളെ ഭരമേല്പിക്കുന്നതായി കാണുന്നുണ്ടു്. ഇവ ചെമ്പുപട്ടയങ്ങളിൽ എഴുതി ഒരു സ്തൂപത്തിനടിയിൽ സൂക്ഷിച്ചുവക്കുകയും ചെയ്തു. എ. ഡി. 5-ാം ശതാബ്ദത്തിനു മുൻപു് ബുദ്ധമതസാഹിത്യത്തിലെ ഭൂരിഭാഗവും എഴുതപ്പെട്ടുകഴിഞ്ഞിരുന്നു. എ. ഡി. നാലാം ശതകത്തിലും ഏഴാം ശതകത്തിലും ഇൻഡ്യയിലേക്കുവന്ന ഫാഹിയാൻ, ഹുയേൻസാങ്ങ്, ഇത്സിങ്ങ് മുതലായ ചീനബുദ്ധമതസഞ്ചാരികൾക്കു്, ബുദ്ധമതസിദ്ധാന്തങ്ങളുടെ ധാരാളം കൈയെഴുത്തുപ്രതികൾ ചൈനയിലേക്കു് കടത്തിക്കൊണ്ടുപോകത്തക്കവണ്ണം അത്രക്കു് ആവശ്യമുള്ള ഗ്രന്ഥങ്ങൾ അവർക്കു് ഇവിടെനിന്നുലഭിച്ചു. സാഹിത്യംലിപിരൂപമായിക്കഴിഞ്ഞതിനുശേഷം സാമാന്യം ധാരാളം കൈയെഴുത്തു ഗ്രന്ഥങ്ങൾ അന്നുണ്ടായിരുന്നുവെന്നുള്ളതിന്നു് ഒരുത്തമതെളിവാണു് മേൽപറഞ്ഞതു്. കൂടാതെ എ ഡി. 5-ാം ശതകത്തിനും പതിനൊന്നിനും ഇടക്കു് അഭിവൃദ്ധിയിലിരുന്നബനാറീസ്, ഉജ്ജയിനി, പാടലീപുത്രം, ഉദാന്തപുരം, തക്ഷശില, നളന്ദ, വിക്രമശില എന്നിത്യാദി വിവിധ സ്ഥലങ്ങളിൽ പല സർവകലാശാലകളിലുള്ളതരഅധ്യായനകേന്ദ്രങ്ങളിലും ഗ്രന്ഥങ്ങൾ ശേഖരിച്ചിരുന്നതായിട്ടു കാണുന്നുണ്ടു്. ഈ ഗ്രന്ഥശേഖരണം എത്രത്തോളം വിപുലതരമായിരുന്നുവെന്നതിനെക്കുറിച്ചു നമുക്കു് സൂക്ഷ്മ വിവരങ്ങളൊന്നുമില്ല. ഒൻപതു നിലകളും മുന്നൂറോളം മുറികളുമുള്ള ഒരു ഗ്രന്ഥപ്പുര നളന്ദാ സർവകലാശാലയിൽ ഉണ്ടായിരുന്നതായി രേഖവിയുണ്ടു്. ഉദാന്തപുരാവിഹാരത്തിൽ അതിലുമധികം പുസ്തകസഞ്ചയമുണ്ടായിരുന്നതായും എ. ഡി. 1202-വരെ ആ കലാശാല അഭിവൃദ്ധിയിലിരുന്നതായും തെളിവുകൾ ഉണ്ടു്. സംസ്കൃതഗ്രന്ഥങ്ങളും പാലിഗ്രന്ഥങ്ങളും ധാരാളം ടിബററൻ ഭാഷയിലേക്കു് തർജ്ജമകൾ ചെയ്തിട്ടുള്ളതിൽ നിന്നുമാണു് നമുക്കു് നഷ്ടപ്പെട്ടുപോയിരിക്കുന്ന ചില സംസ്കൃത ഗ്രന്ഥങ്ങൾ ടിബററൻ വേഷത്തിൽ ലഭിക്കാനിടയായിട്ടുള്ളതു്. ഇപ്രകാരം തർജ്ജമ ചെയ്യപ്പെട്ട ഗ്രന്ഥങ്ങൾ, ‘Kangyur’ എന്നും “Tangyur” എന്നുമുള്ള രണ്ടു സംഹിതകളാക്കിയിട്ടുണ്ടു്.

ഇത്തരം ഗ്രന്ഥങ്ങൾകൊണ്ടു ഗ്രന്ഥശാലകൾക്കു എന്തു പ്രയോജനം ഭവിച്ചുവെന്നുള്ളതു് അടുത്തതായി ചിന്തിക്കാം. ബാബിലോണിയാ, അസ്സിറിയാ മുതലായ സ്ഥലങ്ങളിലെപ്പോലെ അതിപ്രാചീനമായ വിപുലഗ്രന്ഥശാലകളൊന്നും യഥാർത്ഥത്തിൽ ഇവിടെയുണ്ടായിരുന്നതായി നമുക്കു അറിവുമില്ല. കൈയെഴുത്തു പ്രതികൾ ഉണ്ടായിരുന്നു. പക്ഷേ അവ ക്രമമായി അടുത്തു സ്വരൂപിച്ചിരുന്നില്ല. പുഷ്കരസംഹിതയെന്ന ഒരു ഗ്രന്ഥത്തിൽ നിന്നും ഒരു പ്രാചീനഗ്രന്ഥശാലയുടെ ഭരണം സംബന്ധിച്ചുള്ള ചില സൂചനകൾ സന്ദർഭവശാൽ നമുക്കു ലഭിക്കുന്നുണ്ടു്. ശിലാനിർമ്മിതമായ ഒരു ഹർമ്മ്യ

ത്തിലാണു് അവ ശേഖരിച്ചിരുന്നതു്. ഇരുമ്പുകൊണ്ടുള്ള ഷെൽഫുകളിൽ കൈയ്യെഴുത്തു ഗ്രന്ഥങ്ങൾ തുണികൊണ്ടു ഭദ്രമായി പൊതിഞ്ഞു ചരടുകൾകൊണ്ടു കെട്ടി സൂക്ഷിച്ചുവന്നു. ബ്രഹ്മചര്യാനിഷ്ഠനായ ഒരു ഗ്രന്ഥശാലാ സൂക്ഷിപ്പുകാരൻ പണ്ഡിതന്മാൎക്കു് അവ ഉപയോഗാർഹമാക്കുന്നതിലേക്ക പ്രത്യേക ചുമതലയോടുകൂടി നിയമിക്കപ്പെട്ടിരുന്നു. ഇററാലിയൻ സ്വദേശിയും ഇംഗ്ലണ്ടിലെ ഗ്രന്ഥശാലകൾ പരിഷ്ക്കരിച്ചവനുമായ സർ അടന്താണിപാനിസ്സി പുസ്തകങ്ങൾ സൂക്ഷിച്ചുവെക്കുന്നതിനു ഇരുമ്പുകൊണ്ടുള്ള അലമാരകൾ പററിയതാണെന്നു മനസ്സിലാക്കിയതിനും വളരെ മുൻപു തന്നെ ഉത്തരത്തിലുള്ള ലോഹത്തിൻെറ ഉപയോഗം ഭാരതീയർ മനസ്സിലാക്കിയിരുന്നെന്നു് ഇതിൽനിന്നും സിദ്ധമാണല്ലോ. അതുപോലെതന്നെ ഹൈദ്രാബാദ് പുരാതന വസ്തുഗവേഷണവകുപ്പിൽ നിന്നു് പ്രസിദ്ധപ്പെടുത്തിയ മാസികയുടെ എട്ടാംലക്കത്തിൽ 'ചാഡി'യെന്ന ഗ്രാമത്തിനടുത്തു 'നാഗായി'യെന്ന സ്ഥലത്തുള്ള ഒരു വലിയ ക്ഷേത്രത്തിൽ നിന്നും ഈയ്യിടെ കിട്ടിയിട്ടുള്ള ഒരു കർണ്ണാടക ലിഖിതത്തെപ്പററി അതിൽ പ്രസ്താവിക്കുന്നു. പതിനൊന്നാം ശതകത്തിൽ ജീവിച്ചിരുന്ന രായനരായൻ എന്ന ചാലൂക്യരാജാവിൻെറ മന്ത്രിയും സേനാനിയുമായ മധുസൂദനൻ സ്ഥാപിച്ചിട്ടുള്ള ഒരു സ്ഥാപനത്തെപ്പററിയാണു് അതിൽ രേഖപ്പെടുത്തിയിരിക്കുന്നതു്. 252-വിദ്യാൎത്ഥികളും ആറ അദ്ധ്യാപകന്മാരും ആറു ഗ്രന്ഥശാലാധികൃതരും അടങ്ങിയ ഒരു വിദ്യാലയസ്ഥാപനമായിരുന്നു അതു്. വിദ്യാൎത്ഥികളുടെ പഠനത്തിനു് ആറോളം ഗ്രന്ഥാലയാധികൃതരുടെ ആവശ്യമുണ്ടെന്നു് അന്നു മനസ്സിലാക്കിയെന്നുള്ളതും അദ്ധ്യാപകൎക്കു് നൽകിയിരുന്നതിൽ ഒട്ടും കുറവില്ലാത്ത വേതനം അവൎക്കു് നൽകിയിരുന്നു എന്നുള്ളതും പ്രത്യേകം സ്മരണീയമാണു്. പന്ത്രണ്ടാം ശതകത്തിൽ ധാരാനഗരം തലസ്ഥാനമാക്കി ഭരിച്ചിരുന്ന കവിരാജനും രാജകവിയുമായ ഭോജൻെറ ഗ്രന്ഥശാലയാണു് നമ്മുടെ അറിവിൽപ്പെട്ടിടത്തോളം രേഖപ്പെടുത്തിയിട്ടുള്ള ആദ്യത്തെ രാജകീയ ഗ്രന്ഥശാല. ചാലൂക്യരാജാവായ സിദ്ധരാജൻ ഭോജൻെറ രാജ്യം പിടിച്ചടക്കിയതിനുശേഷം പത്താൻ എന്നറിയപ്പെടുന്ന ബറോഡായിലെ അനിൽവാദിലേക്കു് ആ ഗ്രന്ഥശാല മാററി അവിടത്തെ ചാലൂക്യൻഗ്രന്ഥശാലയുടെ ഒരു ഭാഗമാക്കിത്തീൎക്കുകയും ചെയ്തു.

(തുടരും)



വിൻസ്റ്റൺ ചർച്ചിലിൻെറ 'യുദ്ധകാലസ്മരണകൾ' (War memoirs) എന്ന കൃതി ഈയിടെ ഇംഗ്ലണ്ടിൽ പ്രസിദ്ധീകരിക്കപ്പെട്ടു. ബ്രിട്ടൺ-ടു-ഡേ, ന്യൂ സ്റ്റേററ്സ്മാൻ മുതലായ പ്രമുഖപത്രങ്ങൾ ആ കൃതിയെ പ്രശംസിച്ചു് നിരൂപണങ്ങൾ എഴുതിയിരുന്നു. ലോയ്ഡ് ജോർജിൻെറ സ്മരണകളെപ്പോലെ ഇതും ചരിത്രം സൃഷ്ടിക്കുന്ന ഒരു ചരിത്രഗ്രന്ഥമായിരിക്കും എന്നു് നമുക്കു് ന്യായമായി പ്രതീക്ഷിക്കാം.

ഒരു പ്രസിദ്ധീകരണശാലയെപ്പററി

# ഹോം യൂണിവേഴ്സിററി ഗ്രന്ഥാവലി



കെ. എസ്സ്.

[വിജ്ഞാനവിതരണ വിഷയത്തിൽ കഴിഞ്ഞ 37 കൊല്ലമായി ശ്രദ്ധാപൂർവം പ്രവർത്തിച്ചുവരുന്ന ഒരു വമ്പിച്ച പ്രസിദ്ധീകരണസംരംഭമാണ് ഹോം യൂണിവേഴ്സിററി ലൈബ്രറി (ഗാർഹികസർവകലാശാലാ ഗ്രന്ഥാവലി) 1911-ൽ സ്ഥാപിക്കപ്പെട്ട ഈ ഗ്രന്ഥാവലി ഇന്ന് പ്രസിദ്ധീകരണലോകത്തിലെ മഹൽസ്ഥാപനങ്ങളിലൊന്നാണ്. ഈ ഗ്രന്ഥപരമ്പരയുടെ ഒരു സംക്ഷിപ്തചരിത്രം 'പീരിയോഡിക്കൽ' (ലണ്ടൻ) എന്ന മാസികയിൽ അതിന്റെ പ്രാരംഭപ്രവർത്തകന്മാരിൽ ഒരാളായ ജോഫ്റെ വില്യംസ് എഴുതിയിരുന്നു. അതിന്റെ സംക്ഷിപ്തമാണ് ഈ ലേഖനം]—

നോവലുകൾ! നോവലുകൾ!! അവ തന്നെ എവിടെ നോക്കിയാലും. വിജ്ഞാനശാഖകളെല്ലാം അവഗണിക്കപ്പെട്ടിരിക്കുകയാണ്. മററു പുസ്തകങ്ങൾ ആർക്കും വേണ്ടാത്തിട്ടാണോ? അല്ല, കിട്ടാഞ്ഞിട്ടാണ്. എന്നാൽ അത്തരം പുസ്തകങ്ങൾ ജിജ്ഞാസുക്കൾക്ക് അഭിഗമ്യമാക്കിത്തീർക്കണമെന്ന് ജോഫ്റെ വില്യംസിനു തോന്നിയതിന്റെ ഫലമായിട്ടാണ് ഹോംയൂണിവേഴ്സിററി ലൈബ്രറി സ്ഥാപിക്കപ്പെട്ടത്. ഇംഗ്ലണ്ടിലുള്ളത്ര ദാരിദ്ര്യം അവശ്യം യൂറോപ്പിലും അമേരിക്കയിലും ഉണ്ടായിരുന്നില്ല. അതുകൊണ്ടു അദ്ദേഹം നിശ്ചയിച്ചു, ഒരു ലഘുഗ്രന്ഥപരമ്പരകൊണ്ട് ഇംഗ്ലണ്ടിലെ വായനക്കാരേയും ഒപ്പം എത്തിക്കാൻ. സാധാരണ വായനക്കാരനു മനസ്സിലാകുന്ന മട്ടിലായിരിക്കണം രചന; അതേ സമയം പണ്ഡിതോചിതവുമായിരിക്കണം. പുസ്തകങ്ങൾ പുറമേ കണ്ടാൽ ഒരേ മാതിരിയാവണം. എന്നാൽ പേജുകൾ അല്പാല്പം വ്യത്യാസപ്പെടുന്നതുകൊണ്ട് ദോഷവുമില്ല. ഇങ്ങനെ അദ്ദേഹം തീരുമാനിച്ചു. ഇതിനെപ്പററി ആലോചനകൾ നടന്നുകൊണ്ടിരിക്കുമ്പോൾ സർ ഹോം ഗോർഡനും ഈ ഉദ്യമത്തിൽ പങ്കുചേർന്നു. അങ്ങനെ സ്ഥാപനം ഒരുവിധം ഉറച്ചു.

വിജ്ഞാനസാമ്രാജ്യം സൗകര്യത്തിനു വേണ്ടി അഞ്ചുവിഭാഗങ്ങളായി വേർതിരിക്കപ്പെട്ടു—1) ചരിത്രം, (2) ഭൗതികശാസ്ത്രം, (3) സമുദായശാസ്ത്രം, രാജ്യതന്ത്രം, ധനതത്വശാസ്ത്രം എന്നിവ, (4) സാഹിത്യവും കലയും, (5) മതവും തത്വചിന്തയും, ഒന്നാമത്തെ ഗ്രന്ഥശതം എല്ലാ ഘടകങ്ങളിലും കഴിയുന്നത്ര തുല്യമായി വ്യാപിച്ചിരിക്കണം. എന്നതായിരുന്നു ലക്ഷ്യം. ഓരോ വിഭാഗത്തിനും ഓരോ പ്രത്യേകനിറത്തിലുള്ള തുണി ആവരണമായി തിരഞ്ഞെടുക്കപ്പെട്ടു. ജെ. ആർതർതോംസൻ ഭൗതികശാസ്ത്രത്തിന്റെ പ്രസാധകത്വം ഏറെറടുത്തു. ഗിൽബെർട്ട് മുറേ ശാസ്ത്രമൊഴിച്ചുള്ള ഭാഗത്തിന്റെ ചുമതല വഹിക്കാമെന്നു സമ്മതിച്ചു.

ജി. എച്ച്. പെരിസ് പ്രവൎത്തകപ്രസാധകനുമായി.

പ്രസാധകന്മാരുടെ പ്രശ്നം നിൎണ്ണയിക്കപ്പെട്ടു കഴിഞ്ഞതോടെ, ഗ്രന്ഥകാരന്മാരുടെ പ്രശ്നം പുറകേവന്നു. അവരെ തിരഞ്ഞെടുക്കുന്നതിലുള്ള മാനദണ്ഡം പൊതുജനങ്ങളുടെ ഇടയിലുള്ള പ്രാമുഖ്യമല്ല, പ്രത്യുത, പാണ്ഡിത്യത്തിന്റെ മാന്യനിലയായിരിക്കണം എന്ന തീരുമാനത്തിലെത്തി. ഭാഗ്യത്തിന് ചിലപ്പോൾ, ചിലർ ഉഭയയോഗ്യതകളും തികഞ്ഞവരായി വന്നുകൂടി.

ഗ്രന്ഥാവലിയുടെ പേരു് തീരുമാനിക്കപ്പെട്ട ദിനം ഞാൻ നന്നായോൎക്കുന്നു. നീണ്ടൊരു സമ്മേളനം ഹെൻറീററാ തെരുവിലെ എന്റെ വസതിയിൽവച്ച് നടന്നിരുന്നു. ഗാർഡനറും, പെരിസും, ഹാർകോർട്ടും, ഞാനും സന്നിഹിതരായി. ഗൃഹോപയോഗാൎത്ഥമായിരിക്കണം, ക്ലാസിലേക്കാവരുതു്, ആ ഗ്രന്ഥങ്ങളുടെ രചന എന്നു് ഞങ്ങൾ നിശ്ചയിച്ചു കഴിഞ്ഞിരുന്നല്ലോ. ഞാനാകട്ടെ, ജനകീയമെങ്കിലും, അവക്കൊരു 'സർവ്വകലാശാലാ'യോഗ്യത ഉണ്ടായിരുന്നേതീരൂ എന്നിടം മുറുകെപ്പിടിച്ചു. അപ്പോൾ ഹാർകോർട്ടു പറഞ്ഞു—"അതാ ഗ്രന്ഥാവലിക്കൊരു പേരായല്ലോ—'ഗൃഹത്തിലെ സർവ്വകലാശാല' (University in the Home)" പിന്നെ, പേരിന്റെ അവസാനതീരുമാനം വേഗം നടന്നു.

'ആരംഭമായി വേണ്ട കാൎയ്യമെല്ലാം തീരുമാനിച്ച് ഒരു സംവത്സരം മുഴുക്കെ കഴിഞ്ഞിട്ടായിരുന്നു, എന്നല്ല, ഒട്ടുവളരെ പണിപ്പെട്ടതിനു ശേഷമായിരുന്നു, ഒന്നാമത്തെ ഗ്രന്ഥസംഹിതയുടെ ആവിർഭാവം. 1911-ൽ തുടങ്ങി, കൈകാൎയ്യം ചെയ്യലിന് എളുപ്പമുണ്ടാക്കാനും ഓരോ ഗ്രന്ഥത്തിന്റെയും പരസ്യച്ചിലവു കുറഞ്ഞുകിട്ടാനുംവേണ്ടി, പത്തു ഗ്രന്ഥങ്ങൾ സമാഹരിച്ചു പുറത്തിറക്കി. പത്തുപത്തു് ഗ്രന്ഥങ്ങളുള്ള ഓരോ സമാഹാരം എല്ലാ മൂന്നുമാസക്കാലത്തും പ്രത്യക്ഷപ്പെടുകയുംചെയ്തു—1914-ൽ സമരം പൊട്ടിപ്പുറപ്പെടുന്നതുവരെ ഈ രീതി തുടൎന്നു.

അക്കൊല്ലം അവസാനത്തോടുകൂടി നൂറു ഗ്രന്ഥങ്ങൾ പുറത്തിറങ്ങിക്കഴിഞ്ഞിരുന്നു. ഉപരിപഠനം വീട്ടിൽവച്ചു നിർവഹിക്കുവാൻ പരിതസ്ഥിതികളാൽ നിർബന്ധിതനാകുന്ന 'പാവപ്പെട്ട വിദ്യാർത്ഥി'ക്കു് അതു് അത്യന്തം പ്രയോജനപ്പെടുന്നു എന്നു് ഞങ്ങൾക്കു ബോദ്ധ്യമായി. ഒന്നാംലോകമഹായുദ്ധം മുന്നോട്ടു നീങ്ങി. നിൎമ്മാണച്ചെലവു് ഏറി. ആ വില വർദ്ധനയങ്ങു തുടൎന്നപ്പോഴേക്കു്, ഒരു ഷില്ലിങ്ങെന്ന ആ നിശ്ചിതവിലയിൽ നിന്നുമൊരു വ്യതിയാനം കൈക്കൊള്ളേണ്ടിവന്നു. വയോജനവിദ്യാഭ്യാസപ്രസ്ഥാനത്തിന്റെ വികാസവും പൊതുഗ്രന്ഥശാലകളുടെ വിപുലീകരണവും, പണിക്കൂലിയുടെ കയററവും എല്ലാംചേൎന്നപ്പോൾ പുസ്തകത്തിന്റെ വിലക്കൂടുതൽ സാരമില്ലെന്നായി. അങ്ങനെ ഹോം യൂണിവേഴ്സിററി ഗ്രന്ഥാവലി തുടരെത്തുടരെ ശക്തതമമാകയും ചെയ്തു

1928-ൽ ഈ പരമ്പര തോൺടൺബട്ടർവത്ത് ഏറെറടുക്കുകയുണ്ടായി; 1941ൽ അദ്ദേഹം പ്രസിദ്ധീകരണത്തിൽനിന്നു പിൻവാങ്ങുന്നതുവരെ, അദ്ദേഹത്തിന്റെ മുദ്രയോടുകൂടി പുറത്തുവന്നുകൊണ്ടുമിരുന്നു. ഇക്കാലത്തിനകം ഗ്രന്ഥങ്ങളുടെ സംഖ്യ നൂററിത്തൊണ്ണൂററിരണ്ടിൽ എത്തിക്കഴിഞ്ഞു. 1936-ൽ രജതജൂബിലി ആഘോഷിച്ചപ്പോൾ ഹോംയൂണിവേഴ്സിററി ഗ്രന്ഥാ

വഴിക്കായി നിസ്സീമമായ അനുമോദനങ്ങളുടെ ഒരു ക്രമപ്രവാഹംതന്നെ വന്നുചേർന്നു—ക്യാൻറർബറിയിലെ ആർച്ചുബിഷപ്പ്, യോർക്കിലെ ആർച്ചുബിഷപ്പ്, പ്രധാനമന്ത്രി (ബാൾഡ്‌വിൻ) വിദ്യാഭ്യാസബോർഡിന്റെ അദ്ധ്യക്ഷൻ ലായിഡ് ജോർജ്, ഡീൻ ഇൻജ്, ഇങ്ങനെ ബർണാഡ്ഷാ ഉൾപ്പെടെ പലരിലുംനിന്ന്. ഷായുടെ പോസ്റ്റ്കാർഡിൽ ഇങ്ങനെ കുറിച്ചിരുന്നു. 'എനിക്ക് അറിയാവുന്നതിൽവച്ച് ക്രമീകരണത്തിലും നിർമ്മിതിയിലും ഉത്തമമായ ഒരു പരമ്പരയാണ് ഹോം യൂണിവേഴ്സിററി ഗ്രന്ഥാവലി. ഞാൻ വിദ്യാലയത്തിൽ പോവുകയും അവിടെ വച്ച്, രസാവഹമോ, സാരവത്തോ ആയ എന്തെങ്കിലും പഠിക്കുന്നതിൽനിന്ന്, തടയപ്പെടുകയും ചെയ്തിരുന്ന കാലത്ത് തീരെ പരിത്യക്തമായിക്കിടന്ന എന്റെ സ്വന്തം പഠനത്തെതന്നെ അത് വളരെ തുണച്ചിട്ടുണ്ട്.'

ഹാലിഫാക്സ് പ്രഭു എഴുതി:—

'സെക്കൻഡറിവിദ്യാലയങ്ങളോടുകൂടി വിദ്യാഭ്യാസം അവസാനിപ്പിക്കുന്നതിനു നിർബന്ധിതരാകുന്നവരുടെ കഴിവിൽ സർവകലാശാലാടിസ്ഥാനത്തിലുള്ള പരിശീലനത്തെ എത്തിച്ചുകൊടുക്കുക—അതാണ് ഞാൻ ധരിച്ച പ്രകാരം ഹോംയൂണിവേഴ്സിററി ലൈബ്രറി സാധിച്ചുകൊണ്ടിരിക്കുന്നത്.'

അഞ്ചുവർഷത്തിനു ശേഷം ഓക്സ്ഫോർഡ് സർവ്വകലാശാലതന്നെ ഹോം യൂണിവേഴ്സിററി ഗ്രന്ഥാവലിയെ നിലനിർത്തുന്ന ഭാരം സ്വയം ഏറെറടുത്തു. യുദ്ധകാലത്ത് നിർമ്മാണത്തെ തടഞ്ഞുനിർത്തിയ ബഹുമുഖങ്ങളായ വിഷമങ്ങളെ അവഗണിച്ചുകൊണ്ട്, വാർഷികവില്പന മൂന്നിരട്ടിയായി വളർന്നു, ആക്സ്ഫോർഡ് സർവകലാശാല മുദ്രണാലയത്തിന്റെ വിശാലവ്യാപകമായ വിതരണപദ്ധതിയിൽ ഗ്രന്ഥാവലി അടിയുറച്ചുകഴിഞ്ഞതോടെ, ഭാഷാന്തരീകരണാവകാശത്തിന് തെക്കേഅമേരിക്കയിലും യൂറോപ്പുഖണ്ഡത്തിലും അപൂർവ്വമായ ആകാംക്ഷ സംജാതമായിരിക്കുന്നു.

ഇന്നും ഇതിന്റെ പ്രസാധകനായിക്കഴിയുന്ന പ്രൊ: ഗിൽബർട്ട് മുറേ മാത്രമാണ് ഹോം യൂണിവേഴ്സിററി ഗ്രന്ഥാവലിയോട് അതിന്റെ ആരംഭംതൊട്ടു തുടർച്ചയായി ബന്ധം പുലർത്തിവരുന്ന ഒററ വ്യക്തി. സർ ജെ. ആർതർ തോംസന്റെ നിര്യാണശേഷം പ്രൊ: ജൂലിയൻ ഹക്സ്‌ലി ശാസ്ത്രവകുപ്പിന്റെ പ്രസാധകൻ ആയിത്തീർന്നു. അദ്ദേഹവും അനന്തരഗാമിയായ ഹെൻറി ടിസാർഡും ഗരിഷ്ഠങ്ങളായ പൊതുക്കാര്യോദ്യോഗങ്ങൾക്കായി വേർപിരിഞ്ഞുപോയിട്ട് ഇന്ന്, പ്രൊ. ജി. ആർ. ഡി. ബീയറാണ് ശാസ്ത്രവകുപ്പിന്റെ പ്രസാധകത്വം വഹിക്കുന്നത്. ഇടക്കാലത്തു് ഓറിയൽ കോളേജിന്റെ പ്രൊവോസ്റ്റായി ആക്സ്ഫോർഡിൽ തിരിച്ചെത്തിയ ഡാ. ജി, എൻ. ക്ലാക്ക് ചരിത്രപ്രസാധകത്വം, സ്വീകരിച്ചു. ബ്രിട്ടീഷ് സഹപ്രവർത്തകന്മാരുമായി കൂടിയാലോചിച്ചു പ്രവർത്തിക്കുന്ന യുനെസ്കോയുടെ പ്രസാധകസമിതി പ്രൊ. ജാൺഫുൾട്ടൺ (ശാസ്ത്രം), പ്രൊ. ഹൊവാർഡ്മംഫോർഡ്ജോൺസ് (സാഹിത്യം), പ്രൊ. ഡബ്ലിയു. എൽ. ലാൻജെർ (ചരിത്രം) എന്നിവരാൽ രൂപീകൃതമായി.

ഒററ ഷില്ലിങ്ങിനു ഒരു പുസ്തകം എന്ന താരിപ്പ് ഇനി ഒരിക്കലും മടങ്ങിവരികയില്ലെങ്കിലും ഹോംയൂണിവേഴ്സിററി ലൈബ്രറിക്ക് അതിപ്രധാനമായ ഒരു കർത്തവ്യമുണ്ട്. ഭൗതികവാദത്തിന്റെയും സിനി

സിസത്തിന്റെയും തഴപ്പ്-യഥാർത്ഥമൂല്യങ്ങളെപ്പററിയുള്ള അജ്ഞാനത്തിന്റെയും തിന്മയുടെയും പുരോഗതി—ഇവയെ ഒഴിച്ചുകളയാൻ സത്യവിശുദ്ധികളെ വിശാലമായ വിദ്യാഭ്യാസത്തിലൂടെ സ്ഫുടംചെയ്ത ഉറപ്പിക്കുന്നതുകൊണ്ടേ പററൂ. അത്തരമൊരു വിദ്യാഭ്യാസത്തിനു വേണ്ടി ഹോംയൂണിവേഴ്സിററി ഗ്രന്ഥാവലി സ്വയം അർപ്പിക്കപ്പെട്ടിരിക്കുന്നു. ഇനിയും ആ നില അചഞ്ചലമായി തുടരുകതന്നെ ചെയ്യും.

## ഹോം യൂനിവേഴ്സിററി ഗ്രന്ഥാവലിയിലെ ചില പുസ്തകങ്ങൾ

### സാഹിത്യം

| | |
|---|---|
| റഷ്യൻ സാഹിത്യം .... .... .... | മോറീസ് ബെയറിംഗ് |
| ഫ്റഞ്ച്സാഹിത്യം .... .... .... | ലിട്ടൻസ്ട്രാച്ചി |
| ഗ്രീക്ക സാഹിത്യം .... .... .... | ഗിൽബെർട്ട് മുറേ |
| ജാപ്പനീസ്സാഹിത്യം .... .... .... | ,, |
| ഷേക്സ്പിയർ സാഹിത്യം .... .... | ജോൺമേസ്ഫീൽഡ് |
| ജോൺസനും സുഹൃത്സംഘവും .... .... | ,, |

### മതം

| | |
|---|---|
| ബുദ്ധമതം .... .... .... | റിസ് ഡേവിസ് |
| മുഹമ്മദുമതം | |
| ക്രിസ്തുമതം | |
| കൺഫ്യൂഷിയസ് | |

### ശാസ്ത്രം

| | |
|---|---|
| പരിണാമം .... .... .... | ജേ. എ, തോംസൻ |
| പരമാണു .... .... .... | ജി. എ. തോംസൻ |
| പാരമ്പര്യം | |
| ലൈംഗികപ്രശ്നം | |
| മാനസികാപഗ്രഥനം | |
| ശില്പശാസ്ത്രം .... .... .... | മാർട്ടിൻ എസ്. ബ്രിഗ്സ്. |

(ഇതാണ് ഏററവും പുതിയ ഗ്രന്ഥം)



# ലഘുനിരൂപണങ്ങൾ



എസ്. ജി.

**൧. ചീത**—ഒരു സംഭാഷണഗാനം—ആനന്ദക്കുട്ടൻ. പ്രസാധകൻ തിരുവാർപ്പ ബാലകൃഷ്ണൻനായർ വില 12 അണ

നാടൻ പാട്ടുകൾ സാഹിത്യഭംഗിയോടുകൂടി ഇക്കാലത്തു് വളരെ ചുരുക്കം പേരേ എഴുതാറുള്ളു. നാടൻ പാട്ടുകൾ ഇന്നു ജനിക്കുന്നുണ്ടെങ്കിൽ ചില നാൽക്കവലയിലും ചന്തസ്ഥലത്തും നിന്നു് പാടിക്കേൾപ്പിച്ചു് കാശ്മാറാൻ തക്കപ്രായത്തിലാണുണ്ടാവാറ്. അവയെ സാഹിത്യമായി അവ എഴുതിയവർപോലും കണക്കാക്കുമെന്നു് തോന്നുന്നില്ല.

ഈ ചീത ഒരു നാടൻ പാട്ടാണു്. എന്നാൽ ഒന്നാംതരം സാഹിത്യവുമാണു്. ചീതയും തമ്പുരാട്ടിയും കൂടിയുള്ള സംഭാഷണങ്ങളായി ഒരു കഥ മുഴുവൻ വെളിവാക്കപ്പെട്ടിരിക്കുന്നു. "ജീവിതത്തിന്റെ ഉച്ചവും നീചവുമായ രണ്ടു വിഭിന്നപദവിയിൽനിന്നും സൗഹൃദത്തിന്റെ നിരത്തിലേക്കിറങ്ങിനിന്നുകൊണ്ടു് അവരവർക്കു് പരിചിതമായ കാഴ്ചപ്പാടിലൂടെ നടത്തുന്ന ജീവിതവിശദീകരണമാണു് ഈ ഗാനനാടകത്തിന്റെ ജീവൻ. ജീവിതത്തിന്റെ ബാഹ്യമോടിയിൽമാത്രം ഭ്രമിക്കുന്ന തമ്പുരാട്ടിയുടെ പ്രശ്നാവലിയും ലളിതവും ശുദ്ധവുമായ എളിയ പരിചയങ്ങളിൽനിന്നു അനുഭവസിദ്ധമായ ചീതയുടെ പ്രത്യുത്തരങ്ങളും ഏററവും തന്മയത്വത്തോടെ കവി തൊടുത്തിച്ചേർത്തിരിക്കുന്നു"

നവീനസംസ്കാരത്തിന്റെ കറ പിടിച്ച സന്മാർഗ്ഗമൂല്യങ്ങളെ അവലംബിച്ചുകൊണ്ടാണു് തമ്പുരാട്ടിയുടെ ചോദ്യങ്ങൾ.

അപങ്കിലമായ ഗ്രാമീണ സംസ്കാരത്തിന്റെ ഋജുമോഹനമായ പ്രത്യുത്തരങ്ങളാണു് ചീതയുടേതു്. ഇതാ നോക്കുക.

"തന്നത്താൻ പോകുവാൻ പേടിയില്ലേ?-
പേടിയ്ക്കാനെന്തുള്ളു തമ്പുരാട്ടി

* * * *

വേറെ നിനക്കാരാൻ വേഴ്ചയുണ്ടോ
ഇല്ലില്ലേ തന്ത കഴുത്തുവീശും.

* * * *

താലികഴുത്തിലണിഞ്ഞനേരം
നാണമായില്ലേ നിനക്കു ചീതേ?
ആർപ്പും കുരവയും കേട്ടനേരം
അടിയനു സംഭ്രമമായിരുന്നോ?

ഇങ്ങനെയാണു് ആ രണ്ടു മാനദണ്ഡങ്ങളും ചോദ്യോത്തരങ്ങളിൽകൂടി ആവിഷ്കൃതമാകുന്നതു്. ലാളിത്യവും സ്വാഭാവികതയും മാത്രമല്ല സൂക്ഷ്മമായ നിരീക്ഷണവും ബോധപൂർവ്വമായ കലാകർമ്മവൈചക്ഷണ്യവും ഈ കൃതിയുടെ പ്രത്യേകതകളാണു്. ഇതിനു് ശ്രീമതി കേനിയൂർ മീനാക്ഷി

അമ്മയുടെ അവതാരിക മനോഹരവും പഠനീയവും ആയിട്ടുണ്ട്.

## ൨. ആദർശധാമം-അഥവാ മഹാത്മാഗാന്ധി--ഗ്രന്ഥകർത്താ വിദ്വാൻ എം. സി. ഗോപാലപിള്ള ചെങ്ങന്നൂർ വില രൂപാ 1, ലൈബ്രറിപതിപ്പ് രൂപാ 2.

പത്തുഖണ്ഡങ്ങളിലായി മഹാത്മാഗാന്ധിയുടെ ചരിതത്തെ ആഖ്യാനം ചെയ്തിരിക്കുകയാണ് കവി. വള്ളത്തോൾ 'എന്റെ ഗുരുനാഥൻ' എന്ന കവിതയിൽ "ക്രിസ്തുദേവന്റെ പരിത്യാഗശീലവും സാക്ഷാൽ കൃഷ്ണനാം ഭഗവാന്റെ ധർമ്മരക്ഷോപായവും എന്ന വരികളിലൂടെ പ്രകടിപ്പിച്ചിരിക്കുന്ന ആശയത്തെത്തന്നെ ഒന്നാംഖണ്ഡത്തിൽ കവി കുറേക്കൂടി വിസ്തരിച്ച് ഉപപാദിച്ചിട്ടുണ്ട്. സകല അവതാരങ്ങളുടെയും സമന്വയമായി ഗാന്ധിജിയെ അദ്ദേഹം കാണുന്നു. എങ്കിലും അവതാരപുരുഷന്മാരും ഗാന്ധിജിയും തമ്മിലുള്ള സാമ്യത്തെ നിസ്സാരങ്ങളായ ഹാസ്യസംഭവങ്ങളിൽക്കൂടി കൊണ്ടുവന്നു ഘടിപ്പിക്കുക ഒരു കേമമായ കവികർമ്മമല്ല. ഉദാ;—

മൂന്നതാണെയ്തു വേടൻ കൃഷ്ണനെ
മൂന്നു താനാണി യേശുവിന്നേററതും
മൂന്നു താനുണ്ട ഗാന്ധിക്കു മേററ ഹാ
മൂന്നു പേർക്കും വിയോഗമൊരേവിധം

അതുപോലെ നാഥുറാമിനെ വ്യാധവീരനായും മററും അധ്യവസായം ചെയ്യുന്നതും നവീനചരിതജ്ഞന് രോചകമായിത്തീരുകയില്ല. ഇനി തുടർന്നുള്ള ഏതാനും ഖണ്ഡങ്ങളിൽ ഗാന്ധിജിയുടെ ചരമവും ചരമാനന്തരസംഭവങ്ങളുടെ സംക്ഷേപവുമാണ് നാം കേൾക്കുന്നത്. ബിർളാമന്ദിരത്തെ ഒരു പുണ്യസമാർജ്ജിതമന്ദിരമായി അദ്ദേഹം കാണുന്നു. ഗാന്ധിജിയുടെ താമസം കൊണ്ടല്ലായിരുന്നെങ്കിൽ ആഗാഖാൻ കൊട്ടാരവും ബിർളാമന്ദിരവും ചരിത്രത്തിൽ എന്താകുമായിരുന്നു എന്ന് കണ്ടറിയണം. ഗാന്ധിജിയുടെ പാദസ്പർശംകൊണ്ട് ആ താമസകേന്ദ്രങ്ങൾപോലും താപസകേന്ദ്രങ്ങളായി മാറി! പക്ഷേ അവയെക്കുറിച്ച് ഇത്ര വളരെ പറയാനുണ്ടോ?

'ചിതാഭസ്മം' എന്ന ഏഴാംഖണ്ഡം കേവലം കവിതാശൂന്യമായിട്ടുണ്ട്. ഭൂമിശാസ്ത്രം പാട്ടായിട്ട് എഴുതി പഠിപ്പിക്കുന്നവർക്കു യോജിച്ച മട്ടിലാണ് ചിതാഭസ്മംകൊണ്ടു മുക്കിയ നദികളുടെ പേരുകളും മററും പറഞ്ഞിരിക്കുന്നത്. ഉദാ:—

കൽക്കട്ടായിൽ ബാറക്പൂരിൽ ഗംഗാ-
ജലംതന്നിൽ
കാവേരിയിലമ്മാറു രാജഘട്ടം-
ശ്രീരംഗത്തിൽ
റാമ്പൂർ, പൂരി, മൈസൂർ ആജ്മീർ-
ഗ്വാളിയർ പിന്നിൻഡോർ
സാകേതം, മധുര, ഹരിദ്വാരം ഗയാകാശി
ഈവ വിശിഷ്ടദേശങ്ങളിൽ ഭസ്മവണ്ടി
ചെന്നു"

ഇത്രയുംകൊണ്ടുമായില്ല. കവി സമ്പൂർണ്ണമായ വിവരണംതന്നെ നൽകുന്നു. ഭാവിയിലെ ചരിത്രകാരൻ സൂക്ഷ്മവിവരങ്ങൾക്കു വേണ്ടി ബുദ്ധിമുട്ടേണ്ടിവരുകയില്ല.

"കറച്ചക്കോണത്തുമെത്തിനേരം-
രാത്രിയായി
സിററിമേയർ ശ്രീ വരദരാജൻനായർ
വന്നു"

ഇങ്ങനെ കാര്യമില്ലാതെ ഊരും പേരും പറയുന്നതു് കാവ്യത്തെ നശിപ്പിക്കുകയാണെന്ന് ഒരു കവി അറിയാത്തതെന്താണാവോ? തന്നെയുമല്ല, വൃത്തങ്ങളിൽ ഒതുങ്ങി നിൽക്കാ

ൻ ആ പേരുകൾ നട്ടെല്ലും വളച്ചുനിൽക്കുന്ന കാഴ്ചയാണ് ദയനീയം. ഇർവിൻ ബ്രൂവിനും ഗോഡ്സേ, ഗോട്ടുസനും ചിലപ്പോൾ ഗോട്ടുസയും ആയിപ്പോകുന്നു. മൗണ്ട്ബൊററനും മാധവമേനോനും മററും വലിയ അററകുററം പററിയിട്ടില്ല. ഏതായാലും തൽക്കാലപ്രാധാന്യമുള്ള ഇമ്മാതിരി കാര്യങ്ങളെ കവിതയിലാക്കുമ്പോൾ ഒരു ഉൽസവപ്പാട്ടിന്റെ ചുവ വന്നുപോകുന്നു. 'ആദർശധാമം' എന്നു പേരുള്ള ഒരു പുസ്തകത്തിൽ മഹാത്മജിയുടെ ആദർശങ്ങളേയും ജീവിതവിശുദ്ധിയേയും പററി കൂടുതൽ ഉപപാദിക്കാമായിരുന്നു. അദ്ദേഹം മരിച്ചതിനു ശേഷം ജനങ്ങൾ പ്രകടിപ്പിച്ച ഉത്സാഹപ്രഹർഷത്തിന് അതിനോട് താരതമ്യപ്പെടുത്തുമ്പോൾ എത്ര നിസ്സാരമായ ഒരു സ്ഥാനമാണുള്ളത്. ഏതായാലും ഒന്നു പറയണം. ഇത് സാധാരണക്കാരുടെ അനുവാചനത്തിനു മാത്രമേ കരുതപ്പെട്ടിട്ടുള്ളു എങ്കിൽ ഈ ഉദ്യമം നന്ന്. അവർക്ക് ഇത് അദ്ധ്യാത്മപ്രദീപമായിത്തന്നെ തീർന്നേക്കാം. പക്ഷേ 'അത്യുത്തമമായ വസ്തുസ്വീകാരം' കൊണ്ടുമാത്രം ഒരു കൃതി ഉത്തമസാഹിത്യമായി തീരുകയില്ലെന്നുള്ളതിന് ഈ ഗ്രന്ഥം തെളിവാണ്.

ഈ ഗ്രന്ഥത്തിന് ശ്രീ. എൻ. ഗോപാലപിള്ള എം. എ; ബി. പത്മനാഭപിള്ള എം. എ. മുതലായവരുടെ പ്രോൽസാഹകമായ അവതാരികകൾ ഉണ്ട്.

## ൩. കുസുമാർച്ചന- ഗ്രന്ഥകർത്താ എൻ. കെ. ദാമോദരൻ ബി. എ. ബി. എൽ, അക്കൌണ്ട് ആഫീസ്, തിരുവനന്തപുരം വില രൂപാ 1.

ഭാവപ്രധാനങ്ങളായ 13 ലഘു കവനങ്ങളുടെ സമാഹാരമാണ് ഈ പുസ്തകം. ഇന്ന് ഭാവനാസമ്പന്നനായ ഒരാൾ കവിതയോ കഥയോ പേറിക്കൊണ്ട് സാഹിത്യരംഗത്തിലേക്കു വരുമ്പോൾ "ഏതു ചേരിയിൽ"? എന്ന മുട്ട ചോദ്യവുമായി മുന്നിട്ടുവരുന്ന കുറച്ചാളുകളുണ്ട്. ശ്രീ. എൻ. കെ. ദാമോദരൻ, ആ ചോദ്യം കേട്ടു പരിഭ്രമിക്കുന്ന ഒരാളല്ല. ഒരു കക്ഷിയിലും പെടാതെ കാര്യം പറയാൻ അദ്ദേഹത്തിനറിയാം. ജീവൽപ്രശ്നങ്ങളെ പരാമർശിച്ചാലും ഇല്ലെങ്കിലും തന്റെ കവിതയിലൂടെ കലാനിഷ്ഠമായ ആനന്ദം പ്രദാനം ചെയ്യണമെന്നേ അദ്ദേഹത്തിനു മോഹമുള്ളു. അദ്ദേഹം ചെയ്യുന്നുണ്ട്. തികച്ചും വിജയകരമായി ചെയ്യുന്നുണ്ട്. വിചാരമധുരങ്ങളായ പ്രണയഭാവങ്ങളും ധർമ്മദീപ്തങ്ങളായ മധുരഭാവനകളും ഈ കവിതകളിൽ ഉടനീളം കാണാം. ആത്മസംയമനത്തെയും ആദർശസംഫുല്ലതയേയും ലക്ഷ്യമാക്കുന്ന, അദ്ദേഹത്തിന്റെ പ്രേമഗാനങ്ങൾ. ഉച്ഛൃംഖലവും മാംസനിബദ്ധവുമായ വികാരവിപ്ലവങ്ങൾ അവയിലെങ്ങും ഇല്ല. എന്നാലും നമ്മുടെ ഹൃദയത്തിന്റെ സ്നേഹതന്ത്രികളെ അവ മീട്ടുന്നു. കുസുമാർച്ചന, ആത്മസമർപ്പണം, മുഗ്ദ്ധ ഈ കവിതകളിൽ ഏതിൽ നിന്നെങ്കിലും ഉദാഹരണങ്ങൾ എടുത്തു കാണിക്കാം.

"എന്തിനു ഹൃദയമേ, സന്തപിക്കുന്നു തി-
ല്പോൾ
വന്ന സന്ദർഭം നീ കൈവെടിഞ്ഞതല്ലേ?"

എന്നിങ്ങനെ ആരംഭിക്കുന്ന മുഗ്ദ്ധയുടെ വിചാരങ്ങൾ മുഗ്ദ്ധാസഹജമായ ശാലീനതയോടെ കവിയും വർണ്ണിക്കുന്നു.

"അമ്മുഖത്തൊന്നു നോക്കാൻ വെമ്പുക
യാണെന്നാലും
എൻമിഴി താഴെയങ്ങു തറഞ്ഞുപോയി
ആയിരം കാര്യമെനിക്കോതുവാനുണ്ടു പക്ഷേ
ഞാനെന്തുചെയ്യും നാവു ചലിക്കില്ലെ-
ന്നായ്"



കെട്ടിപ്പിടിച്ചുനിൽക്കും വൃക്ഷലതകളെ-
ന്റെ മട്ടുകണ്ടാവാം പൂവാൽ ചിരി-
പ്പോറം

മുഗ്ദ്ധയുടെ പ്രതീക്ഷകളും മധുരോത്സവദശകളും അദ്ദേഹം എത്രഭംഗിയായി വർണ്ണിച്ചിരിക്കുന്നു. ശൃംഗാരത്തെപ്പോലെ കരുണം ഭക്തി മുതലായ രസങ്ങളും അദ്ദേഹം വേണ്ടദിക്കിൽ വേണ്ടപോലെ ഉപചയിച്ചിട്ടുണ്ട്. ഓരോ ഭാവത്തിനും ഉതകുന്ന അന്തരീക്ഷം അശ്രമമായി സൃഷ്ടിക്കാൻ അദ്ദേഹത്തിനു സാധിക്കുന്നു. ക്രിസ്തുപ്രതിമയുടെ മുമ്പിൽ നിൽക്കുന്ന ഭക്തയുടെ ഭാഗം കവി വർണ്ണിക്കുന്നതുകൂടി ഉദ്ധരിക്കട്ടെ.

ബഹളമില്ലാർഭാടമില്ലവിടം
കറയററശാന്തിതൻ കേളീരംഗം
പകലത്തെ ജോലികൾ തീർത്തശേഷം
പ്രണമിച്ചു സൂര്യനലകടലിൽ
പരിതൃപ്തിപൂണ്ട പതംഗജാലം
സ്തുതിഗീതിപൂർവകം കൂടണഞ്ഞു.”

ഇങ്ങനെ നേരിയ നേരിയ വരകളാൽ ആ പരമസുകൃതി വാണരുളുന്ന തൃക്കോവിലിന്റെ പശ്ചാത്തലത്തെ വർണ്ണിച്ചിട്ട് കവി നമ്മെ ആരൂപം കാട്ടുന്നു,

നവദീപകാന്തിയിൽ കാണുമാറായ്
കുരിശിന്മേൽ തൂങ്ങുമദ്ദിവ്യരൂപം
പരുഷനിശിതമാം മുൾക്കിരീട
മിയലും തദീയ മഹാർഹശീർഷം
ഒരു വശം ചാഞ്ഞു കിടന്നിടുന്നു
പനിനീർമലർപോലലസമായി.

എത്ര അനാർഭാടമായി കവി നമ്മുടെ ഹൃദയത്തിൽ ഭക്തി ഉയർത്തുന്നു എന്നു നോക്കുക.

ഈ വിധത്തിൽ അനേകം മനോഹരഭാഗങ്ങൾ ഇതിൽനിന്നുദ്ധരിക്കാനുണ്ട്. മധുരമായ പദവിന്യാസംകൊണ്ടും മന്ദാക്ഷമായ ഭാവനകൾകൊണ്ടും മനോരഞ്ജിതമായ ഈ കാവ്യസമാഹാരത്തെക്കുറിച്ച് എനിക്ക് പ്രശംസയല്ലാതെ മറെറാന്നും നൽകാനില്ല.



# சேரமான்களைப் பற்றிய ஒரு தொகை நூல் *

★

*by*

RAO SAHIB: M. RAGHAVA IYANGAR.
PROFESSOR OF TAMIL
**TRAVANCORE UNIVERSITY**

திருவிதாங்கூர்ச் சர்வகலா சாலையில் தமிழ்ப் போராசிரியராக நான் நியமிக்கப்பெற்ற பின், தமிழாராய்ச்சித்துறைக்கு உபகாரப்படக் கூடிய பழைய நூல்கள் சிலவற்றை வெளியிட நேர்ந்தது. அவற்றுள் முக்கியமான இரண்டைப் பற்றி இங்கே குறிப்பிட விரும்புகிறேன். தமிழ் நாட்டை ஆட்சிபுரிந்து வந்த சேர சோழ பாண்டியர் என்ற மூவேந்தர்களில், சேரவேந்தரே முன்னோர் எல்லாராலும் முற்படவைத்துப் புகழப்பெற்றவர். இதற்குக் காரணம், நாட்டின் விரிவு, வளம், வீரம், தமிழபிமானம், கொடை முதலியனவாகும். இச்செய்தி, தமிழிலக்கியங்கள் பலவற்றாலும் தெளியப்பட்டது. ஆனால், இச்சேரர் வரலாறுகளையும் இவரது அருமை பெருமைகளையும் ஓரிடத்தில் வைத்து நோக்கும்படியான கருவியொன்றும் இதுவரை அமையவில்லை. இக்குறை நீங்கவேண்டிச் சேரரைப் பற்றிய சங்ககாலத்துப் பாடல்களைத் தொகுத்துச் "சேரவேந்தர் செய்யுட் கோவை" என்ற பெயருடன் தொகை நூலொன்று யுனிவர்ஸிடியாரின் அனுமதியின் மேல் என்னால் தொகுத்து வெளியிடப் பட்டுள்ளது. எட்டுத்தொகை, சிலப்பதிகாரம் முதலிய பழந்தமிழ் நூல்களில உள்ள பாடல்கள் யாவும், இதனில் அடங்கியுள்ளன. இந்நூல்:– (1) பாடல் பெற்ற சேரவேந்தர், (2)பாடிய சேரவேந்தர் (3) சேரவேந்தர் கிளையினர், (4) சேரரின் நாடு நகர் மலை நதி முதலியன, (5) சேரமண்டலப் பகுதிகளை ஆண்ட வேற்றரசர் என்ற ஐந்து பிரிவுகள் கொண்டது. இக்கோவையின் முதல் தொகுதியே இவ்வெளியீடு. இதனுட் கண்ட பாடல்களின் தொகை 341-ஆகும். இப்பாடல்கட்குக் கருத்துரைகளும், முக்கியமான குறிப்புக்களும் அநுபந்தங்களும் தரப்பட்டுள்ளன.

இனி இந்நூலின் இரண்டாம் பகுதியும், அச்சிடச் சித்தமாயுள்ளது. இது, சங்கத்துக்குப் பிற்காலத்தில்

* கொல்லமாண்டு 1122–ல், திருவிதாங்கூர்ச் சருவகலா சாலையாரால் வெளியிடப் பட்டுள்ளது.

வாழ்ந்த சேரமன்னர்களைப் பற்றி அமைந்ததாகும். இப்பகுதி, அளவில், முன்னதை ஏறக்குறைய ஒத்ததே. இவ்விரண்டாந் தொகுதியுள்— (1) பாடிய சேரமன்னர், (2) பாடப்பெற்ற சேரமன்னர், (3) சேரரின் நாடு நகர், மலை, நதி முதலியன, (4) ஒழிபு என்ற நால்வகைப் பிரிவுகள் உள்ளன.

இந்நூலையும், பிற சாதனங்களையும் கொண்டு, திருவாங்கூர்ச் சர்வகலாசாலையில் நான் புரிந்த உபந்யாசங்கள் பலவாகும். அவை தமிழில் எழுதப் பெற்று, அச்சிட்டு வெளியேறும் நிலையில் உள்ளன. தமிழ்மொழியில் அமைந்த அந்நூலை, மலைநாட்டு அறிஞர் பலரும் அறிதல் அருமையாதலால், ஆங்கிலத்திலும் அக்கட்டுரைகளை மொழிபெயர்ப்பித்து, சர்வகலாசாலையாரின் அனுமதியின் மேல் இப்போது வெளியிட்டுள்ளேன். +

இத்தொகைநூலாலும், என் உபந்யாசங்களாலும் பழைய சேரமான்களின் சரித்திரங்கள் மட்டுமன்றி, மலைநாட்டு வழக்க ஒழுக்கங்களையும், வாழ்க்கை வரலாறுகளையும், பழைய நாகரிகங்களையும், நாடு நகரங்கள் முதலிய வற்றின் சிறப்பியல்புகளையும் மலைநாட்டு மக்கள் நன்கறியவும், அறிந்து பெருமை பாராட்டிக் கொள்ளவும் கூடும் என்பதில் ஐயமில்லை.



+ இந்நூல், Some aspects of Kerala and Tamil Literature, Part I என்ற தலைப்பெயருடன், நம் யூனிவர்ஸிடியாரால் சமீபத்தில் வெளியிடப்பெற்றுளது.



# 'അൺടച്ച്ഡ് ബൈ ഹാൻഡ്'

★

ഹാസ്യത്ത്

'തലക്കെട്ടിനു'പകരം ഒന്നാന്തരമൊരു "ഹാററ്"! അതവിടെ വന്നതിനു കാരണങ്ങൾ ഒന്നിലധികം! ഇന്ന്, ഈ ദേശീയഭരണത്തിലും ഉയന്ന ഉദ്യോഗത്തിൽ ഉന്തിയേറിയുറച്ചുകൂടീട്ടുള്ള ഒട്ടനേകം പൂമൊട്ടത്തലസ്ഥാനങ്ങൾ ഏതൊന്നിന്റെ നിഴലിലിരുന്നുകൊണ്ടു, ഗ്രാമങ്ങളിലെ വെള്ളവേഷ്ടനമുള്ള താണ പാടത്തലകളോട്, 'പോവിൻ' എന്ന വിനീതഭാഷ ഭാഷിക്കുന്നതിനു പകരം "ഗെററൗട്ട്" എന്നുവെച്ചു പൊട്ടിക്കുന്നുണ്ടോ, ഭാഷാഭിമാനത്തിന്റെ പിതാക്കന്മാരെ, തമ്പുരാക്കന്മാരെ, മുൻനിർത്തിക്കൊണ്ടു നാട്ടിൽ നടക്കുന്ന മാസികകൾപോലും തനി ഹൂണഭാഷയിൽ, കൈരളിയുടെ അനുവാദവുംകൂടി ആവശ്യപ്പെടാതെ നീണ്ട ഖണ്ഡികകൾ ദണ്ഡകങ്ങൾപോലെ അടിച്ചുവിട്ട് ആംഗലഭാഷാനഭിജ്ഞന്മാരെ ദണ്ഡിപ്പിക്കുന്നുണ്ടോ, ആ അതേ നിയമമാണു നമ്മുടെ 'ശിരോലേഖ'ത്തെയും സാധുവാക്കുന്നതു്.

ടൺടണ്ണായി ടിന്നുകളിലും വീപ്പകളിലും ഡപ്പികളിലും കുപ്പികളിലും എങ്ങിനെയോ കയറിക്കൂടി വന്നിറങ്ങുന്ന വിവിധദേശവിഭവങ്ങളും മേൽപറഞ്ഞ മേലെഴുത്തുകൊണ്ടു മെച്ചം നേടുന്നില്ലെ? അതുപോലെ പ്രകൃതലേഖത്തിനും എന്തുകൊണ്ടു് പാടില്ല? മറെറഴുത്തുകാർ കടന്നു പിടികൂടീട്ടില്ലാത്ത ഒരു പുതിയ പദാർത്ഥം ഇങ്ങനെ സാഹിത്യക്കോപ്പകളിലോ, 'പ്ളേററു'കളിലോ ആക്കി മേശപ്പുറത്തെത്തുമ്പോഴത്തെ പുതുമ!

പക്ഷെ അതൊന്നുമല്ല, അതിലെല്ലാം കൂടുതലായി പ്രസ്തുതപരിലേഖത്തിൽ കൈകൾക്കു പററീട്ടുള്ള ഒരവഹേളനത്തിന്റെ സൂചനയാണു എന്റെ കൈകളെ ഇപ്പോൾ വേദനയെടുക്കുവാൻ പായിച്ചിരിക്കുന്നതു്. വായ് ബ്രാഹ്മണനും, കൈക്ഷത്രിയനും വയർ വൈശ്യനും കാൽശ്ശൂദ്രനുമായി സങ്കല്പിച്ച ശരീരസമുദായാംഗങ്ങളിൽ ജാതിഭേദം വിധിച്ചിരുന്ന പണ്ടുകാലം പോയില്ലെ? ഇന്നാകട്ടെ ക്ഷേത്രപ്രവേശം കഴിഞ്ഞു അസ്പൃശ്യതയെ ശിക്ഷാർഹമാക്കി ആകെ സമത്വം സൌജന്യം കൊടുത്തിരിക്കുന്ന ഒരു ജനതയാണുള്ളതു്. അവിടെ പിന്നെയും തൊട്ടുകൂടായ്മകൊണ്ടിടുന്നതു ശരിയാണോ? ഭൂമി തൊടാത്ത കാലും, യുക്തിതൊടാത്ത ബുദ്ധിയും, വെളിച്ചം തൊടാത്ത തടിയും, സ്നേഹംതൊടാത്ത കരളും, തടിക്കുവാനും മിടിക്കുവാനും കൈതൊടാത്ത ഭക്ഷ്യം നല്ലതായിരിക്കാം.

മറെറല്ലാം പോകട്ടെ. മനുഷ്യതയെ മൃഗത്വത്തിൽനിന്നുയർത്തി നിർത്തുവാൻ അന്നും ഇന്നും എന്നും ശ്രമിച്ചുകൊണ്ടിരിക്കുന്ന ഒരൊററ അവയവം ശരിയായ കൈമാത്രമാണു്. അതില്ലെങ്കിൽ കാലുകൾ പുരോഗത്

പ്രാപിക്കയില്ല. തല മണിക്കിരീടമണിയുകയില്ല. കണ്ണു മോഹനചിത്രങ്ങൾ കാണുകയില്ല. ചെവി സരസസംഗീതം ശ്രവിക്കയില്ല. വയർ വീക്കെ സാപ്പിട്ടു മിനുത്തുരുണ്ടു തടിച്ചു പട്ടുകെട്ടിടങ്ങളുടെ അകത്തു സ്വൈരമായിക്കിടന്നുഞെത്തലാടുകയുമില്ല! എന്നിട്ടും ആ കയ്യുടെനേരെ അന്യായമായി കൈപൊന്തിക്കുന്നവൻ, മഹാത്മാവിന്റെ നേരെ തോക്കു നീട്ടുവാനും വെടിവെപ്പാനും മടിക്കാത്ത മുറാളക്കയ്യന്റെ ലിസ്റ്റിൽപ്പെട്ടവനല്ലെ? ജാതിവ്യത്യാസത്തെ ഉയർത്തിപ്പിടിക്കുന്നവർ ഹിന്ദുസമുദായത്തെ പിടിച്ചാഴ്ത്തുന്നു. കൈകൾക്കു കുറവു പറയുന്നവർ മനുഷ്യശരീരത്തെ അവമാനിക്കുന്നു.

സാധുകൈ!—തടവുന്ന കൈ, നമസ്കരിക്കുന്ന കൈ. കണ്ണീർ തുടയ്ക്കുന്ന കൈ, കെട്ടിപ്പുണരുന്ന കൈ, ഇതു് സഹിച്ചേക്കാം—വീരൻ കൈ,—ചെങ്കോലെടുത്ത, വാൾവീശിയ, തോക്കു പിടിച്ച ആ കൈ ഇതും കണ്ടനങ്ങാതിരിക്കുമോ? മുതലാളി കൈകൾ പണം കൊടുത്തില്ലെങ്കിലും ഇതിന്നെതിരായ പ്രക്ഷോഭണം നടത്തുകയില്ലേ? തൊഴിലാളിക്കൈകൾ കത്തിയോ മുട്ടിയോ കലപ്പയോ കൈക്കോട്ടോ ഉലക്കയോ വിറകുകൊള്ളിയോ എടുത്തു സധീരം മുമ്പോട്ടുവരികയില്ലേ? എന്നാൽ ഒന്നോർക്കണം! സാക്ഷാൽ കൈ നിങ്ങൾ വിചാരിക്കുന്ന മാതിരി അതിവിവേകശൂന്യനല്ല. ക്രൂരനുമല്ല. അവന്റെ കൂട്ടുകർ അക്രമം പലതും ചെയ്തിട്ടുണ്ടെങ്കിൽ അതെല്ലാംതന്നെ കാമപ്രമത്തനായ തലച്ചോറിന്റെ വരുതിക്കു കീഴടങ്ങാതെ നിവൃത്തിയില്ലാത്തതുകൊണ്ടുമാത്രം ചെയ്തിട്ടുള്ളതാണു്. വലിയൊരു കുററം കൈ ഇപ്പോൾ സമ്മതിക്കുന്നു:-കൊല ചെയ്തു; സാധുപ്രാണികളെ കശാപ്പാക്കിയതു വെറുപ്പു തോന്നുന്ന ശവം തീററിക്കു തയ്യാറാക്കിയതു്. അതിന്നു സുഗന്ധവും റങ്കംവെച്ചു പിടിപ്പിച്ചു

കണ്ണു, മൂക്കു, നാക്കു് മുതലായ സഹോദരരെ തെററിദ്ധരിപ്പിച്ചു വായയേയും വയറിനേയും അശുദ്ധമാക്കി അധ:പതിപ്പിച്ചതു്! ഇന്ത്യാക്കാരും ഹിന്ദുക്കളും സ്വന്തം ആൾക്കാരോടു ചെയ്ത അന്യായത്തിനു അന്യനാട്ടിൽ അവർ അസ്പൃശ്യരായി; കൈ മേൽപറഞ്ഞ അധർമ്മം ആചരിച്ചതിന്നു് അതിന്നും ഇങ്ങനെയൊരു ശിക്ഷ കിട്ടി! നിയതിയുടെ ഗതിക്കു പിഴയില്ല.

കൈ നിങ്ങൾ ഊഹിച്ചതിലും എത്രയോ മഹത്വമേറിയതാണു്. ഐക്യത്തെ ചൂണ്ടിക്കാണിക്കുന്നവനും അധർമ്മത്തെ തർജ്ജനം ചെയ്യുന്നവനുമായ ചൂണ്ടുവിരലിന്റെ നിർദ്ദേശമനുസരിച്ചു, അടുത്തു് തലപൊന്തിച്ചു നിൽക്കുന്ന ഭരണാധികാരി-നടുവിരൽ-മററുള്ളവരുടെ മദ്ധ്യത്തിൽ പ്രത്യേകം പ്രകാശിക്കുന്നു. മോതിരമിട്ട കച്ചവടക്കാരൻ മുതലാളി അദ്ദേഹത്തിന്റെ അടുത്തു് എന്തു സഹായത്തിന്നും തയ്യാർ! ശൂദ്രൻ തൊഴിലാളി വിനീതനായി അപ്പുറം താണുനില്ക്കുന്നു. കൈവീശി നടക്കുമ്പോൾ ഈ മാതൃകാസമുദായത്തെ നിങ്ങൾക്കു പ്രത്യക്ഷമായി കാണിച്ചുതരുന്നു. എന്നിട്ടും നിങ്ങളുടെ നാലു വർണ്ണങ്ങൾ എപ്പോഴും തമ്മിൽ കടിപിടി കൂടിക്കൊണ്ടിരിക്കുന്നു.

കലകളെല്ലാം കൈകൊണ്ടുപജീവിക്കുന്നു. ശാസ്ത്രം കയ്യിൽ രേഖപ്പെടുത്തപ്പെട്ടിരിക്കുന്നു. അതു ശരിക്കു നോക്കി മനസ്സിലാക്കിയാൽ ജീവിതരഹസ്യങ്ങൾകൂടി ആർക്കും അറിയാറാകുന്നു. ഈ വിധത്തിൽ തലയുടെ വിലയും തലയിലെഴുത്തിന്റെ നിലയും, പലതും നമുക്കു കൈ കാട്ടിത്തരുന്നു. തല തേടുന്ന തത്വങ്ങളും കണ്ണു കാണാത്ത കാഴ്ചകളും, കാതുകേൾക്കാത്ത കൌതുകങ്ങളും കരൾ കനിയുന്ന സാരസ്യങ്ങളും ഒരേ ഒരു നിലയിൽ ആത്മാവിനു വിളമ്പിക്കൊടുക്കു

വാൻ കൈയ്യല്ലാതെ മററാക്കു സാധിക്കും? ആ കൈയ്യെ, ഈ കുറവിനെ കീഴ്പ്പെന്നതിൽ പരമമാരപരാധമെന്തുള്ളൂ?

'കൈതൊടാതെ'തിൻ പഴങ്ങളെ തവി കൊണ്ടോ കത്തികൊണ്ടോ കത്തുമുള്ളുകൊണ്ടോ കോരിയോ കഷണിച്ചോ കുത്തിയോ വായിലേക്ക് കയററിക്കൊടുക്കാൻ കൈ കൂട്ടാക്കാതിരുന്നാൽ പല്ലുകളും തൊള്ളകളും വെറുതെ വിഷമിച്ചു തൊള്ളയിടുകയല്ലാതെ ഗത്യന്തരമുണ്ടോ? 'അൺടച്ച്ഡ് ബൈ ഹാൻഡ്'' എന്നെഴുതിയ സാമാനങ്ങളെ കണ്ട ഉടൻ അപ്പടി എടുത്തു അറബിക്കടലിലേക്കെറിയുവാൻ കൈകൾക്ക് സാദ്ധ്യമാണോ? അങ്ങനെ ചെയ്താൽ അതിലെന്തന്യായമാണുള്ളതു്? ഇതൊന്നുമായില്ലെങ്കിൽ കൈസമുദായം ശരീരഭരണത്തിൽ സമ്പൂർണ്ണനിസ്സഹകരണം തുടങ്ങിയാൽ അതെത്രയും യുക്തമായിത്തീരുകയില്ലേ? പ്രസ്തുതപ്രശ്നങ്ങളെല്ലാം അടുത്തുകൂടാൻ പോകുന്ന അഖിലലോകഹസ്തപരിഷത്തിൽ ആലോചിക്കപ്പെടുവാൻ തിരുമാനിച്ചിട്ടുള്ള പ്രധാന വിഷയങ്ങളാണു്. ലോകം ഉൽബുദ്ധമായി. കമ്മം പ്രവൃദ്ധമായി

'പിടിച്ചുപററാൻ കൈകൾ തടിക്കേയാരുമടിക്കുന്നു'? എന്ന നിലക്ക് 'ഉയന്നു' കഴിഞ്ഞു! ഹാ! ഈ സുവർണ്ണവേളയിൽ കൊണ്ടുപിടിച്ചു പ്രവത്തിച്ചു സ്വാഭിമാനവും സ്വാതന്ത്ര്യവും സ്വായത്തമാക്കുവാൻ ശ്രമിക്കാതെ, അവലരുടെയും അചന്മാരുടേയും അംസങ്ങളിൽ തൂങ്ങിക്കിടന്നു ചാവാനാണോ വിശ്വത്തിൽ വീരവിജയവൈജയന്തി നാട്ടിവിഖ്യാതികൊണ്ട ആ ആജാനബാഹുക്കൾ?

(‘വജ്രസൂചി’യിൽ നിന്നു്)



സാഹിത്യത്തിനുള്ള നോബൽസമ്മാനം ഈ പ്രാവശ്യം ടി. എസ്. എലിയട്ട് എന്ന ഇംഗ്ലീഷ് മഹാകവിക്കാണു് ലഭിച്ചതു്. അദ്ദേഹം 1888-ൽ അമേരിക്കയിൽ ജനിച്ചു. 1915-മുതൽ ഇംഗ്ലണ്ടിലാണു സ്ഥിരതാമസം. ഒരു കവിയെന്നതിനു പുറമേ വിഖ്യാതനായ ഒരു വിമർശകനും ഒരു ക്ലാസിക്ക് പണ്ഡിതനും കൂടിയാണു എലിയട്ട്. Points of view എന്ന കൃതിയിൽ അദ്ദേഹത്തിൻെറ വിമർശനങ്ങളുടെ ഒരു നല്ല ഭാഗം അടങ്ങിയിട്ടുണ്ടു്; മററു കൃതികൾ: The Sacred Wood നിരൂപണം 1920, Waste Land (1922) Murder in the Cathedral (പദ്യനാടകം 1935) The Family Re-union 1939. Four Quartets (1943) എലിയട്ട് ഇപ്പോൾ ഫേബർ ആൻഡ് ഫേക്കർ എന്ന പ്രസിദ്ധീകരണശാലയുടെ ഡയറക്ടരാണു്. അദ്ദേഹത്തിൻെറ ഷഷ്ടിപൂർത്തിപ്രമാണിച്ച് പെംഗ്വിൻ ഒരു കവിതാസമാഹാരം ഈയിടെ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്.

## നമ്മുടെ മാസികകളിലൂടെ ഒരു പര്യടനം



കഴിഞ്ഞ ലക്കത്തിൽ 14 മാസികകളിലൂടെ നാം സഞ്ചരിച്ചു. ഇതു് തികച്ചും പുതിയ സഞ്ചാരഭൂമിയാണു്

### 15. പരിഷദ്ദ്വൈമാസികം

പുസ്തകം 16. ലക്കം 6. ഒരു കാലത്തു ഗവേഷണപ്രധാനമായിരുന്ന പരിഷത്ത്ദ്വൈമാസികം അങ്ങനെ അല്ലാതായിത്തീർന്നതിൽ സങ്കടപ്പെടുന്ന ചിലരുണ്ടു്. അത്രവളരെ സങ്കടപ്പെടാനൊന്നുമതിലില്ലെന്ന പക്ഷമാണു ഞങ്ങൾക്കു്. ഉള്ള ലേഖനങ്ങൾ ഊട്ടുററതായിരുന്നാൽ മതിയെന്നേയുള്ളു. അക്കാര്യം ഒരുവിധം തൃപ്തികരമായി ശ്രീ. ജി. ശങ്കരക്കുറുപ്പു് നോക്കിക്കൊണ്ടു പോകുന്നുണ്ടു്. ഈ ലക്കം മിക്കവാറും ഒരു ചങ്ങമ്പുഴപ്പതിപ്പാണു്. ചങ്ങമ്പുഴയെപ്പററി വൈലോപ്പിള്ളി പി. സി. കുട്ടിക്കൃഷ്ണൻ ഇവരെഴുതിയിട്ടുള്ള ലേഖനങ്ങൾ നന്നായിട്ടുണ്ടു്. സ്മരണകളേക്കാൾ, അവ പഠനങ്ങളാണു്. ശ്രീമാൻ വൈക്കം ചന്ദ്രശേഖരൻനായർ കയറിക്കയറി വരുന്ന ഒരു സാഹിത്യകാരനാണു്. നല്ലവണ്ണം വായിച്ചും കാര്യങ്ങൾ മനസ്സിലാക്കിയുമാണദ്ദേഹമെഴുതുന്നതു്. ഇതിലെ "മാർക്സിസവും ജീവശാസ്ത്രവും" എന്ന ലേഖനം അതിനുദാഹരണമാണു്.

'മാണിക്കാഴ്ച' എന്ന ചെറുകഥയുടെ കർത്താവായ ശ്രീ. സി. കെ. ബാലകൃഷ്ണനും തെളിഞ്ഞുവരുന്ന ഒരെഴുത്തുകാരനാണു്. ചിരപ്രതിഷ്ഠന്മാരുടെ ചിട്ടകളെ വീണ്ടും വീണ്ടും പിന്തുടരാതെ സ്വതന്ത്രമായി കഥയെഴുതിപ്പഴകി വരുമ്പോൾ ബാലകൃഷ്ണൻ നല്ലൊരു കാഥികനായി ഉയരും. ശ്രീ. എസ്. പരമേശ്വരന്റെ ശാസ്ത്രലേഖനം വിശദമായ ചിന്തകൊണ്ടും ഭംഗിയായ ക്രമീകരണംകൊണ്ടും ആകർഷകമായിട്ടുണ്ടു്. ദ്വൈമാസികത്തിന്റെ ചില ലക്കങ്ങളിൽ ഗ്രന്ഥനിരൂപണം തീരെ പോരാതെ പോകുന്നു. അതിനെപ്പററി പത്രാധിപന്മാർ കുറേക്കൂടി ശ്രദ്ധിക്കേണ്ടതാണു്.

### 16. അയ്യപ്പൻ

പുസ്തകം 1, ലക്കം 11, 12. ഈ ഇരട്ട ലക്കത്തോടുകൂടി അയ്യപ്പൻ മാസിക 'സനാതനധർമ്മപ്രചരണാർത്ഥമുള്ള' അതിന്റെ ഒരു കൊല്ലത്തെ ജീവിതം പൂർത്തിയാക്കിയിരിക്കുന്നു. ഹൈന്ദവൈക്യത്തെക്കൂടി ലക്ഷ്യമാക്കി നടത്തുന്ന ഈ മാസികയ്ക്കു കുറേക്കൂടി അർത്ഥവത്തും ശ്രുതിസുഖദവും ആയ ഒരു പേരാകാമായിരുന്നു. അതു രുചിഭേദം കൊണ്ടു തോന്നുന്നതാവാം.

ഒരു മതമാസികയാണെങ്കിലും വിഷയവൈവിധ്യത്തിന്റെ കാര്യത്തിൽ തൽപ്രസാധകന്മാർ എപ്പോഴും ശ്രദ്ധിക്കുന്നതു സന്തോഷാവഹം തന്നെ. ലേഖനങ്ങൾ, വ്യാഖ്യാനങ്ങൾ, പരിഭാഷകൾ എന്നിങ്ങനെയുള്ള ആ വിഭജനവും ക്രമീകരണവും വളരെ ഭംഗിയായിട്ടുണ്ടു്. വടക്കുംകൂറിന്റെ ലേഖനം 'സാഹിത്യ പ്രയോജന'ത്തെ കുറിച്ചാണെങ്കിലും

കാൎയ്യത്തിൽ മത സംബന്ധി തന്നെ. പഴയ കൃതികൾ നോക്കി നമ്മുടെ സംസ്കാരത്തെ വെളിച്ചത്തു കാട്ടുക അദ്ദേഹത്തിനേററവും ഇഷ്ടമുള്ള ഒരു പ്രവൃത്തിയാണല്ലോ. അദ്ധ്യാത്മ സാധകമായിട്ടുള്ളതും മറെറാന്നുംതൊട്ട 'ശ്രുതം' മാറാത്തതും ആയ കൃതികളുടെ ഒരു ക്യാററലാഗായി ഈ പ്രബന്ധം പരക്കെ അവസാനിച്ചിരിക്കുന്നു. വിദ്യാനന്ദതീൎത്ഥപാദരുടെ സംഭാഷണരൂപത്തിലുള്ള ലേഖനം സോക്രട്ടീസിൻെറയും പ്ളേറേറായുടെയും നല്ല ചിട്ടയെ അനുസ്മരിപ്പിക്കുന്നു. വേദാന്തതത്വങ്ങൾക്കു വൈശദ്യം നൽകാൻ ഈ രീതി വളരെ നന്ന്, ഉള്ളടക്കത്തിൻെറ കാൎയ്യം നോക്കാനില്ലെങ്കിലും. "It is easy to be a saint if you have no wish to be human" എന്ന മാർക്സിൻെറ വചനത്തെ പ്രമാണമായെടുക്കുന്ന 'പുണ്യവാന്മാർ' ശ്രീ. പി. കെ. പരമേശ്വരൻ നായരുടെ 'ഭാരതീയ മഹർഷിമാർ' എന്ന മനോഹരമായ ലേഖനം ഒന്നു വായിച്ചുനോക്കേണ്ടതാണ്. സന്ന്യാസം കേവലം പലായനാത്മകത്വമാണെന്ന് മാർക്സിസ്ററുകൾക്കു പക്ഷമുണ്ട്. പക്ഷെ മനുഷ്യവർഗ്ഗത്തിന് ആ ജ്യോതിർഗ്ഗോളങ്ങളിൽനിന്നു ലഭിച്ച വെളിച്ചത്തെപ്പററി അവർ ഓർക്കുന്നില്ല. ഭാരതത്തിൻെറ മണ്ണിൽ മഹർഷിമാർ ഇനിയും വിളയുമെന്ന് മഹാത്മജിയുടെ ചരിതം ചൂണ്ടി അദ്ദേഹം നമ്മെ മനസ്സിലാക്കുന്നു. അൽഭുതസംഭവങ്ങളുടെ ഒരു അനുവർണ്ണനം മാത്രമായ ചിദ്ഘനാനന്ദപുരിയുടെ 'ശങ്കരാചാൎയ്യചരിതം' പരിഭാഷപ്പെടുത്തുന്നതു് വെറും പാഴ്‌വേലയല്ലേ എന്ന് ശ്രീ. ശേഷാദ്രിഅയ്യർ ആലോചിക്കുന്നതുകൊള്ളാം. ആണൊന്നാണ് എനിക്കു തോന്നുന്നതു്. ചില ലേഖനങ്ങൾ വായിക്കുമ്പോൾ മാമൂൽപ്രിയത്വം വിട്ട്, യുക്തിക്കും അനുഭവത്തിനും കുറേക്കൂടി പ്രാധാന്യം നൽകുന്നതുകൊണ്ടല്ലേ മതത്തെ മതാഭാസത്തിൽനിന്ന് രക്ഷിക്കാൻ കഴിയുക എന്നു തോന്നിപ്പോകുന്നു. ഏകദേശം ഹിബർട്ട് ജേർണലും മററുംപോലെ മനുഷ്യരാശിക്കു താല്പൎയ്യമുള്ള വിഷയങ്ങളെ ആസ്തിക്യത്തിൻെറ നിലപാടിൽനിന്നു പരിശോധിക്കുകയാണു നാം മേലാൽ ചെയ്യേണ്ടതെന്നു ഞങ്ങൾക്കു ശക്തിയായ പക്ഷമുണ്ട്.

**17. ചൈത്രപ്രഭ** - തിരുവനന്തപുരം ശ്രീ ചിത്രാസെൻട്രൽ ഹിന്ദുമത ഗ്രന്ഥശാലയിൽനിന്നു പ്രസിദ്ധപ്പെടുത്തുന്നതു്. പുസ്തകം 3– ലക്കം 4.

ഹിന്ദുമതഗ്രന്ഥശാലയുടെ പ്രസംഗപരിപാടിയെ പോഷിപ്പിക്കുന്നതിനും മതചിന്തകൾക്ക് ഏറെക്കുറെ സ്ഥിരമായ ഒരു രൂപം നൽകുന്നതിനും ഉതകുന്ന ഒരു പ്രസിദ്ധീകരണമാണിതു്. ഇതിൽ ചേർത്തിരിക്കുന്ന ബ്രഹ്മസംഹിതയുടെ വ്യാഖ്യാനം ഇമ്മാതിരിയുള്ള ജോലികൾ എങ്ങനെ ചെയ്യണമെന്നു കാണിക്കാൻ അത്യന്തം ഉപകരിക്കുന്നുണ്ട്. ലളിതമായ ഭാഷ, സ്ഫുടമായ ചിന്താഗതി, ഋജുവായ ആശയാവിഷ്കരണശൈലി—ഇതുകൊണ്ടൊക്കെ വായനക്കാൎക്കും പ്രയോജനമുളവാക്കുന്നതിന് വ്യാഖ്യാതാവിനു കഴിഞ്ഞിട്ടുണ്ട്. ഗീതയുടെ പ്രയോജനത്തെ ചുരുക്കത്തിൽ കാണിച്ചുകൊണ്ട് സാഹിത്യകുശലൻ കൃഷ്ണമേനവൻ കൎമ്മയോഗമാണ് ഗീതാധൎമ്മമെന്ന ആധുനികവാദത്തെ ശാന്തമായി നിരാകരിച്ചിരിക്കുന്നു. ഈ വാദം ടി ലാക്കിൻെറ നിപുണമായ സ്വരാജ്യപ്രേമത്തിൽനിന്നും ഉയിരെടുത്തതാണ്. അതു സ്ഥാപിക്കാൻ ഗീതയിലുള്ള മററു പലതിൻെറയും നേൎക്ക് അദ്ദേഹത്തിനു കണ്ണടയ്ക്കേണ്ടിവന്നിട്ടുണ്ട്. 'ഗീതാധൎമ്മം കൎമ്മയോഗംതന്നെ' എന്നു ശഠിക്കുന്ന ശ്രീ. എൻ. ഗോവിന്ദപ്പണിക്കർ ഈ കാൎയ്യത്തിൽ മനസ്സുവെച്ചാൽകൊള്ളാം.

ഈ ലക്കത്തിൽ ചേർത്തിരിക്കുന്ന സാഹിത്യപഞ്ചാനനന്റെ സ്തോത്രപഞ്ചകം അദ്ദേഹത്തിന്റെ ഭക്തിക്കും വിഭക്തിക്കും ചേർന്നതുതന്നെ. വടക്കുംകൂറിന്റെ 'കൃഷ്ണസ്വർഗതി' അനുവാചകന്മാരുടെ മനസ്സിൽ കൃഷ്ണഭക്തി ഉദ്ദീപിക്കുന്നതിൽ തികച്ചും വിജയിച്ചിട്ടുണ്ട്. അകളിഷ്ടമായ രചനയും അവികലമായ അർത്ഥപ്രതീതിയുംകൊണ്ട് ഗീതാവിവർത്തനവും ശ്ലാഘ്യമാണ്.

ഈ മാസികയിൽ പ്രസിദ്ധീകരിച്ചുവരുന്ന 'തിരുക്കുറളി'ന്റെ തർജ്ജമയും വ്യാഖ്യാനവും വിഖ്യാതമായ ഈ ദ്രാവിഡഗ്രന്ഥരത്നത്തിന്റെ മഹത്വം മലയാളികളെ ധരിപ്പിക്കുന്നതിനു പററിയതുതന്നെ ആയിട്ടുണ്ട്. ഇതിന്റെ അനുവാദകനും വ്യാഖ്യാതവുമായ ശാസ്തമംഗലം രാമകൃഷ്ണപിള്ള ഏവരുടെയും അഭിനന്ദനവും കൃതജ്ഞതയും അർഹിക്കുന്നു.

മലയാളലേഖനങ്ങൾക്കു പുറമേ തമിഴിലും ഇംഗ്ലീഷിലും ലേഖനങ്ങൾ അടങ്ങിയിട്ടുള്ള ഈ മാസിക ഒരു വലിയ അനുവാചകസംഘത്തിന്റെ മതപരമായ ജിജ്ഞാസയ്ക്കു ഉപശാന്തി കൈവരുത്തുന്നുണ്ട്. നിശ്ചയം.

## 18. പ്രവാഹം–പുസ്തകം 1 ലക്കം 2

വിജയാ പബ്ലിഷിംഗ്ഹൗസ് ഇരിങ്ങാലക്കുട. പത്രാധിപർ സി. ശേഖരവാര്യർ.

ഇതു് തികച്ചും ഒരു മാർക്സിസ്റ്റ്മാസികയാണ്. ശ്രീ. ജി. ശങ്കരക്കുറുപ്പു പറയുന്നതുപോലെ 'പ്രവാഹം' ആകൃതികൊണ്ടും ഉള്ളടക്കത്തിന്റെ മട്ടുകൊണ്ടും 'മോഡേൺ ക്വാർട്ടർലി'യെ അനുകരിക്കുന്നു. അന്തർരാഷ്ട്രീയകാര്യങ്ങളെ കമ്മ്യൂണിസ്റ്റ്പാർട്ടിയുടെ വെളിച്ചത്തിൽ വ്യാഖ്യാനിച്ചു കാണിക്കാൻ ഉപകരിക്കുന്ന പല ലേഖനങ്ങളും ഇതിലുണ്ട്. എന്നാൽ വെറുമൊരു പാർട്ടിപ്പത്രത്തിന്റെ മട്ടില്ലതാനും. 'ശാസ്ത്രവും തത്വചിന്തയും' എന്ന തലക്കെട്ടിൽനിന്നു പ്രതീക്ഷിക്കാവുന്നിടത്തോളം ഒന്നും ഇ. വി. ദേവിന്റെ ലേഖനത്തിലില്ല. ശ്രീ. കുററിപ്പുഴ കൃഷ്ണപിള്ളയ്ക്കു ഈ മാസികയുടെ പേരിൽ തോന്നിയ ഉത്സാഹത്തിനെതിരായി അദ്ദേഹത്തിന്റെ 'വിമർശരശ്മി' എന്ന ഗ്രന്ഥത്തെപ്പററി അവർക്കു തോന്നിയ അഭിപ്രായവൈജാത്യത്തെ താരതമ്യപ്പെടുത്താൻ രസമുണ്ട്. ശ്രീ. കുററിപ്പുഴ പറയുകയാണ് "ആട്ടിൻതോലിട്ട ചെന്നായ്ക്കളുടെ ഭരണവും രാജ്യതന്ത്രവും ജനങ്ങളെ വ്യാമോഹിപ്പിച്ചുകൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ നേരും നുണയും വേർതിരിച്ചു കാണിക്കുക അത്ര എളുപ്പമല്ല." അതാണല്ലോ 'പ്രവാഹം' ചെയ്യുന്നതെന്നു ധ്വനി. ഈ കുററിപ്പുഴയെപ്പററി അവർ പറയുന്നു (പുസ്തകനിരൂപണത്തിൽ) "കുററിപ്പുഴയെപ്പോലുള്ളവർ വിമർശിക്കുന്നു; ഗാന്ധിസം മുന്നോട്ടു പോവുന്നു; മുതലാളിവർഗ്ഗം ശക്തിപ്പെടുന്നു". കുററിപ്പുഴ ഒരു മാർക്സിസ്റ്റാണെങ്കിലും യുക്തിവാദിയായതാണ് അവർക്കു പിടിക്കാഞ്ഞതെന്നു തോന്നുന്നു. കമ്മ്യൂണിസ്റ്റുകാർക്കും കത്തോലിക്കർക്കും യുക്തിപാടില്ലല്ലോ. "ഒരു മാർക്സിസ്റ്റിന്റെ നിലക്കു ഗാന്ധിസത്തിന്റെ വർഗ്ഗാടിസ്ഥാനത്തെ അദ്ദേഹം വിശകലനം ചെയ്യുന്നില്ലെന്നതാണ് കുററിപ്പുഴയെപ്പററി അവർക്കുള്ള മറെറാരു പരാതി. "ഗാന്ധിജിയുടെ അഹിംസയും ട്രസ്റ്റിഷിപ്പുമെല്ലാം—നാമജപവും നിരാഹാരവ്രതവും കൂടി—മുതലാളിവർഗ്ഗത്തിനു പ്രയോജനപ്പെടുന്ന ഉപകരണങ്ങളാണെന്നു കാണാത്തതാണ് കുററിപ്പുഴയുടെ തെററ്". കുററിപ്പുഴ ഡയലക്ടിക്സ് പഠിച്ചിട്ടുണ്ടെങ്കിലും അദ്ദേഹത്തിനു മാർക്സിസ്റ്റ് കണ്ണടയില്ല! ആ കണ്ണടയില്ലാതെ എങ്ങനെ കാര്യങ്ങളുടെ ഉള്ളു കാണും!

**19. കർഷകൻ**-പുസ്തകം 4. ലക്കം 5. പത്രാധിപർ വെളിയം ജി. കൃഷ്ണപിള്ള, കൊട്ടാരക്കര.

ഒരു കർഷകരാജ്യമായ കേരളത്തിൽ കർഷകർക്കുവേണ്ടി ഒരു മാസിക ഉണ്ടായിരിക്കുന്നതു തീർച്ചയായും നല്ലതുതന്നെ. പക്ഷെ കർഷകർക്കുവേണ്ടിത്തന്നെയായിരിക്കണം. മററുള്ളതിന്റെ കൂട്ടത്തിൽ ഒന്നു് അതും എന്നു പറയാൻ ഇടവരുത്തരുതു്. ഇതാ ഈ ലക്കം നോക്കിയിട്ടു് കർഷകരെ പ്രത്യേകമായി ബന്ധിക്കുന്ന രണ്ടു ലേഖനങ്ങളേ ഉള്ളു. അതിൽ ഒന്നു ഒരു വാദപ്രതിവാദമാണു്. മറെറാന്നു (കെ. എസ്സ്. നീലകണ്ഠം മലക്കറിക്കൃഷിയെപ്പററി) പലതിലും കാണാറുള്ള ഒരു ലേഖനപരമ്പരയിലൊന്നു്, എങ്കിലും അദ്ദേഹത്തിന്റെ ഉൽസാഹം നന്നു്. ഇനി ഒന്നുരണ്ടു ലേഖനങ്ങൾ ഗാന്ധിയൻ തത്വശാസ്ത്രമാണു്. അത്യാവശ്യംതന്നെ, അവ രണ്ടും ഇതിലെ ഭേദപ്പെട്ട ലേഖനങ്ങളുമാണു്. സൃഷ്ടിപരിപാടിയെപ്പററി ശ്രീ. എം. ആർ. മാധവവാര്യരും ചരിത്രം കാണുന്ന ഗാന്ധിജിയെപ്പററി ശ്രീമാൻ സി. നമ്പൂരിയും എഴുതിയിരിക്കുന്നു. പിന്നെ കഥകളും കവിതകളും ഉണ്ടു്. കൊട്ടാരക്കരയിലെ സ്ഥലവാർത്തകൾവരെ ഇതിൽ ഉണ്ടു്. അവയ്ക്കു ഒരു മാസികയിൽ എന്തു പ്രസക്തിയാണെന്നു മനസ്സിലാകുന്നില്ല. ഏതായാലും പത്രാധിപരുടെ ഉദ്ദേശശുദ്ധിയെപ്പോലെ ഫലസിദ്ധി ഉണ്ടോ അതിനു് എന്നു സംശയം തോന്നുന്നു.

**20. യുവകേരളം**-പുസ്തകം 1. ലക്കം 6. പത്രാധിപർ സി. കെ. അബൂബേക്കർ. കൊച്ചി.

പേരെടുത്ത എഴുത്തുകാരും വമ്പിച്ച പ്രൗഢിയും ഇല്ലാത്ത ഒരു സാധാരണ മാസികയാണു് യുവകേരളം. സിനിമാപംക്തിയും ചോദ്യോത്തരപംക്തിയും മററും ഉണ്ടു്. ഈ ലക്കത്തിൽ സാഹിത്യനിരൂപണപരമായി "ബഷീറും ശബ്ദങ്ങളും" എന്നൊരു ലേഖനമുണ്ടു് (മി. വി. കെ. വാലത്തു്) ബഷീറിന്റെ ഉദ്ദേശശുദ്ധിയെപ്പററി അദ്ദേഹം ആണയിട്ടു പറയുന്നു. വാസ്തവത്തിൽ അതിലാർക്കും സംശയവുമുണ്ടെന്നു തോന്നുന്നില്ല. ആ തെരുവിൽ കേട്ട ശബ്ദങ്ങളെല്ലാം സാഹിത്യമല്ലെന്നുമാത്രമാണു് ചിലർ പറഞ്ഞതു്. പക്ഷെ സദാചാരം എന്നു കേൾക്കുമ്പോൾത്തന്നെ ദേഷ്യം വരുന്നവരോടു് അതൊന്നും പറഞ്ഞിട്ടു കാര്യമില്ല.

**21. ചിത്രഭാനു**-(പുതുക്കാട്ടു്) പുസ്തകം 2. ലക്കം 5. പത്രാധിപർ കെ. ആർ. ഭാസ്കരൻ.

വളരെ വായിക്കാനും പഠിക്കാനും ഉണ്ടെന്നു ഈ മാസികയെപ്പററിയും പറയാൻ നിവൃത്തിയില്ല. ഈയിടെയായിട്ടു് ജ്യോതിഷപംക്തി എന്നൊരു മിനക്കേടു് ചിലർ തുടങ്ങിയിട്ടുണ്ടു്. ഓരോ ആഴ്ചയിലേയും മാസത്തിലേയും ഫലം പറയുക. ആ പംക്തി ഇതിലുമുണ്ടു്. തോട്ടിയുടെ മകനേയും ശബ്ദങ്ങളെയും പററിയുള്ള ഇതിലെ പഠനങ്ങൾ വളരെ ഘനമുള്ളവയാണെന്നു് പറയാനില്ല. ശ്രീ ഡേവിഡ് പുലിക്കോടനു് ബാല്യകാലസഖി മലയാളത്തിലെ ഒന്നാമത്തെ സാമുദായിക നോവലാണെന്നു പക്ഷമുണ്ടു്. കാലംകൊണ്ടോ ഗുണംകൊണ്ടോ ആവോ?

**22. യുക്തിവാദി**- (ഇരിങ്ങാലക്കുട) പുസ്തകം 20. ലക്കം 3. പത്രാധിപർ എം. സി. ജോസഫ്.

യുക്തിവാദി മാസികയും എം. സി. ജോസഫിന്റെ കുറിപ്പുകളും കേരളത്തിലെ

ചിന്താശീലന്മാരുടെ മനക്കലെവറയിൽ മായാത്ത പാടുകൾ ഉണ്ടാക്കിയിട്ടുണ്ട്. പണ്ട് മൂർക്കോത്തു കുമാരൻ പറഞ്ഞതുപോലെ പാഞ്ചാലിയുടെമാതിരി നാലഞ്ചു പതികളുമായാണ് യുക്തിവാദി കഴിഞ്ഞുപോന്നതു്. അതിൽ ചിലരുടെ യുക്തിവാദം തണുത്തുപോയി. ചിലർ പരേതരായി. ഇപ്പോൾ വന്നിട്ടും പോയിട്ടും ജോസഫ് വക്കീൽ മാത്രമുണ്ട്. അദ്ദേഹത്തിന്റെ കുറിപ്പുകൾ കഴിഞ്ഞാൽ 'കനമായിട്ടുള്ള' ലേഖനങ്ങളും മററും ഉണ്ടാവാറുമില്ല. ആ കുറിപ്പുകളിൽ യുക്തിപോലെതന്നെ കുയുക്തികളും ചിലപ്പോൾ കാണാം. ശംബൂകൻ എന്ന ശൂദ്രമുനിയെ കൊന്ന രാമനെ ഈ ഹരിജനമന്ത്രിമാർ ഭരിക്കുന്ന കാലത്തു് എന്തിനു ഭരിക്കുന്നു എന്നു് അദ്ദേഹം ഒരു കുറിപ്പിൽ ചോദിക്കുന്നു. ഇങ്ങനെ ചോദിച്ചാൽ ചുററിപ്പോകയേ ഉള്ളു. ആ ഒരു ബലം മനസ്സിൽ കരുതിക്കൊണ്ടല്ലല്ലോ ആരും രാമനെ വിചാരിക്കാറു്. എന്നാൽ എല്ലാ കുറിപ്പുകളും ഇങ്ങനെയല്ല. വസ്ത്രധാരണത്തെപററിയുള്ള കുറിപ്പ് വളരെ ഉത്തേജകമായിട്ടുണ്ട്. മുഖവും തലയും മൂടി ഈ നാഗരികയുഗത്തിലും നടക്കുന്ന സമുദായക്കാർ ഇക്കാര്യത്തിൽ ശ്രദ്ധിക്കുന്നതു കൊള്ളാം—അക്കാര്യത്തിൽ ഗാന്ധിജിയെ അദ്ദേഹം പുകഴ്ത്തുന്നു.

## 23. വിദ്യാഭിവർദ്ധിനി-

(കൊല്ലം) പുസ്തകം 3. ലക്കം 11. പത്രാധിപർ എം. ബാലകൃഷ്ണറെഡ്യാർ.

പി. അനന്തൻപിള്ള, മള്ളൂർ ഗോവിന്ദപിള്ള, എം. ആർ. മാധവവാര്യർ മുതലായ പ്രശസ്തരായ ലേഖകരും, അപ്പൻ, നാലാങ്കൽ മുതലായ കവികളും ഈ ലേഖനത്തിൽ ഉണ്ട്. എങ്കിലും എസ്. ടി. റെഡ്യാരുടെ 'പ്രസിദ്ധീകരണ കലയുടെ പാരമ്പര്യത്തിനു് തക്കവണ്ണം ഈ മാസികയുടെ തോതു് എപ്പോഴും ഉയർന്നു കാണാറില്ല. വലിയ ആളുകൾതന്നെ ചിലപ്പോൾ അവരുടെ ലേഖനങ്ങൾ വഴിപാടുതീർക്കലായി എഴുതിക്കളയുന്നതു് എന്തുകൊണ്ടാണോ ആവോ!

## 24. കലാനിധി (റെഡ്യാർപ്രസ്സ് തിരുവനന്തപുരം) പുസ്തകം 2 ലക്കം 1.

പ്രധാന പത്രാധിപർ ആർ. നാരായണപ്പണിക്കർ.

കഥാമയസാഹിത്യമാസിക എന്നാണു് കലാനിധിയുടെ ലക്ഷണനിർദ്ദേശം. ലേഖനങ്ങൾ അല്പമൊക്കെ ഉണ്ടെങ്കിലും കഥകൾക്കാണു പ്രാധാന്യം. ഇതിലെ മിക്ക കാഥികന്മാരും പ്രാരംഭകന്മാരാണു്. ചിലപ്പോൾ എഴുതിപ്പഠിക്കുന്നവരുടെ ഒരു കളരിയാണെന്നു തോന്നും മാസിക. ഈ ലക്കത്തിൽ എ. കെ. ബാലകൃഷ്ണപിള്ളയുടെ 'രണ്ടുവയറു്' എന്ന കഥ നന്നായിട്ടുണ്ട്. നല്ല കവിതകൾ ഇതിൽ ധാരാളമുണ്ട്. മുത്തൂർ രാഘവൻനായരുടെ കേരളഗാനം, തെരുവത്തു രാമന്റെ കച്ചവടം, ഓ. എൻ. വി. കുറുപ്പിന്റെ ദർശനം ഇവയെ പ്രത്യേകിച്ചു എടുത്തു പറയണം. മഹാകവി പള്ളത്തു് ഈ രീതിയിൽ കുറേക്കൂടി എഴുതുകയാണെങ്കിൽ പണ്ടു കിട്ടിയ കവിപ്പട്ടംതന്നെ തുടർന്നു സംരക്ഷിക്കാൻ ബുദ്ധിമുട്ടാവും. അത്ര നിരുന്മേഷമായ ഒരു കവിതയാണു് ഇതിലെ 'കവി.' ഞങ്ങൾക്കിങ്ങനെ പറയേണ്ടിവന്നതിൽ സങ്കടമുണ്ട്.

## 25. സാരഗ്രാഹി (കണ്ണൂർ) പുസ്തകം 1. ദളം 6.

ആലത്തൂർ ബ്രഹ്മാനന്ദശിവയോഗിയാൽ സ്ഥാപിക്കപ്പെട്ട ആനന്ദമഹാസഭയുടെ ആഭിമുഖ്യത്തിൽ പ്രസിദ്ധപ്പെടുത്തുന്ന ഒരു മാസിക. പ്രസാധകൻ

എ. കെ. നായർ. പത്രാധിപർ സി. അ ച്ചുതൻ.

"അമ്പലങ്ങളെപ്പോലെ അജ്ഞാനശാല കൾ മറെറാന്നുമില്ല." എന്നു പ്രഖ്യാപനം ചെയ്യുന്ന ഒരു യോഗി ഇന്നു് അത്ര സുലഭ മല്ല. ആനന്ദയോഗിയുടെ ഉപദേശ ങ്ങൾ ഭക്തിയെക്കാൾ യുക്തിക്കു പ്രാമാണ്യം നൽകുന്നു. 'പഴയതിലും പുതിയതിലും പ്ര യോജനമുള്ളവയെ മാത്രം എടുത്തു് ബുദ്ധി യാകുന്ന ഉരകല്ലിൽ ഉരച്ചുനോക്കി പുരോഗ തിക്കു ഉപയുക്തങ്ങളായവയെ സ്വീകരിക്ക ണ''മെന്നാണു് അദ്ദേഹത്തിന്റെ ഉപദേശം. ഇത്തരം ഒരു ചിന്തകൻ സന്യാസിയായി പ്പോയതാണു് സങ്കടം. പക്ഷേ ശിഷ്യന്മാർ കർമ്മപ്രസക്തരായ ഗൃഹസ്ഥാശ്രമികളാണെ ന്നു തോന്നുന്നു. അതാണല്ലോ ഈ മാസിക യുടെ പുറപ്പാടു നമ്മെ അറിയിക്കുന്നതു്.

26. കേരളദീപം-(പട്ടണക്കാട്ടു്, ചേർത്തല) പുസ്തകം 1. ലക്കം 4. പത്രാധി പർ സിറിയക്കു് കണ്ടത്തിൽ.

ഇതൊരു സചിത്രമാസികയാണെന്നാണു് വയ്പു്. സത്യം ചെയ്യാൻ മാത്രം ഒന്നു രണ്ടു ചിത്രങ്ങളുമുണ്ടു്. എന്നാലും 'ഇല്ല സ്റ്റ്രേറഡ് മാസിക' എന്ന പ്രഖ്യാപന ത്തോടുകൂടി തുടങ്ങുമ്പോൾ ഇത്രയും കൊണ്ടു തൃപ്തിപ്പെടാൻ നിർവാഹമില്ല. പല പം ക്തികളും പല നല്ല എഴുത്തുകാരും ഈ ല ക്കത്തിലുണ്ടു്. എങ്കിലും വായിച്ചേതീരൂ എന്നു് പറയത്തക്കവണ്ണം വല്ലതും ലേഖന ങ്ങളില്ല. തൊഴിലാളികളെ കമ്മ്യൂണിസ്റ്റു കളിൽ നിന്നു രക്ഷിക്കുക എന്ന സദുദ്ദേശം കൂടി ഈ മാസികയ്ക്കുണ്ടെന്നു തോന്നുന്നു. അ തു കൊള്ളാം. ആഹാരത്തിനുള്ള വഴി കൂടി പറഞ്ഞുകൊടുക്കണമെന്നേ ഉള്ളൂ.

27. ചിത്രകേരളം-(മദിരാശി) പുസ്തകം 1. ലക്കം 4. പത്രാധിപർ താ. വി. പരമേശ്വരയ്യർ ബി. ഓ. എൽ. ഇതും ഒരു സചിത്രമാസികയാണു്. എല്ലാം കൂടി അഞ്ചു മിനിട്ടു വായിക്കാനുണ്ടു്.

28. മദിരാശി പത്രിക-പുസ്ത കം 2. ലക്കം 18. മദ്രാസ് ഇൻഫർമേഷൻ മലയാളപ്പതിപ്പാണു് മദിരാശി പത്രിക. ഒരു പ്രചരണ മാസികയാണെങ്കിലും വായി ക്കാൻ കൊള്ളാവുന്ന പല ലേഖനങ്ങളും ഉ ണ്ടു്. ഓ. പി. രാമസ്വാമിറെഡ്ഡ്യാരുടെ കൃഷിയെപ്പററിയുള്ള ലേഖനം വെറുമൊരു ഔദ്യോഗിക ലേഖനമല്ല. നല്ലൊരു പാഠ നമാണു്. പൗരധർമ്മം, വിദ്യാഭ്യാസപരി ഷ്കാരം ഇവയെപ്പററിയും നല്ല ലേഖന ങ്ങളുണ്ടു്. എം. ഗോവിന്ദന്റെ സാഹിത്യ സാമർത്ഥ്യം ഈ മാസികയെ നേർവഴി നയി ക്കുന്നു.

സംഘംവാർത്തകൾ




ഇപ്പോൾ അഖിലതിരുവിതാംകൂർ ഗ്രന്ഥശാലാ സംഘത്തിനു 512 അംഗഗ്രന്ഥശാലകളും 6 ഉപരക്ഷാധികാരികളും 17 ആയുഷ്കാലമെമ്പറന്മാരും വ്യക്തി അംഗങ്ങളും ഉണ്ടു്. (250 രൂപാ സംഭാവന ചെയ്യുന്നവർ ഉപരക്ഷാധികാരികളും 100 രൂപാ സംഭാവന ചെയ്യുന്നവർ ആയുഷ്കാലമെമ്പറന്മാരും 25 രൂപാ അടയ്ക്കുന്നവർ വ്യക്തിമെമ്പറന്മാരും ആകുന്നു)

ഒരു കരയിൽ ഒരു നല്ല വായനശാലയും ഒരു പകുതിയിൽ ഒരു ഗ്രന്ഥശാലയും താലൂക്കിൽ സെൻട്രൽ ലൈബ്രറിയും രൂപീകരിക്കുകയെന്നുള്ളതാണു് സംഘത്തിന്റെ തൽക്കാലപ്ലാൻ. ഇന്നുള്ള പല വായനശാലകളും ഗ്രന്ഥശാലകളും വേണ്ടുംവണ്ണം പുരോഗമിച്ചിട്ടില്ലെന്നും സംഘത്തിനറിയാം. ഗവർമ്മെന്റും പൊതുജനങ്ങളും ഉള്ളഴിഞ്ഞു സഹായിച്ചെങ്കിലേ ഈ പ്രസ്ഥാനം വിജയിക്കുകയുള്ളു എന്നും പ്രത്യേകം പറയേണ്ടതില്ലല്ലോ.

ഇന്നു് രാജ്യത്തിന്റെ നാനാഭാഗത്തും ശരിയായ ക്രമീകരണം കൂടാതെ, ഏതാനും ചില ഉത്സാഹശാലികളുടെ പെട്ടെന്നുള്ള ശ്രമംകൊണ്ടു് ചില വായനശാലകൾ ജന്മമെടുക്കുന്നുണ്ടു്. ഒരു കരയിൽത്തന്നെ അടുത്തടുത്തു രണ്ടും മൂന്നും വായനശാലകളും ഇല്ലാതില്ല. തൻമൂലം ഒന്നുപോലും ശരിയായി പുരോഗമിക്കുവാൻ സൗകര്യമില്ലാതെയായിത്തീരുന്നു. അതിനാൽ ഈ വിഷയത്തിൽ പരസ്പരം യോജിച്ചു് ഒരു കരയിൽ ഒരു വായനശാല എന്ന തത്വം നടപ്പിൽ വരുത്തുന്നതിനു എല്ലാവരുടെയും ശ്രദ്ധ പതിയണമെന്നുള്ളതാണു സംഘത്തിന്റെ ആഗ്രഹം.

1124 ചിങ്ങത്തിനു ശേഷം ഒരു ഭരണസമിതി യോഗവും 4 പ്രവർത്തകസമിതി യോഗവും കൂടീട്ടുണ്ടു്. സംഘം സെക്രട്ടറിമാരായ മെ. പി. എൻ. പണിക്കരും എം. തോമസും, കൊട്ടാരക്കര, കോട്ടയം, കുന്നത്തുനാടു്, പറവൂർ ഈ താലൂക്കുകളിൽ സഞ്ചരിച്ചു്, പ്രചരണം നടത്തിയിട്ടുണ്ടു്. കൂടുതൽ ആയുഷ്കാലമെമ്പറന്മാരെ ചേർക്കാനും അവർക്കു ഇതുമൂലം സാധിച്ചിട്ടുണ്ടു്.

| | |
|---|---|
| തിരുവനന്തപുരം | അദ്ധ്യക്ഷൻ: കളത്തിൽ വേലായുധൻനായർ. |
| താലൂക്ക് ഗ്രന്ഥശാലായൂണിയൻ | സെക്രട്ടറി: കവടിയാർ കേശവപിള്ള. |

ഈ യൂണിയനിൽ ഇപ്പോൾ 38 ഗ്രന്ഥശാലകളുണ്ടു്. യൂണിയന്റെ പ്രാരംഭയോഗം ശ്രീ ചിത്തിരതിരുനാൾ ഗ്രന്ഥശാലയിൽ വച്ചും പിന്നീടുള്ള യോഗങ്ങൾ പട്ടം ദേശ

സേവിനി കുളത്തൂർ, കവടിയാർ ക്ഷേത്രപ്രവേശനസ്മാരകം, ഈ ഗ്രന്ഥശാലകളിൽവച്ചു നടത്തി. പല സന്ദർഭങ്ങളിലായി യൂണിയൻ സെക്രട്ടറി താലൂക്കു മുഴുവൻ സഞ്ചരിച്ചിട്ടുണ്ട്. ഈ സഞ്ചാരത്തിന്റെയും നേരിട്ടുള്ള പ്രചരണത്തിന്റെയും ഫലം വളരെ ആശാവഹമായിരുന്നു. 26 ഗ്രന്ഥശാലകളോടുകൂടി സമാരംഭിച്ച പ്രസ്തുത യൂണിയനിൽ 13 ഗ്രന്ഥശാലകൾ പുത്തനായി വന്നുചേർന്നതുതന്നെ ഒരു ശുഭലക്ഷണമാണല്ലോ. വയോജനവിദ്യാഭ്യാസകേന്ദ്രങ്ങൾ, ഹിന്ദിക്ലാസുകൾ, എന്നിങ്ങനെ സാക്ഷരതാ പരിപാടികൾ പലതും നടന്നുവരുന്നു. ഈ 38 ഗ്രന്ഥശാലകളിൽ 13 ഗ്രന്ഥശാലകൾക്ക് ഇപ്പോൾ ഗ്രാന്റു ലഭിക്കുന്നുണ്ട്. യൂണിയന്റെ ഇതുവരെയുള്ള ചെലവ് 28 രൂപാ 16 ചക്രം ആണ്.

| | |
|---|---|
| അമ്പലപ്പുഴ | അദ്ധ്യക്ഷൻ: ജി. എൻ. നായർ. |
| താലൂക്ക് യൂണിയൻ | സെക്രട്ടറി: വി. ജി. പണിക്കർ. |

122 മിഥുനം 15-ാംനു-യാണ് യൂണിയൻ സ്ഥാപനത്തെ സംബന്ധിച്ചുള്ള പ്രാരംഭയോഗം കൂടിയത്. യൂണിയന്റെ സ്ഥാപനത്തിനുശേഷം ഈ താലൂക്കിലെ പ്രവർത്തനം വളരെ ഊർജ്ജസ്വലമായിത്തീർന്നിട്ടുണ്ട്. 122-ലെ രാഷ്ട്രീയപ്രക്ഷോഭണംമൂലം പ്രവർത്തനം നിലച്ചുപോയ 5 സ്ഥാപനങ്ങളെ യൂണിയൻ പുനരുദ്ധരിച്ചു. റിപ്പോർട്ടുവർഷത്തിൽ ആലപ്പുഴ ആനന്ദപ്രദായിനി, ചമ്പക്കുളം ത്യാഗി സാഹിത്യപോഷിണി, അമ്പലപ്പുഴ പി. കെ. മെമ്മോറിയൽ എന്നീ ഗ്രന്ഥശാലകളിൽവച്ച് മൂന്നു മീറ്റിംഗുകൾ ആകെ നടത്തിയിട്ടുണ്ട്.

| | |
|---|---|
| ചേർത്തല | അദ്ധ്യക്ഷൻ: കേശവൻ ഇളയത്. |
| താലൂക്ക് യൂണിയൻ | സെക്രട്ടറി: ആർ. മാധവപ്പൈ. |

ചിങ്ങമാസാരംഭത്തിൽ ഈ താലൂക്കിൽ പത്ത് അംഗഗ്രന്ഥശാലകൾ ഉണ്ടായിരുന്നു. മൂന്നു മാസത്തിനുള്ളിൽ ആറു ഗ്രന്ഥശാലകൾകൂടി അംഗങ്ങളായിച്ചേർന്നു. അവയിൽ നാലെണ്ണം പുതുതായി പ്രാരംഭിക്കപ്പെട്ടവയും രണ്ടെണ്ണം ഉദ്ധരിക്കപ്പെട്ടവയും ആണ്. തുലാമാസാവസാനത്തിൽ അംഗഗ്രന്ഥശാലകളുടെ എണ്ണം 16 ആയി വർദ്ധിച്ചതിനു പുറമേ 11 വായനശാലകൾ കൂടി പ്രവർത്തനസാദ്ധ്യങ്ങളായി കണക്കാക്കപ്പെട്ടിട്ടുണ്ട്. അവയെ ഉദ്ധരിച്ചു സംഘടിപ്പിക്കാൻ ശ്രമിച്ചുവരുന്നു.

ചേർത്തലത്താലൂക്കു ഗ്രന്ഥശാലാ യൂണിയൻ പ്രയോജനപ്രദമായ വിധത്തിൽ പ്രവർത്തനം നടത്തിവരുന്നു. ഈ മൂന്നു മാസക്കാലത്തിനുള്ളിൽ യൂണിയന്റെ മൂന്നു കമ്മിററിയോഗങ്ങളും ഒരു പൊതുയോഗവും താലൂക്കിന്റെ നാനാഭാഗങ്ങളിൽ വച്ച് നടത്തപ്പെട്ടു. ഒരു ലൈബ്രേറിയൻസ് കോൺഫറൻസ് യൂണിയന്റെ ആഭിമുഖ്യ

ത്തിൽ മാരാരിക്കുളത്തുവച്ചു നടത്തി. യൂണിവേർസിററി ലൈബ്രേറിയൻ ശ്രീ. എം. തോമസ് അവർകൾ എം. എ. എൽ. ററി. ആദ്ധ്യക്ഷ്യംവഹിച്ച പ്രസ്തുത കോൺഫറൻസ് താലൂക്കിലെ മിക്ക വായനശാലകളിലെ ലൈബ്രേറിയന്മാരും ഭാരവാഹികളും മററംഗങ്ങളും സംബന്ധിക്കുന്നതിനും പ്രവർത്തന പരിപാടികൾ സംബന്ധിച്ച് വിവരങ്ങൾ പ്രദാനംചെയ്യുന്നതിനും ഉപയുക്തമായി.

ആണററി ഓർഗനൈസർ ഈ മൂന്നുമാസങ്ങളിലായി 53 സന്ദർശനങ്ങൾ നടത്തുകയും 20 യോഗങ്ങളിൽ പങ്കെടുക്കുകയും മററു പല പ്രചരണപരിപാടികൾ നിർവ്വഹിക്കുകയും ചെയ്തു. താലൂക്കിലെ 15 പകുതികളിൽ 11 പകുതികളിലും ഇപ്പോൾ ഗ്രന്ഥശാലകൾ ഉണ്ടായിക്കഴിഞ്ഞിട്ടുണ്ട്. മററു നാലു പകുതികളിലും അടുത്ത മാസത്തിൽത്തന്നെ ഗ്രന്ഥശാലകൾ പ്രാരംഭിക്കത്തക്കവിധത്തിൽ വേണ്ട ഏർപ്പാടുകൾ ചെയ്തുവരുന്നു.

## സംഘം
## ഉപരക്ഷാധികാരികൾ

1. ഡാക്ടർ പി. ററി. തോമസ് (കോട്ടയം) 2. ജോൺസ്യൻ എൻ. കെ. കൃഷ്ണപിള്ള, തിരുവനന്തപുരം. 3. വി. ലക്ഷ്മിപ്പിള്ള കൊച്ചമ്മ, തിരുവനന്തപുരം. 4. പി. സുബ്രഹ്മണ്യം, സൂതിരയറേറഴ്സ്, തിരുവനന്തപുരം. 5. ജെ. ഇ. എ. പെരേര, കൊല്ലം. 6. ഇലങ്കത്തു് കെ. നാരായണപിള്ള, തിരുവനന്തപുരം.

## സംഘം
## ഓർഗനൈസർമാർ

1. പി. വിശ്വനാഥൻ (താഴക്കുടി) തോവാള, അഗസ്തീശ്വരം, കൽക്കുളം, ചെങ്കോട്ട. 2. കെ. അപ്പുക്കുട്ടൻനായർ (നേമം) വിളവംകോട്, നെയ്യാററിൻകര, നെടുമങ്ങാട്. 3. എൽ. വിജയമ്മ (വഞ്ചിയൂർ) തിരുവനന്തപുരം. 4. എൻ. പത്മനാഭപിള്ള (മയ്യനാട്) കൊല്ലം. 5. പി. എൻ. സുകുമാരൻ (കാഞ്ഞിരപ്പള്ളി) തിരുവല്ല, ചങ്ങനാശേരി, പത്തനംതിട്ട. 6. പി. ഭാസ്കരൻനായർ (ഏവൂർ) കരുനാഗപ്പള്ളി, കാർത്തികപ്പള്ളി, മാവേലിക്കര. 7. കെ. പി. മേനോൻ (തോട്ടപ്പള്ളി) അമ്പലപ്പുഴ, വൈക്കം, 8. ചേർത്തല താലൂക്കിലെ ലൈബ്രറിയൂണിയൻ സെക്രട്ടറി. 9. ഡബ്ള്യൂ. ഓ. ജോർജ് (ആലുവാ) കോട്ടയം, മീനച്ചൽ, മൂവാററുപുഴ. 10. ജെ. തങ്കമ്മ (വടക്കേക്കര) പറവൂർ, കുന്നത്തുനാട്, തൊടുപുഴ. 11. പി. കെ. അനന്തൻപിള്ള (പറവൂർ) പീരുമേട്, ദേവികുളം. [വലയത്തിലിട്ടിരിക്കുന്ന പേരുകൾ അവരവരുടെ താമസസ്ഥലത്തെയും മററു സ്ഥലങ്ങൾ അവരുടെ പ്രവർത്തന പരിധിയേയും കുറിക്കുന്നു] ചീഫ് ഓർഗനൈസർ പി. എൻ. പണിക്കർ.

# ഗ്രന്ഥാലോകം

## വരിക്കാരോട്-

ഗ്രന്ഥാലോകത്തിന്റെ പ്രഥമലക്കം ലഭിച്ചിട്ടുള്ള എല്ലാ മാന്യസുഹൃത്തുക്കളും മാസികയുടെ വാർഷികവരിസംഖ്യ കൺവീനരുടെ പേർക്കു അയച്ചുകൊടുക്കണമെന്നപേക്ഷിച്ചുകൊള്ളുന്നു.

## അംഗഗ്രന്ഥശാലകളോട്

ആഫീസിലേക്കയയ്ക്കുന്ന എഴുത്തുകുത്തുകളിൽ രജിസ്റ്റർ നമ്പർ പ്രത്യേകം കാണിച്ചിരിക്കേണ്ടതാണ്. വാർഷികവരിസംഖ്യ അടയ്ക്കാത്തവർ കഴിവതുംവേഗം തീർത്തുതരണമെന്ന് അഭ്യർത്ഥിക്കുന്നു.

## ഈ മാസത്തിലെ ഞങ്ങളുടെ പ്രസിദ്ധീകരണങ്ങൾ

1. **കവിതാകൌതുകം**

സർദാർ കെ. എം. പണിക്കരുടെ ഏററവും പുതിയ കൃതി. വെള്ളക്കടലാസ്സ്. വില രൂപ 1.

2. **ഇതളുകൾ**

ജി. ശങ്കരക്കുറുപ്പിൻെറ ഏററവും നവീന കവനങ്ങളുടെ സമാഹാരം. "പാടുന്ന കല്ലുകൾ" തുടങ്ങിയ 20 കവനങ്ങൾ, ഒന്നാംതരം വെള്ളക്കടലാസിൽ മനോഹരമായി അച്ചടിച്ചിട്ടുള്ള ഈ കൃതിക്കു് വില രൂപ 2.

3. **സുധ മൂന്നാംപതിപ്പു് (ടി. എൻ.)**

"........ഈ ഗദ്യസരണി നമ്മുടെ ഭാഷയിൽ ഒരു മാതൃകയായിതീരുമെന്നാണെൻെറ വിശ്വാസം......ആകപ്പാടെ സുധ മലയാളത്തിലെ നോവൽ സാഹിത്യത്തിൽസാരമായ ഒരു വ്യതിയാനം വരുത്തുമെന്നുള്ളതിനു് എനിക്കു തക്കമില്ല." (സർദാർ കെ. എം. പണിക്കർ) വില രൂ. 1-4ണ.

4. **ചക്കീചങ്കരം**

കേരളത്തിലെ ഫലിത സാഹിത്യത്തിനു് ലഭിച്ചിട്ടുള്ള ഏററവും മികച്ച ഈ കൃതി, 20 കൊല്ലങ്ങൾക്കു ശേഷം ഇതാ വീണ്ടും പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. 167 പേജിൽ ഒന്നാംതരം വെള്ളക്കടലാസിൽ അച്ചടിച്ചിട്ടുള്ള ഈ ഗ്രന്ഥത്തിനു് വില രൂ. 2.

5. **ഭാവരശ്മികൾ (പി. കെ. പരമേശ്വരൻനായർ)**

ഭാവാത്മകങ്ങളായ പതിനൊന്നുജ്ജ്വലപ്രബന്ധങ്ങളുടെ സമാഹാരം. കാളിദാസകവിതകളിലെ ഹൃദയസ്പൃക്കായ ചില രംഗങ്ങളും, ഗാന്ധിജി, നെഹ്റു മുതലായവരുടെ ജീവിതത്തിലെ ചില വിശിഷ്ട സംഭവങ്ങളും പ്രതിപാദ്യങ്ങളാണു്. വില രൂ 1-8 ണ.

6. പ്രതിധ്വനി (രണ്ടാംപതിപ്പു്) നാടകം. (ടി. എൻ.) വില 12 ണ.
7. മണ്ണിൻെറമക്കൾ (കഥകൾ) (എ. കെ. ബാലകൃഷ്ണപിള്ള) വില രൂ. 1.
8. വെളിച്ചത്തിലേക്കു് (കെ. എസ്. നാരായണപിള്ള) വില 8 ണ.
9. പ്രതിഭാസങ്ങൾ രണ്ടാംപതിപ്പു് (കഥകൾ) പുത്തൂർ നാരായണൻനായർ വില 1 രൂ. 4 ണ.
10. ആത്മരോദനം മൂന്നാംപതിപ്പു് (കഥകൾ) പുത്തൂർ നാരായണൻനായർ വില 1 രൂ. 4 ണ.

**അച്ചടിയിൽ**

സർദാർ കെ. എം പണിക്കരുടെ "സ്മരണദർപ്പണം"

എൻ. കൃഷ്ണപിള്ള എം. എ. യുടെ "ദർശനം" (നാടകം)

ടി. എൻ. ഗോപിനാഥൻനായരുടെ "പരിവർത്തനം" (പുതിയ നാടകം)

അപേക്ഷിക്കേണ്ട മേൽവിലാസം:—

**പി. കെ. മെമ്മോറിയൽപ്രസ്സ് & ബുക്ക്ഡിപ്പോ,**

വഴുതക്കാട്—തിരുവനന്തപുരം.

# GRANDHALOKAM

OFFICIAL ORGAN OF THE ALL TRAVANCORE

LIBRARY ASSOCIATION




## ADVERTISEMENT TARIFF

| | | | |
|---|---|---|---|
| FRONT COVER PAGE | ... | ... | (Reserved) |
| BACK COVER PAGE | ... | ... | Rs. 70 per insertion |
| | ... | ... | Rs. 60 per insertion, if three insertions of the more. |
| COVER PAGE 2 | ... | ... | Rs. 60 per insertion. |
| | ... | ... | Rs. 40 per insertion, if three consecutive insertions or more. |
| COVER PAGE 3 | ... | ... | Rs. 50 per insertion. |
| | ... | ... | Rs. 40 per insertion if 3 insertions or more. |
| ANY OTHER PAGE | ... | ... | Rs. 40 per insertion |
| HALF PAGE | ... | ... | Rs. 25 ... |
| QUARTER PAGE | ... | ... | Rs. 15 ... |
| BELOW QUARTER PAGE | ... | ... | Rs. 10 ... |

*For further details apply to:*

*THE MANAGER*
**GRANDHALOKAM,**
**TRIVANDRUM.**

N. B. വിശ്വസ്തന്മാരായ ഏജൻ്റന്മാരെ എല്ലാസ്ഥലത്തും ആവശ്യമുണ്ട്.

# ഗ്രന്ഥാലോകം

തിരുവിതാംകൂർ ഗ്രന്ഥശാലാസംഘത്തിന്റെ
ആഭിമുഖ്യത്തിൽ പ്രസിദ്ധപ്പെടുത്തുന്ന മാസിക

 

## പ്രസാധകസമിതി

ഡാ. എം. തോമസ് എം. ഏ. എൽ. റ്റി. (കൺവീനർ)

എസ്. ഗുപ്തൻനായർ എം. ഏ. (പ്രധാന പത്രാധിപർ)

ബി. പത്മനാഭപിള്ള എം. ഏ.

റ്റി. എൻ. ഗോപിനാഥൻനായർ ബി. ഏ.

എൻ. കേശവപിള്ള

പി. എൻ. പണിക്കർ.

മാസികയ്ക്കുള്ള ലേഖനങ്ങൾ, മണിയാർഡറുകൾ, അപേക്ഷകൾ മററു എഴുത്തുകുത്തുകൾ മുതലായവ "കൺവീനർ, പ്രസാധകസമിതി, ഗ്രന്ഥാലോകം, തിരുവനന്തപുരം" എന്ന മേൽവിലാസത്തിൽ അയയ്ക്കണം.

N. B. അഭിപ്രായത്തിനുള്ള ഗ്രന്ഥങ്ങളുടെ രണ്ടു പ്രതികൾ അയക്കേണ്ടതാണ്.

Printed and Published by P. N. Panikkar for the All Travancore Library Association at the P. K. Memorial Press, Vazhuthacaud, Trivandrum.